# കലാകൗമുദി 862

മാർച്ച് 22, 1992
വില: 4 രൂപ













മുഖചിത്രം: **ഇ.എം.എസ്.**
കളർഫോട്ടോ: **ശ്രീ. രഘുരേവതി**

## മിത്ര നികേതൻ ഒരു വിശദീകരണം

കലാകൗമുദിയിൽ ശ്രീ. മുരളിയെഴുതിയ ലേഖനം ഞാൻ വായിച്ചു. ഏറെക്കുറെ ലേഖകൻെറ അഭിപ്രായഗതിയും മിത്രനികേതൻെറ പ്രവർത്തനങ്ങളെക്കുറിച്ചുള്ള അവലോകനത്തിൽ പ്രതിഫലിച്ചുകാണുന്നുണ്ട്. അതുകൊണ്ട് ആവിഷയത്തിലേക്കു ഞാൻ കടക്കുന്നില്ല. എന്നാൽ ചില വസ്തുതകൾ പ്രസ്താവിച്ചിട്ടുള്ളത് തെറ്റിദ്ധാരണയ്ക്കിടയാക്കുമെന്ന സംശയംകൊണ്ട് ആ കാര്യങ്ങൾ വ്യക്തമാക്കാൻ ശ്രമിക്കുക മാത്രമാണിവിടെ. അതേസമയം ശ്രീ. മുരളിയും കലാകൗമുദിയും ബഹുജനശ്രദ്ധ മിത്രനികേതൻെറ പ്രവർത്തനങ്ങളിൽ തിരിച്ചുവിടാൻ ശ്രമിച്ചതിന് ഞങ്ങൾ നന്ദി പ്രകാശിപ്പിക്കുന്നു.

എഴുപതോളം ഏക്കർ ഭൂമിയാണ് ഇപ്പോൾ മൊത്തത്തിലുള്ളത്—നൂറേക്കറല്ല—എൻെറ കുടുംബവകയായി കിട്ടിയിട്ടുള്ളത് വളരെ കുറച്ചുമാത്രമേയുള്ളൂ. ഏറിയ ഭാഗവും തുണ്ടുതുണ്ടായി ചുറ്റുമുണ്ടായിരുന്ന ഊഷരഭൂമി ധനം ശേഖരിച്ചു അപ്പപ്പോഴായി വാങ്ങിച്ച് ചേർത്തതാണ്. എൻെറ കുടുംബത്തിൽ നിന്നു കിട്ടിയ ഭൂമിയുടെ പിന്നിലും നാട്ടുകാർക്കറിയാവുന്ന മറ്റൊരു വസ്തുതയുണ്ട്. കുടുംബത്തിലെ മൂത്തമകനാണു ഞാൻ. സാമാന്യം ഭേദപ്പെട്ട സമ്പത്തുശേഷിയുള്ള കുടുംബമായിരുന്നെങ്കിലും അച്ഛൻെറ അനാരോഗ്യവും കുടുംബസംബന്ധമായ വ്യവഹാരങ്ങളും വിശാലമനസ്കതയും മൂലം വസ്തുവകകൾ നഷ്ടപ്പെടുകയും, പലതും ഋണബാദ്ധ്യതയിൽപ്പെടുകയും ചെയ്തിരുന്നു. അതിൽ നിന്നും കരകേറാൻ ശ്രമിക്കേണ്ടത് എൻെറ കർത്തവ്യമായിരുന്നു. ഈയവസരത്തിൽ, എൻെറ ഉദ്ദേശലക്ഷ്യങ്ങളിൽ പൂർണ്ണവിശ്വാസമുണ്ടായിരുന്ന എൻെറ ചില സുഹൃത്തുക്കളും അഭ്യുദയകാംക്ഷികളും സഹായിച്ചതിൻെറ ഫലമായാണ് കുടുംബത്തെ കടങ്ങളിൽ നിന്നും മോചിപ്പിച്ചു, വസ്തുവകകൾ വീണ്ടെടുത്ത്, കുടുംബാംഗങ്ങളുടെയും സഹായസഹകരണത്തോടെ സമൂഹരംഗത്തു പൂർണ്ണമനസ്സോടെ ഇറങ്ങി പ്രവർത്തിക്കാൻ സാധിച്ചത്. പിൽക്കാലത്ത് മിത്രനികേതൻ സമൂഹത്തോടൊപ്പം പ്രവർത്തിക്കാൻ ഞാനും ഒരു കുടുംബക്കാരനായി. ഈ അന്തരീക്ഷത്തിൽ മറ്റു പ്രവർത്തകരോടൊപ്പം എൻെറ കുടുംബാംഗങ്ങളും ഭാഗഭാക്കായി. ഇവിടെ സ്വന്തം ബന്ധുക്കളെന്നോ മറ്റുള്ളവരെന്നോ ഉള്ള ഭേദമില്ലാതെ എല്ലാവരും ബന്ധുക്കളായി കഴിയാൻ ശ്രമിച്ചുവരുന്നു. ഇക്കാര്യത്തിൽ ഈ നാട്ടുകാരും, മിത്രനികേതനുമായി ബന്ധപ്പെട്ടവരും ബന്ധപ്പെടുന്നവരും എല്ലാം ബന്ധുക്കൾതന്നെയാണ്. ഇവിടെ സ്വജന പക്ഷപാതത്തിനു പ്രസക്തിയില്ല. വിശ്വാസത്തിനും പ്രവർത്തിക്കും തമ്മിലുള്ള വൈരുദ്ധ്യം തന്മൂലം കുറച്ചുകൊണ്ടുവരാൻ സഹായിക്കുന്നുണ്ട്. അതു തികഞ്ഞ ആത്മവിശ്വാസവും ശക്തിയും, ശേഷിയും എനിക്കു നൽകിക്കൊണ്ടിരിക്കുന്നു.

മറ്റൊരു കാര്യം സവർണ്ണമേധാവിത്വത്തെപ്പറ്റിയുള്ള പരാമർശമാണ്. ഞാനിവിടെയാണു ജനിച്ചുവളർന്നതും പ്രാരംഭവിദ്യാഭ്യാസം നടത്തിയതും സവർണ്ണാവർണ്ണഭേദം ആ കാലഘട്ടങ്ങളിൽ, മറ്റു പ്രദേശങ്ങളിലേതുപോലെ ഇവിടെയും നിലനിന്നിരുന്നതു ശരിതന്നെ. എന്നാൽ സവർണ്ണമേധാവിത്വമായിരുന്നില്ല മിത്രാനികേതൻെറ പ്രവർത്തനങ്ങൾ സംഘടിപ്പിക്കുന്നതിൻെറ പിന്നിലുണ്ടായിരുന്ന പ്രേരണ. സമൂഹത്തിൻെറ അടിത്തട്ടിൽ സാമ്പത്തികമായും സാമൂഹികമായും മോശമായ നിലവാരം പുലർത്താനിടയായ എല്ലാവരെയും സപ്ർശിക്കത്തക്കവിധത്തിൽ ആരംഭിച്ച പ്രവർത്തനങ്ങൾക്ക് സവർണ്ണരെന്നോ അവർണ്ണരെന്നോ ഉള്ള ഭേദം കൂടാതെ, ജാതിമത ചിന്തകൾക്കതീതമായി, ഒത്തൊരുമിച്ച് പ്രവർത്തിക്കാൻ ഒരുപിടി യുവജനങ്ങൾ പ്രാരംഭഘട്ടത്തിൽ പോലും തയ്യാറായിരുന്നു. നാട്ടുകാരും അങ്ങേയറ്റം സഹകരിക്കാൻ കൂടിയിരുന്നു. ഈ സൗഹൃദാന്തരീക്ഷം, ഇടയ്ക്കു രാഷ്ട്രീയപ്രേരണമൂലം, പ്രശ്നങ്ങൾ പരാമർശിച്ചിരുന്നതുപോലെ ഉണ്ടായെങ്കിലും, ഇന്നും എല്ലാവിധത്തിലും കക്ഷി രാഷ്ട്രീയത്തിനും അതീതമായി, പ്രവർത്തിക്കുന്നതിനു സമൂഹത്തിൻെറ മൊത്തമായ സഹകരണമുണ്ട്. 79–80 ലെ സംഘർഷം കേവലം നൈമിഷികമായിരുന്നു. അതു കൂടുതൽ ശക്തിയും, ധൈര്യവും പ്രവർത്തനങ്ങൾക്കു കാര്യക്ഷമതയും ഉണ്ടാവാൻ സഹായിക്കുകയാണുണ്ടായത്.

ഈരംഗത്തു പ്രവർത്തിക്കാൻ, സ്വജനങ്ങളിലും, നാട്ടുകാരിലും, മറുനാടുകളിലും എല്ലാം പെടുന്ന വ്യക്തികൾ സഹകരിക്കുന്നുണ്ട് ഇപ്പോഴും; കഴിഞ്ഞകാലങ്ങളിൽ പ്രവർത്തിച്ചിട്ടുമുണ്ട്, ഭാവിയിലും കഴിവുള്ളവ്യക്തികളുടെ സഹായവും, ഒത്തുചേർന്നുള്ള പ്രവർത്തിയും മിത്രനികേതൻെറ ലക്ഷ്യപ്രാപ്തിക്കു—ഒരു പ്രസ്ഥാനമായി വളരുന്നതിനു-വളർത്തുന്നതിനും ആവശ്യമാണ്. എല്ലാവരും ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ—ഇതൊരു ലോകതറവാടായി നിലനില്ക്കണം.

വിഭിന്നജീവിതവും, ചിന്തയുമൊന്നും സമഗ്രവികസന-വിദ്യാഭ്യാസരംഗത്ത് ഒത്തൊരുമയോടെ പ്രവർത്തിക്കാൻ തടസ്സമല്ലെന്നു ജീവിതം തെളിയിക്കേണ്ടിയിരിക്കുന്നു.

ഇവിടെ, എൻെറ അമ്മ വച്ചുവിളമ്പിയ അടുക്കളയിൽ നിന്നു തുടങ്ങിയ സഹജീവിതം വളർന്ന് ഇന്ന് ഒരു ചെറുസമൂഹമായി മാറി. ഇവിടെ ചെറുപ്പക്കാരോടൊപ്പം ഓരോനിലകളിൽ പ്രവർത്തിച്ചുവരുന്ന റിട്ടയർ ചെയ്ത മുതിർന്നവരും പ്രവർത്തിക്കുന്നുവെന്നതും ശരിയാണ്. ചെറുപ്പക്കാർ അധികവും ചുരുങ്ങിയ ഒരു കാലപരിധിവരെയാണിവിടെ ഉണ്ടായിരിക്കുക. അവരുടെ മുമ്പോട്ടുള്ള കൂടുതൽ മെച്ചപ്പെട്ട ജീവിതത്തിനു ഞങ്ങൾ തടസ്സമല്ല. ഇവിടെ കഴിയുന്ന കാലം, തികഞ്ഞ അർപ്പണബോധവും ആത്മാർത്ഥതയും, കിണഞ്ഞു പരിശ്രമിക്കാനുള്ള സന്നദ്ധതയും കൈമുതലാക്കിയാണവർ സമൂഹത്തിലേക്കിറങ്ങുന്നത് എന്ന പ്രത്യേകത ഞങ്ങൾ അവരിൽ കാണുന്നുണ്ട്. അവരുടെയെല്ലാം പരിശ്രമത്തിൻെറ ആകെത്തുകയാണ് ഇന്നുകാണുന്ന മിത്രനികേതൻ. ഞാനും ഞങ്ങളുമെല്ലാം അതിനുള്ള നിമിത്തങ്ങൾ മാത്രമാണ്. കാണുന്ന കുറവുകൾ ഞങ്ങളുടെ പരിമിതികളും, നേട്ടങ്ങൾ അവരുടേതുമാണ്. കൂട്ടായ പരിശ്രമത്തിൻെറ സന്ദേശമാണു മിത്രനിതേൻ എന്നതാണു ശരി.

മിത്രനികേതൻ തികച്ചും സമൂഹത്തിൻെറതാണ്. ഞാനും കുടുംബവും, ഈ ചെറുസമൂഹവും, ഭരണസമിതികളുമെല്ലാം കേവലം സൂക്ഷിപ്പുകാരാണ്. ഞങ്ങളുടെ പരിമിതികൾ ഒരു പ്രസ്ഥാനത്തിനുവേണ്ടി ശ്രമിച്ചുകൊണ്ടിരിക്കുന്ന ഇവിടത്തെ സ്ഥാപനങ്ങളുടെ പരിമിതികളാവരുതെന്നു നിർബന്ധമുണ്ട്. ഇതൊരു ജനകീയ പ്രസ്ഥാനമായി വികസന-വിദ്യാഭ്യാസ-ക്ഷേമപ്രവർത്തനരംഗത്തു വ്യാപരിക്കണമെങ്കിൽ സ്വതന്ത്രമായ നിലനിൽപ്പാവശ്യമാണ്—അനിർവാര്യമാണ്. വ്യക്തികളുടെയും സമൂഹത്തിൻെറയും മാറ്റങ്ങൾക്ക് ഈ പ്രസ്ഥാനം ഒരു നിമിത്തമാകണം. ഈ ലക്ഷ്യത്തോടെ മറ്റു സംസ്ഥാനങ്ങളിലും, വികസ്വരരാജ്യങ്ങളിലും പ്രവർത്തിക്കുന്ന സഹോദരസംഘടനകളും പ്രസ്ഥാനങ്ങളുമായി സഹകരിച്ചു പരസ്പരം സഹായിച്ചു പ്രവർത്തിക്കാൻ കഴിയണം. അതിനുള്ള കൂട്ടായ ശ്രമമാണാവശ്യം. ഒരാളിലോ ഒരു പ്രത്യേക സ്ഥാപനത്തിലോ ആയി ഒതുങ്ങി നിൽക്കാൻ പാടില്ല. ഇത്തരം പ്രവർത്തനങ്ങൾ നടത്തുന്ന സ്ഥാപനങ്ങൾ ആവശ്യമായ മാറ്റങ്ങൾക്കുവേണ്ടിയുള്ള പ്രസ്ഥാനത്തിന് വഴിയൊരുക്കണം. മനുഷ്യൻ പ്രകൃതിയുമായി ഒത്തിണങ്ങി സമൂഹനന്മയ്ക്കുവേണ്ടി യത്നിക്കണം. ശാസ്ത്രസാങ്കേതികനേട്ടങ്ങൾ മനുഷ്യനിയന്ത്രിതമാകാൻ പ്രയത്നിക്കണം. ഇന്നു മനുഷ്യൻ അതിൻെറയും സമ്പത്തിൻെറയും അടിമയായിമാറിയിരിക്കുന്നു സമ്പന്നവിഭാഗത്തിൻെറയും സമ്പന്ന രാഷ്ട്രങ്ങളുടെയും ഇടയിൽ. അതാണു ദുരാഗ്രഹത്തിനും, അധികരം പിടിച്ചെടുക്കുന്നതിനുമെല്ലാം വഴിയൊരുക്കുന്നത്. ഇതിനെല്ലാം പരിഹാരം കണ്ടെത്താനുള്ള ഒരു സമൂഹപരീക്ഷണശാലമാത്രമാണു മിത്രനികേതൻ.

കെ. വിശ്വനാഥൻ





"കേരളത്തിലെ പത്രങ്ങൾക്കിടയിൽ നിങ്ങൾക്ക് തെരഞ്ഞെടുക്കാൻ മലയാള മനോരമയല്ലാതെ മറ്റൊരു പത്രമില്ല"–
മനോരമയുടെ പരസ്യം.

പൊണ്ണത്തരം ഇങ്ങനെയും ആകാമോ? കരുണാകരൻ കള്ളം പറഞ്ഞാൽ, നമുക്കതു മനസ്സിലാകും. വയറ്റു പിഴപ്പിനു വേണ്ടിയാണ് അദ്ദേഹമത് പറയുന്നത്.

എന്നാൽ ഒരുപത്രം അതുപോലെ കള്ളം പറഞ്ഞു തുടങ്ങിയാലോ?
നുണ പെരുകുമ്പോഴാണോ ഈശ്വരാ,
നീ ധർമ്മ സംസ്ഥാപനത്തിനായി ഭൂമിയിൽ അവതരിക്കുന്നത്!

**രാഷ്ട്രീയ ലേഖകൻ**

## കലാകൗമുദി അടുത്ത ലക്ക(863)ത്തിൽ പ്രസിദ്ധീകരിക്കുന്നു

എം. സുകുമാരൻ

എഴുതിയ നീണ്ടകഥ

# പിതൃതർപ്പണം

# രാഷ്ട്രീയ സൂത്രപ്പണികൾക്ക് തൽക്കാലം വിട

നരേന്ദ്രൻ



"ഒരു തൊണ്ണൂറു ദിവസത്തേക്കുകൂടി എന്നോടൊപ്പം ഉറച്ചുനില്ക്കൂ, നമുക്ക് അഞ്ചുവർഷം കാലാവധി പൂർത്തിയാക്കാം," വിജയാഹ്ളാദത്തോടെ നരസിംഹറാവു പാർലമെൻറിൽ തൻെറ പാർട്ടിക്കാരോട് വിളിച്ചുപറഞ്ഞതങ്ങനെയാണ്. കോൺഗ്രസ് പ്രസിഡൻറായി ഐകകണ്ഠ്യേന തിരഞ്ഞെടുക്കപ്പെട്ടതിൻെറ ആഹ്ളാദലഹരിയിലായിരുന്നു അദ്ദേഹം. എഴുപത്തിരണ്ടാം വയസ്സിൽ, കോൺഗ്രസ്സിൻെറ പ്രസിഡൻറുപദവി വഹിച്ചിട്ടുള്ളവരിൽവച്ചേററവും പ്രായംചെന്നയാളാണ് അദ്ദേഹം. പക്ഷേ, പ്രായം അദ്ദേഹത്തിൽ ഒരു വാട്ടവുമുണ്ടാക്കിയിട്ടില്ല. ചുറുചുറുക്കും ഉത്സാഹവും ഏറുകയാണദ്ദേഹത്തിന്.

ലോകബാങ്കിൽനിന്നുള്ള രഹസ്യനിർദ്ദേശങ്ങളെ സംബന്ധിക്കുന്ന വെളിപ്പെടുത്തൽ ഇന്ത്യൻ എക്സ്പ്രസ്സിൽ വന്നതു മുതൽ നരസിംഹറാവു അതീവ ജാഗ്രത പുലർത്തുകയാണ്. കോൺഗ്രസ്സുകാരുടെ വിശ്വാസം നഷ്ടപ്പെടുന്നത് അദ്ദേഹത്തിന് സഹിക്കാവുന്നതല്ല. ദിവസവും അവരെക്കണ്ട്, രാഷ്ട്രത്തെ പ്രതീക്ഷിച്ചിരിക്കുന്ന മഹത്തായ ഭാവിയെപ്പററി അദ്ദേഹം പ്രഭാഷണങ്ങൾ നടത്താൻ തുടങ്ങിയിട്ടുണ്ട്. അടുത്ത അമ്പതു ദിവസത്തേക്ക് പാർട്ടിയംഗങ്ങൾ അദ്ദേഹത്തോടൊപ്പം ഉറച്ചുനില്ക്കേണ്ടതായുണ്ട്. ബഡ്ജററ് പാസാവുകയും സാമ്പത്തിക നടപടികൾക്ക് പാർലമെൻറിൻെറ അംഗീകാരം ലഭ്യമാവുകയും വേണം. അതൊന്നു കഴിഞ്ഞുകിട്ടിയാൽപ്പിന്നെ ബാക്കിയുള്ള നാലു വർഷത്തേക്ക് ഗവൺമെൻറിൻെറ നില സുഭദ്രം.

ഇന്ത്യൻ രാഷ്ട്രീയത്തിലെ ഭാവിപ്രവണതകളെക്കുറിച്ച് ഈ മനുഷ്യന് ഇത്രകണ്ട് ശുഭാപ്തിവിശ്വാസിയാവാൻ കഴിയുന്നതെങ്ങനെയെന്നറിയില്ല. പ്രതിപക്ഷ പാർട്ടികൾ തമ്മിൽ ഒരിക്കലും യോജിപ്പിലെത്തുകയില്ലെന്ന് അദ്ദേഹത്തിനുറപ്പുണ്ടോ? കോൺഗ്രസ് പാർട്ടിയിൽ പിളർപ്പൊന്നും ഉണ്ടാകില്ലെന്ന ആത്മവിശ്വാസവും അദ്ദേഹത്തിനുണ്ടോ? അതെ, കഴിഞ്ഞ ഏതാനും ദിവസങ്ങളായി നരസിംഹറാവു ഒരു പ്രഹേളിക ആയിരിക്കുകയാണ്. പ്രധാനമന്ത്രി കൃത്യമായ എന്തോ ചില കരുനീക്കങ്ങൾക്കൊരുമ്പെട്ടിരിക്കുകയാണെന്നാണ് അദ്ദേഹത്തെ അടുത്തുനിന്നു നിരീക്ഷിക്കുന്ന ചില ക്യാബിനററ് സഹപ്രവർത്തകരും പാർട്ടിപ്രവർത്തകരും എത്തിച്ചേർന്നിട്ടുള്ള നിഗമനം. തന്നത്താൻ പദ്ധതിയിട്ടുണ്ടാക്കിയ ഏതോ രാഷ്ട്രീയ അടവാകണമത്. ഒരുപക്ഷേ, അത് രഹസ്യമായി സൂക്ഷിക്കുകയാവണം, അദ്ദേഹം.



പി.വി. നരസിംഹറാവു

നിർണ്ണായകമായ മറെറാരു കാര്യം, നരസിംഹറാവു കോൺഗ്രസ് പാർട്ടിയുടെ എതിരില്ലാനേതാവായി ഉയർത്തപ്പെട്ടതോടെ നെഹ്റു-ഇന്ദിരാഗാന്ധി കുടുംബവാഴ്ചാപാരമ്പര്യത്തിന് സംഘടനയുടെയും ഗവൺമെൻറിൻെറയും മേലുള്ള പിടി പൊടുന്നനെ അയഞ്ഞിരിക്കുന്നുവെന്നതാണ്. ആ കുടുംബത്തെച്ചൊല്ലി ആവേശഭരിതരാവാൻ ആരുമിപ്പോൾ തുനിയുന്നില്ല. രാജീവ്ഗാന്ധിയുടെ വിധവയോട് ഒരു അകലം സൂക്ഷിക്കപ്പെടുന്നു. നയപരമായ കാര്യങ്ങളിൽ അവരോട് കൂടിയാലോചനകൾ നടത്തുന്നുമില്ല. എന്തായാലും, വേണ്ടപ്പോൾ തന്നോടു ബന്ധപ്പെടാമെന്ന് നരസിംഹറാവു അവരെ അറിയിച്ചിട്ടുണ്ട്.

രാഷ്ട്രീയത്തിൽ വൻ മാററമുണ്ടാക്കിയ നരസിംഹറാവുവിൻെറ പ്രശംസനീയമായ രീതി പ്രത്യേകിച്ചും പ്രതിപക്ഷത്തെ കൊമ്പന്മാരെ വിസ്മയിപ്പിച്ചിരിക്കുകയാണ്. രണ്ടു വർഷംമുമ്പ്, രാജീവ്ഗാന്ധിയുടെ കാലത്ത് നരസിംഹറാവു പരാങ്മുഖനായൊരു രാഷ്ട്രീയക്കാരനായിരുന്നു. വാസ്തവം പറഞ്ഞാൽ രാജീവ്ഗാന്ധി അദ്ദേഹത്തെ പൂർണ്ണമായും ഒതുക്കിയിരുത്തിയിരിക്കുകയായിരുന്നുവല്ലോ. പാർട്ടിപ്രസ്താവനകളും മററു രേഖകളും എഴുതിത്തയ്യാറാക്കുക മാത്രമായിരുന്നു അദ്ദേഹത്തിൻെറ നിയോഗം. 1989-ലെ തിരഞ്ഞെടുപ്പിൽ അദ്ദേഹം മത്സരിച്ചില്ല. ഒരിടത്തുമൊരു സീററ് കിട്ടിയില്ല. രാഷ്ട്രീയത്തിൽനിന്നു താൻ വിരമിക്കുകയാണെന്നുവരെ അദ്ദേഹം സുഹൃത്തുക്കളോട് അന്നു പറഞ്ഞതാണ്. പക്ഷേ, രാജീവ്ഗാന്ധിവധം രംഗമാകെ മാററിമറിച്ചു.

വിസ്മയകരമെന്നുതന്നെ പറയട്ടെ, രാജ്യം അമേരിക്കക്കാരെ ആശ്രയിക്കണമെന്നാണ് നരസിംഹറാവുവിൻെറ മനോഭാവം. സോഷ്യലിസ്ററ് സിദ്ധാന്തങ്ങളോ ദിവംഗതനായ രാജീവ്ഗാന്ധി തയ്യാറാക്കിയ മാനിഫെസ്റേറായോ അദ്ദേഹത്തിനു ബാധകമല്ല. ഒരുപക്ഷേ, മൻമോഹൻസിംഗിനെയും മററും പോലുള്ളവർ അദ്ദേഹത്തിൻെറ ചിന്താഗതിയെ സ്വാധീനിച്ചിട്ടുണ്ടാവും. അദ്ദേഹം തങ്ങളോട് അടുത്തിടപഴകുന്നില്ല എന്നാണ് ക്യാബിനററ് സഹപ്രവർത്തകരുടെയും കോൺഗ്രസ് എം.പിമാരുടെയും പ്രധാന പരാതികളിലൊന്ന്. പുതിയ സാമ്പത്തികനയങ്ങളുടെയോ വാണിജ്യനയങ്ങളുടെയോ വിവിധവശങ്ങളെക്കുറിച്ചുള്ള വ്യക്തമായ വിവരങ്ങൾ തൻെറ മന്ത്രിമാർക്കുപോലും അദ്ദേഹം നല്കിയിരുന്നില്ല. ഇക്കഴിഞ്ഞ ദിവസം മന്ത്രിസഭയുടെ സമ്പൂർണ്ണ സമ്മേളനം നടന്നപ്പോൾ അദ്ദേഹം ആ വിഷയത്തെ സംബന്ധിക്കുന്ന ഒരു കുറിപ്പ് വിതരണം ചെയ്യുകയുണ്ടായി. പരിഷ്കരണങ്ങളിൽ പലതിൻെറയും പ്രാധാന്യം മന്ത്രിപ്രമുഖന്മാർക്കുപോലും ഉൾക്കൊള്ളാൻ കഴിഞ്ഞില്ല. സാമ്പത്തികനയങ്ങൾ തുറന്നിട്ടുകൊണ്ട് ഗവൺമെൻറിന് പാശ്ചാത്യോന്മുഖമായി നീങ്ങേണ്ടതുണ്ടെന്ന് അദ്ദേഹം അവരോട് വ്യക്തമായി പറഞ്ഞു. നാല്പതു വർഷങ്ങളായി ഒന്നിനൊന്നു പിറകെ വന്ന ഗവൺമെൻറുകൾ പരിവർത്തനമെന്തെങ്കിലും ഉണ്ടാക്കുന്ന കാര്യത്തിൽ പരാജയപ്പെട്ടു. നേരുപറഞ്ഞാൽ, ഗാന്ധികുടുംബത്തിൻെറ പങ്കിനെ പരോക്ഷമായി വിമർശിക്കുകയായിരുന്നു അദ്ദേഹം.

അതേസമയംതന്നെ, പുതിയ പരീക്ഷണം വിജയിക്കുമോ ഇല്ലയോ എന്ന കാര്യത്തിൽ നരസിംഹറാവുവിന് അത്ര തീർച്ചയൊന്നുമില്ല. ബഡ്ജററ് സമ്മിശ്രപ്രതികരണങ്ങളാണ് ഇളക്കിവിട്ടിരിക്കുന്നത്. ബഡ്ജററ് അപ്പാടെ വാഷിങ്ടണിൻെറ ചൊല്പടിയിലുണ്ടായതാണെന്ന വിമർശനപല്ലവി പ്രതിപക്ഷം തുടരുകയാണ്. വിലകൾ കുതിച്ചുകയറുന്നു. ഇക്കാര്യത്തിൽ കോൺഗ്രസ്സുകാരും അക്ഷമരാണ്. ബി.ജെ.പിയുടെയും മററും പിന്തുണയോടെ എങ്ങനെയെങ്കിലും ബഡ്ജററ് പാസാക്കിയെടുക്കാമെന്ന ആത്മവിശ്വാസം അദ്ദേഹത്തിനുണ്ട്. പക്ഷേ, അത്തരമൊരു വിജയം മാത്രംകൊണ്ട് രാഷ്ട്രത്തിൻെറ പ്രശ്നങ്ങൾ പരിഹരിക്കപ്പെടുകയില്ലല്ലോ.

പാർട്ടിയിലും രാജ്യത്തിലും പൊടുന്നനെ ഉണ്ടായിക്കൊണ്ടിരിക്കുന്ന സംഭവവികാസങ്ങളിൽ മററാരെക്കാളും ചിന്താക്കുഴപ്പത്തിലായിരിക്കുന്നത് കോൺഗ്രസ്സുകാരാണ്— കോൺഗ്രസ്സുകാർക്കിടയിൽ ഇപ്പോൾ ആദർശസംഹിതയെക്കുറിച്ചുള്ള സംസാരമില്ല. പാർട്ടിയെ ഒരുതരം നിസ്സഹായതാബോധം ഗ്രസിക്കുന്നതായാണ് അവർ കാണുന്നത്.






ഐ.എം.എഫിനെതിരെ ഡൽഹിയിൽ നടന്ന പ്രകടനം

ഇരുപതുവർഷത്തെ ഇടവേളയ്ക്കുശേഷം നടത്തിയ സംഘടനാതിരഞ്ഞെടുപ്പുകൾ പാർട്ടിയെ ഐകമത്യത്തിലേക്കല്ല നയിച്ചിരിക്കുന്നത്; ഹിന്ദി ബെൽററിൽ പ്രത്യേകിച്ചും. ഹിന്ദി സംസാരിക്കുന്ന പ്രദേശങ്ങളിൽ പാർട്ടി വളരെ ദുർബ്ബലമാണ്. നേതാക്കളെല്ലാംതന്നെ തെക്കും പടിഞ്ഞാറും മേഖലകളിലാണ് ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നത്. നരസിംഹറാവുവിനെക്കുറിച്ച് അവർക്ക് അധികമൊന്നും അറിയില്ല. പഞ്ചാബ് തിരഞ്ഞെടുപ്പിലും ബോംബെയിലെ പ്രാദേശിക സമിതികളിലേക്കുള്ള തിരഞ്ഞെടുപ്പിലും പാർട്ടിയെ വിജയിപ്പിച്ചെടുത്ത അദ്ദേഹത്തിൻെറ ആ രീതിയെ അവർ ശ്രദ്ധിച്ചിട്ടുണ്ട് എന്നതു നേരുതന്നെ.

നരസിംഹറാവുവിൻെറ പ്രവർത്തനശൈലിയിൽ പ്രകടമായ മാററമുണ്ട്. അദ്ദേഹത്തിൻെറ ഒരുദിവസം വെളുപ്പിന് അഞ്ചരമണിയോടെ ആരംഭിക്കുന്നു. റേയ്സ് കോഴ്സ് റോഡ് കോംപ്ളെക്സിൽ ഇട്ടിട്ടുള്ള ട്രാക്കിലൂടെ ഒരുമണിക്കൂർ നടത്തയാണ് ആദ്യം. സെക്യൂരിററി ഭടന്മാർക്ക് അദ്ദേഹത്തിൻെറ വേഗതയ്ക്കൊത്ത് നടന്നുനീങ്ങേണ്ടതുണ്ട്. ചിലപ്പോൾ പാർട്ടിനേതാക്കളും ഉദ്യോഗസ്ഥന്മാരും ഈ മോണിംഗ് വാക്കിൽ അദ്ദേഹത്തെ അകമ്പടിസേവിച്ച് അഭിപ്രായങ്ങൾ കൈമാറാറുണ്ട്. നടത്ത കഴിഞ്ഞ് സ്വന്തം മുറിയിലേക്കു വിരമിക്കുന്ന അദ്ദേഹം ഒൻപതു മണിയോടെ കൂടിയാലോചനകൾക്ക് തയ്യാറായെത്തും. ദിവസവും പതിന്നാലുമണിക്കൂർ പണിയെടുക്കുന്നു അദ്ദേഹം.

ആരാണ് അദ്ദേഹത്തിൻെറ ഹൃദയം സൂക്ഷിപ്പുകാരൻ? ഈ മില്യൺ ഡോളർ ചോദ്യത്തിൻെറ ഉത്തരം ആർക്കുമറിയില്ലെന്നു തോന്നുന്നു. മന്ത്രിമാരിൽ ആഭ്യന്തരമന്ത്രി എസ്.ബി. ചവാനോടാണ് അദ്ദേഹത്തിന് അടുപ്പം കൂടുതൽ. പൂനാ ലാ കോളേജിൽ ഒരുമിച്ചുണ്ടായിരുന്നവരാണ് അവരിരുവരും. മിക്കവാറും രാത്രി ഒൻപതരമണിക്കുശേഷം പ്രധാനമന്ത്രിയോടൊപ്പം അദ്ദേഹത്തിൻെറ വസതിയിൽ കൂടുതൽ സമയം ചെലവിടുന്നത് ചവാനാണ്. ക്യാബിനററ് സെക്രട്ടറിയുടെ നേതൃത്വത്തിൽ ഒരുസംഘം ഉദ്യോഗസ്ഥന്മാർ വിവരങ്ങൾ സംക്ഷിപ്തരൂപത്തിൽ അദ്ദേഹത്തെ അറിയിക്കാറുണ്ട്. ഉപദേശം തേടാനായി ചന്ദ്രാസ്വാമിയെയും ഡോ. സുബ്രഹ്മണ്യം സ്വാമിയെയുംപോലുള്ളവർ പുറത്തുമുണ്ട്. എന്നാൽ, അവരുടെ ഉപദേശം കൊണ്ടു മാത്രം അദ്ദേഹം തൃപ്തിപ്പെടാറില്ല. ഉദാഹരണത്തിന്, ക്യാബിനററിനെയും മന്ത്രിമാരെ ഒററയ്ക്കൊററയ്ക്കായും പുനഃസംഘടിപ്പിക്കുന്നതിനുള്ള ഒരു പദ്ധതി തയ്യാറാക്കുകയായിരുന്നു ഡോ. പി.സി. അലക്സാണ്ടർ. പക്ഷേ, ഡോ. അലക്സാണ്ടറുടെ നിർദ്ദേശങ്ങൾ എല്ലാം അദ്ദേഹം അംഗീകരിച്ചില്ല.

ബി.ജെ.പിയോടുള്ള നരസിംഹറാവുവിൻെറ ചില ചാഞ്ചാട്ടങ്ങൾ പ്രതിപക്ഷനിരകളിൽ കുറെ ചിന്താക്കുഴപ്പം സൃഷ്ടിച്ചിട്ടുണ്ട്. എന്നാൽ ചില പ്രശ്നങ്ങളുടെ കാര്യത്തിൽ അദ്ദേഹം പ്രമുഖനേതാക്കന്മാരെല്ലാവരുമായും കൂടിയാലോചിക്കാറുണ്ട്. സാമ്പത്തിക പരിഷ്കരണങ്ങളുടെ പ്രശ്നത്തിൽ അദ്ദേഹം അവരെ ഒഴിവാക്കിയെന്നതും നേരാണ്.

കഴിഞ്ഞ ഏതാനും മാസങ്ങളായി അദ്ദേഹം ഇന്ത്യയുടെ വിദേശനയം സമൂലമായി മാററിമറിക്കുകയുണ്ടായി. ഇസ്രേലുമായുള്ള നയതന്ത്രബന്ധം മെച്ചപ്പെടുത്താനുള്ള അദ്ദേഹത്തിൻെറ ധീരമായ തീരുമാനം വ്യാപകമായി സ്വാഗതം ചെയ്യപ്പെട്ടു. അറബിരാജ്യങ്ങൾ ഈ തീരുമാനത്തെച്ചൊല്ലി പ്രകടമായും രോഷാകുലരാണ്. എന്നാൽ, പശ്ചിമേഷ്യൻ സമാധാന സംഭാഷണങ്ങൾ നടന്നുകൊണ്ടിരിക്കുന്ന ഈ ഘട്ടത്തിൽ ഇന്ത്യയെ അവഗണിക്കാൻ അവരെക്കൊണ്ടാവില്ല. ബ്രിട്ടൻെറയും യു.എസ്.എയുടെയും ഉറച്ച പിന്തുണയോടെ ആഗോളരംഗത്ത് ഇന്ത്യയുടെ പ്രതിച്ഛായ തിളക്കിക്കാട്ടാൻ നരസിംഹറാവുവിന് കഴിഞ്ഞെന്നു വരാം. അതേസമയംതന്നെ സർവ്വശക്തരായി ഉയർന്നുവരുന്ന യൂറോപ്യൻ സമൂഹത്തെയും ജപ്പാനെയും കോമൺവെൽത്ത് ഒഫ് ഇൻഡിപെൻഡൻറ് സോവിയററ് സ്റ്റേറ്റ്സിനെയും ഇന്ത്യ കണ്ണുതുറന്നു കാണേണ്ടതുണ്ട്. ആ രാജ്യങ്ങളിലേക്കുള്ള കയററുമതി വർദ്ധിപ്പിച്ചില്ലെങ്കിൽ സാമ്പത്തിക പരിഷ്കരണങ്ങൾ വിജയിക്കുകയില്ല.

മാർച്ചുമാസം അവസാനത്തോടെ നരസിംഹറാവു എ.ഐ.സി.സിയുടെ ഒരു യോഗം വിളിച്ചുകൂട്ടാൻ പോവുകയാണ്. ഹൈക്കമാൻഡിൽ അദ്ദേഹത്തിന് പുതിയൊരു നിര നേതാക്കളാവും ഉണ്ടാവുക. പിന്നീടൊരു ഘട്ടത്തിൽ അദ്ദേഹം കോൺഗ്രസ് പ്രസിഡൻറുപദവി അന്തിമമായി കൈയൊഴിയുമോ എന്ന കാര്യം വ്യക്തമല്ല. ഹിന്ദു ബെൽററിൽനിന്നുള്ള ആരെയെങ്കിലും കോൺഗ്രസ് തലവനാക്കാനായിരുന്നു ആദ്യം ആലോചിച്ചിരുന്നത്. എന്നാൽ, സംസ്ഥാന ഘടകങ്ങൾ ഭൂരിപക്ഷവും അദ്ദേഹത്തെയാണ് ആഗ്രഹിച്ചത്. ഈ ദ്വന്ദ്വദൗത്യത്തിൽ, സന്തുലിതത്വത്തിൻേറതായ അതിസമർത്ഥമായൊരു ഞാണിന്മേൽക്കളിവേണം അദ്ദേഹം കളിക്കാൻ. ഇപ്പോൾ അദ്ദേഹത്തിൻെറ മുൻഗണനാക്രമത്തിൽ ആദ്യത്തേത് ബഡ്ജററ് പാസാക്കിയെടുക്കലാണ്; ഒപ്പം വിവിധ സാമ്പത്തിക പരിഷ്കരണങ്ങളും. അതുവരെ പാർട്ടിക്കാര്യങ്ങൾ അവിടെ നില്ക്കട്ടെ. അദ്ദേഹത്തെ പിന്തുണയ്ക്കുകയല്ലാതെ കോൺഗ്രസ്സുകാർക്ക് ഇപ്പോൾ മറെറാരു പോംവഴിയുമില്ല. സകല സംസ്ഥാനങ്ങളിലും കൊടുമ്പിരിക്കൊണ്ടിരിക്കുന്ന ഗ്രൂപ്പിസവും കലഹപ്രിയത്വവും സ്വാഭാവികമായും പാർട്ടിയെ ദുർബ്ബലമാക്കും. അദ്ദേഹത്തിന് അത് നന്നായറിയാം. പക്ഷേ, ഈ പ്രശ്നങ്ങൾക്കുവേണ്ടി ചെലവിടാൻ ഇപ്പോൾ അദ്ദേഹത്തിന് തീരെ സമയമില്ല. രാഷ്ട്രീയ സൂത്രപ്പണികൾ പിന്നെയുമാവാം. ദൂരവ്യാപകമായ സാമ്പത്തിക പരിഷ്കരണങ്ങളുടെയും വാണിജ്യത്തിൻെറയും കാര്യം അങ്ങനെയല്ലല്ലോ.

വിജു വി. നായർ



# മൻമോഹൻസിംഗിന്റെ ഇക്കണോമിക് ഗ്ലാസ്നോസ്റ്റ്

തൊണ്ണൂറു മിനിററുനേരം സ്ഥാനത്തും അസ്ഥാനത്തും നർമ്മം തിരുകിവച്ചു കൊണ്ടുള്ള പ്രസംഗമാണ് 1992–93–ലെ കേന്ദ്രബജററ് അവതരിപ്പിച്ചുകൊണ്ട് ഡോ: മൻമോഹൻസിംഗ് നടത്തിയത്. പബ്ളിക് ഫൈനാൻസും ഫലിതവും പരസ്പരം പൊരുത്തപ്പെടാത്ത ക്രിയകളാണെന്നിരിക്കെയും കടുത്ത പ്രതിസന്ധികൾക്കിടയിൽപ്പെട്ട ഒരു രാജ്യത്തിന്റെ ബജററവതരണത്തിൽ അറിഞ്ഞോ അറിയാതെയോ കടന്നുവന്ന ഈ ഏച്ചുവയ്പ് പക്ഷേ, അതിപ്രധാനമായ ചില ചരിത്രവസ്തുതകളിലേക്ക് വിരൽ ചൂണ്ടുന്ന കാലികപ്രയോഗമായി.

ഒരു അക്കാദമിക് സാമ്പത്തിക വിദഗ്ദ്ധനെന്ന നിലയിൽ, മൻമോഹൻസിംഗ് ഇത്തവണ നടത്തിയിരിക്കുന്ന ബജററഭ്യാസം സവിശേഷശ്രദ്ധയർഹിക്കുന്നതാണ്. ഏതൊരു അക്കാദമിക് വിദഗ്ദ്ധനും കൊതിക്കുന്ന അസൂയാർഹമായ ഈ പ്രകടനം ഇന്ത്യയുടെ സാമ്പത്തികചരിത്രത്തിൽ നിർണ്ണായകസ്ഥാനം നേടിയിരിക്കുന്നു. സാമ്പത്തിക അച്ചടക്കത്തിന് തുടക്കമിട്ടതുകൊണ്ടോ നികുതിഘടനയ്ക്ക് യുക്തിസഹമായ ഒരടിത്തറയിടാനുള്ള ഉദ്യമത്താലോ അല്ല ഈ ബജററ് ചരിത്രത്തിൽ സ്ഥാനംപിടിക്കാൻ പോകുന്നത്. ഇന്ത്യൻ സമ്പദ്ഘടനയെ ആഗോള കമ്പോളവ്യവസ്ഥയുമായി ബന്ധപ്പെടുത്തുന്ന ഒരു ഇക്കണോമിക് ഗ്ളാസ്നോസ്ത് നടപ്പാക്കിയതിനാൽപ്പോലുമല്ല. ഈ പുതിയ ബാന്ധവം, പൊതുവെ കരുതുന്നതുപോലെ കുറെ ബഹുരാഷ്ട്ര കുത്തകകളുടെ മേച്ചിലിടമായി ഇന്ത്യയെ മാററുമെന്നതും പണമെറിയാനുള്ളവന് കൂടുതൽ പണം കൊയ്യാനുള്ള അവസരമൊരുക്കി എന്നതും മററും ചിത്രത്തിന്റെ തൊലിപ്പുറം മാത്രമാണ്. ഈ രാജ്യത്തെ കാതലായ ഒരു സാംസ്കാരിക മാററത്തിന്റെ പാതയിലേക്ക് തള്ളിവിടുന്നു എന്നതാണ് പുതിയ ബജററിന്റെ ചരിത്രപ്രാധാന്യം.

രൂപയുടെയും സ്വർണ്ണത്തിന്റെയും സ്വഭാവമാററം, കസ്ററംസ് തീരുവകൾ വെട്ടികുറയ്ക്കൽ, ഇന്ത്യയ്ക്കുള്ളിൽ വിദേശനിക്ഷേപത്തിനുള്ള വാതിൽ തുറക്കൽ, വിദേശവിനിമയ ചട്ടങ്ങളുടെ കാഠിന്യം കുറയ്ക്കൽ; ക്യാപിററൽ മാർക്കററിന്റെ മതിലുപൊളിക്കൽ എന്നിവയെല്ലാം ചേർന്നാണ് ഈ മാററം സംജാതമാക്കുക. ഈ നടപടികളെല്ലാം അവയുടെ പൂർണ്ണ അളവിലും തൂക്കത്തിലും പുറത്തുവന്നിട്ടില്ലെങ്കിലും ചുവടുമാററത്തിന്റെ ഗൗരവം ഒട്ടും കുറയുന്നില്ല. ഇതറിയാൻ മൻമോഹൻസിംഗിന്റെ അഭ്യാസത്തിന്റെ അടിസ്ഥാന ച്ചോടുകൾ തിരിച്ചറിയണം.

ഒരേസമയം ഐ.എം.എഫിനെയും ഇന്ത്യയിലെ സമ്പന്ന വർഗത്തെയും പ്രീതിപ്പെടുത്തുന്ന നടപടിയെടുക്കാൻ ആർക്കും കഴിയും. എന്നാൽ ഇന്ത്യയുടെ നീക്കുപോക്കുകളിൽ നിർണ്ണായക സ്വാധീനമുള്ള ഇടത്തരക്കാരെ വലയിൽ വീഴ്ത്തിക്കൊണ്ട് മേൽപ്പറഞ്ഞ രണ്ട് കൂട്ടരെയും പ്രീതിപ്പെടുത്തുന്ന നടപടി അത്ര ആയാസരഹിതമല്ല. നികുതിയിളവുകൾ വഴിയും പറയത്തക്ക അധികനികുതിയില്ലാതെയും ഇടത്തരക്കാരായ നികുതിദായകരെയും ബജററുകമ്മി കുറച്ചുകൊണ്ട് ഐ.എം.എഫിനെയും കമ്പോളസാമ്പത്തികതയ്ക്ക് വാതിൽ മലർക്കെ തുറന്നിട്ടും കോർപ്പറേറ്റ് നികുതിയിൽ കൈവയ്ക്കാതെയും സമ്പന്ന വർഗ്ഗത്തെയും ഒന്നുപോലെ പ്രീതിപ്പെടുത്തിയിരിക്കുകയാണിവിടെ.



ഡോ: മൻമോഹൻസിംഗ്

ഈ സാമ്പത്തിക അഭ്യാസത്തിന്റെ ഉള്ളുകള്ളി വ്യക്തമാകണമെങ്കിൽ ഇത്തവണത്തെ ബജററിന്റെ പശ്ചാത്തലമറിയണം. മൻമോഹൻസിംഗിന്റെ ലക്ഷ്യങ്ങൾ എന്തെല്ലാമായിരുന്നു?

1. വിദേശവായ്പകൾ തിരിച്ചടയ്ക്കാൻ ഐ.എം.എഫിൽ നിന്ന് പണം കിട്ടണം. അതിനുവേണ്ടി, ബജററുകമ്മി 5.5 ശതമാനമാക്കി കുറച്ചുകൊണ്ടുവരികയെന്ന ഉപാധി നടപ്പാക്കണം.

ബജററുകമ്മി കുറയ്ക്കണമെങ്കിൽ സാധാരണഗതിയിലുള്ള മാർഗ്ഗങ്ങൾ മൂന്നാണ്. ഒന്നുകിൽ ഗവൺമെന്റിന്റെ ചെലവിനങ്ങൾ കുറയ്ക്കുക. (പദ്ധതിച്ചെലവുകളും പദ്ധതിയേതര ചെലവുകളും പലിശയിനത്തിൽ അടയ്ക്കേണ്ട തുകയുമാണല്ലോ പ്രധാന ചെലവുകൾ).

അല്ലെങ്കിൽ വരുമാന മാർഗ്ഗങ്ങൾ കൂട്ടണം ഇതിന് നികുതികൾ വർദ്ധിപ്പിക്കാം. നികുതി വലയുടെ പരിധി വിപുലപ്പെടുത്താം. രണ്ടായാലും ജനങ്ങൾക്ക് അധികഭാരമുണ്ടാവും.

ഇത് രണ്ടുമല്ലെങ്കിൽ പിന്നെ ഒരു മദ്ധ്യമാർഗ്ഗമെന്ന നിലയിൽ ചില ചെലവുകൾ കുറയ്ക്കുകയും ചില നികുതികൾ ഏർപ്പെടുത്തുകയും ചെയ്യാം. ഈ മൂന്ന് പോംവഴികളാണ് ബജററുകമ്മി കുറയ്ക്കാനായുള്ളത്.

2. ബജററുകമ്മി കുറയ്ക്കാൻവേണ്ടി ചെലവിനം വെട്ടിക്കുറച്ചാൽ രാഷ്ട്രീയ പ്രത്യാഘാതങ്ങളുണ്ടാകരുത്. കഴിഞ്ഞ ബജററിലെ സബ്സിഡി ശുപാർശകളുടെ കഥയോർക്കുക.

3. നികുതി കൂട്ടിയാൽ ഇടത്തരക്കാരന്റെ അസംതൃപ്തി പ്രക്ഷോഭമായി പരിണമിക്കും.

ആദ്യബജററ് കോൺഗ്രസ്സിന് സമ്പാദിച്ചു കൊടുത്ത ജനകീയ വെറുപ്പ് ചാനലൈസ് ചെയ്തുവിടാൻ പ്രതിപക്ഷം ഒരുങ്ങിനിൽക്കുന്നു. റാവു ഗവൺമെന്റിന് കഴിഞ്ഞ തവണയുണ്ടായിരുന്ന പ്രതിപക്ഷ സഹാനുഭൂതി നഷ്ടപ്പെട്ടിരിക്കുന്നു. മറെറാരുവിധത്തിൽ പറഞ്ഞാൽ കോൺഗ്രസ്സിന്റെ രാഷ്ട്രീയാസ്തിത്വത്തിന്റെ പ്രശ്നംകൂടിയാണീ ബജററ്.

4. കമ്പോള സാമ്പത്തികത നടപ്പാക്കുമെന്ന പ്രഖ്യാപനം വന്നിട്ട് വർഷമൊന്നു കഴിഞ്ഞിരിക്കുന്നു. ഈ ബജററിന്റെ നിലപാട് പഴയപടിയായാൽ വിദേശനിക്ഷേപകരും വ്യവസായികളും ഇന്ത്യാ ഗവൺമെന്റിന്റെ വാഗ്ദാനങ്ങൾ തള്ളിക്കളയും. അതോടെ സർവ്വ പരിപാടികളും പൊളിയും. സോഷ്യലിസത്തെ തള്ളിപ്പറഞ്ഞവർക്ക് അതിലേക്കൊരു തിരിച്ചുപോക്കും പററില്ലല്ലോ.

ഈ നാല് പ്രശ്നങ്ങളാണ് ഇത്തവണത്തെ ബജററിന്റെ പശ്ചാത്തലം. ഈ പശ്ചാത്തലത്തിൽ വേണം മൻമോഹൻസിംഗിന്റെ നടപടികൾ നോക്കിക്കാണാൻ.

ബജററുകമ്മി കുറയ്ക്കുക എന്നതാണല്ലോ ഇത്തവണത്തെ ബജററിന്റെ ആദ്യകർത്തവ്യം. അതിനുവേണ്ടി വെട്ടികുറയ്ക്കുമെന്ന് പ്രതീക്ഷിച്ചിരുന്ന സബ്സിഡികളെ ധനമന്ത്രി തൊട്ടില്ല. രാഷ്ട്രീയ പ്രസക്തിയുള്ള കർഷക ലോബിയുടെ എതിർപ്പ് അങ്ങനെ ഒഴിവാക്കി. പദ്ധതിയേതര ചെലവുകൾ വെട്ടികുറയ്ക്കുക എന്ന ധാർമ്മികനടപടിയും അദ്ദേഹം കൈക്കൊണ്ടില്ല. ഇവിടെയും രാഷ്ട്രീയ പ്രത്യാഘാതങ്ങളും ഉദ്യോഗസ്ഥലോബിയുടെ തിരിച്ചടിയും ഭയന്ന് മന്ത്രി ഒഴിഞ്ഞുമാറുകയായിരുന്നെന്ന് വ്യക്തം.







വരുമാനം കൂട്ടുക എന്ന ബദൽപരിപാടിയാണ് പിന്നെ അവശേഷിക്കുന്നത്. അക്കാര്യത്തിലും പക്ഷേ, മദ്ധ്യവർഗ്ഗത്തെയും സമ്പന്നവർഗ്ഗത്തെയും സുഖിപ്പിക്കേണ്ടതുണ്ട്. അതുകൊണ്ട് ആദായനികുതിയിളവുകൾ പ്രഖ്യാപിച്ചു. അതോടൊപ്പം ഇറക്കുമതിയും വിദേശനിക്ഷേപവും പ്രോത്സാഹിപ്പിക്കുകയെന്ന കമ്പോളനയത്തിന്റെ ഭാഗമായി ഇറക്കുമതിത്തീരുവ വെട്ടികുറയ്ക്കുകകൂടി ചെയ്തതോടെ നിലവിലുണ്ടായിരുന്ന വലിയൊരു പങ്ക് വരുമാനംതന്നെ നഷ്ടമായി. ഇനി, വരുമാനനഷ്ടം വരുന്ന ഇത്തരം സാഹചര്യത്തിൽ പൊതുവെ ചെയ്യാറുള്ളതുപോലെ എക്സൈസ് ഡ്യൂട്ടി കാര്യമായി കൂട്ടാനും ഇപ്പോൾ പററില്ല. വിലക്കയററം രൂക്ഷമാവുകയും ഇടത്തരക്കാരൻ കൂടുതൽ ക്ഷുഭിതനാവുകയും ചെയ്യുമല്ലോ. അതുകൊണ്ട് പ്രത്യക്ഷത്തിൽ വലിയ കുഴപ്പമില്ലാത്തയിടങ്ങളിൽ. എക്സൈസ് ഡ്യൂട്ടി കൂട്ടി. ഇതുകൊണ്ടും ബജററുകമ്മി കുറയ്ക്കാനുള്ള ആദായവർദ്ധനയാവുന്നില്ല.

അതുകൊണ്ട് നേരെ, പദ്ധതിച്ചെലവുകളിൽത്തന്നെ കൈവയ്ക്കുകയാണ് മന്ത്രി ചെയ്തിരിക്കുന്നത്. ക്യാപിററൽ ചെലവു വെട്ടിക്കുറച്ചിരിക്കുന്നു. റവന്യൂ ചെലവിനത്തിലും ഇതേപോലെ ഒരു കുറവുവരുത്തിയിരുന്നെങ്കിൽ മനസ്സിലാക്കാമായിരുന്നു. എന്നാൽ ഇത്തവണയും പത്തുശതമാനംകണ്ട് റവന്യൂ ചെലവുകൾ വർദ്ധിപ്പിച്ചിരിക്കുന്നു. ദാരിദ്ര്യനിർമ്മാർജ്ജനവും മററ് സാമൂഹ്യപരിഷ്കരണ പരിപാടികളും പുച്ഛരിച്ച് തള്ളിക്കൊണ്ടാണ് ബജററുകമ്മി കുറയ്ക്കുകയെന്ന ഐ.എം.എഫ് ഉപാധി കൈവരിച്ചിരിക്കുന്നതെന്നർത്ഥം. തെളിച്ചുപറഞ്ഞാൽ, പ്രതികരിക്കാൻ ശേഷിയുള്ള ഇടത്തരക്കാരെയും സമ്പന്നവർഗ്ഗത്തെയും നക്കാപ്പിച്ചാമിഠായികൊടുത്ത് മെരുക്കിയിട്ട് പ്രതികരണശേഷിയും തിരിച്ചറിവും വളരെ കുറവുള്ള ബഹുഭൂരിപക്ഷം വരുന്ന അടിസ്ഥാനവർഗ്ഗങ്ങളുടെ വികസനവിഹിതമാണ് ഐ.എം.എഫിനുവേണ്ടി ബലികഴിച്ചിരിക്കുന്നത്. നാടുനീളെ അപ്ളാസു വാങ്ങുന്ന മൻമോഹൻ ഇക്കണോമിക്സിന്റെ മർമ്മം കിടക്കുന്നതിവിടെയാണ്.

**കേന്ദ്ര ബജററിന്റെ ചരിത്രപ്രാധാന്യം എന്താണ്? എല്ലാം സാമ്പത്തികതയുടെ കുഴപ്പം മാത്രമാണെന്നു നിനച്ച് അവിടെമാത്രം അഴിച്ചുപണികൾക്ക് തുനിയുകയാണിന്ന്. ഇവിടെ തലയ്ക്ക് അമിത പ്രാമുഖ്യം ലഭിക്കുകയും സാമൂഹിക ബാന്ധവത്തിന്റെ അടിസ്ഥാനം സാമ്പത്തികതയാണെന്ന വ്യവസ്ഥയ്ക്ക് അംഗീകാരം ലഭിക്കുകയും ചെയ്യുന്നതോടെ നമ്മുടെ സമൂഹത്തിന്റെ ഹൃദയമായ സംസ്കാരം മാനിക്കപ്പെടുന്നു.**

പല നന്മകളും ഈ ബജററിലുണ്ടെന്നതു ശരിതന്നെ. വർഗ്ഗാധിഷ്ഠിത നന്മകൾ മാററി നിറുത്തി പൊതുവെ ചിന്തിച്ചാൽ പണപ്പെരുപ്പത്തോത് കുറയ്ക്കാനുള്ള ക്രിയാത്മകമായ ഒരു നടപടി വളരെ വർഷങ്ങൾക്കുശേഷം സമ്മാനിച്ച ബജററാണിതെന്ന വസ്തുത നിഷേധിക്കാനാവില്ല. ഇന്ത്യയിലെ വിലക്കയററത്തിന്റെ മൂലകാരണം ഉത്പന്ന ദൗർലഭ്യമല്ല. ആഭ്യന്തര കമ്പോളത്തിൽ ചില പ്രത്യേക വഴികളിലൂടെ മാത്രം ഒഴുകിയെത്തുന്ന പണത്തിന്റെ ആധിക്യമാണ്. സ്വർണ്ണക്കള്ളക്കടത്ത് ഗണ്യമായി കുറച്ച് പണപ്പെരുപ്പം ഇപ്പോഴത്തെ 13 ശതമാനത്തിൽനിന്ന് 8–9 ശതമാനമാക്കിയെടുത്താൽ വിലക്കയററത്തിന്റെ രൂക്ഷത കുറയ്ക്കാനാവും. 8 ശതമാനം എന്ന തോത് ഒരു വികസ്വര സമ്പദ്ഘടനയെ സംബന്ധിച്ചിടത്തോളം സാധാരണനിലയാണ്. സ്വർണ്ണത്തിന്റെ മേലുള്ള പുതിയ ഇളവുകളും രൂപയുടെ വിനിമയസ്വാതന്ത്ര്യവും ഈ വഴിക്കുള്ള ക്രിയാത്മക ചുവടുവയ്പുകൾ തന്നെ. സംശയമില്ല.

എന്നാൽ, സ്വർണ്ണത്തിന്റെ വർദ്ധിക്കാൻ പോകുന്ന ഇറക്കുമതി, പൊതുഖജനാവിന് മുതൽക്കൂട്ടുമെന്ന വിവക്ഷയോടെയുള്ള സ്വർണ്ണബോണ്ടുപദ്ധതി എത്രത്തോളം പ്രാവർത്തികമാവുമെന്ന് കണ്ടറിയണം.

പണപ്പെരുപ്പം തടയാനുള്ള നടപടി എന്ന പോയിൻറിൽ മാത്രമാണ് ഈ ബജററിന് ജനകീയസ്വഭാവമുള്ളത്. മററുള്ള നന്മകൾ ഭാഗികങ്ങളും ചില പ്രത്യേക വർഗ്ഗങ്ങൾക്കു മാത്രം ലഭ്യമാകുന്നതുമാണെന്ന് മനസ്സിലാക്കാൻ ബുദ്ധിയധികം വേണ്ട.

നികുതിഘടന ശാസ്ത്രീയമാക്കാനുള്ള

ആദ്യനടപടിയിൽത്തന്നെ ഗഹനമായ വൈകല്യങ്ങളുണ്ട്. നികുതിവല വിപുലപ്പെടുത്താനുള്ള ശ്രമം രണ്ട് നടപടികൾമൂലം തിരിച്ചടിക്ഷണിച്ചുവരുത്തുന്നു. നികുതിയൊഴിവിൻെറ പരിധി ഉയർത്തിയതും, പലിശ—കമ്മീഷൻ കാര്യങ്ങൾക്കുള്ള നികുതി കുറച്ചതും. ഇടത്തരക്കാരിൽപ്പെട്ട പല വിഭാഗങ്ങളെയും (ഉദാഹരണം: ജോലിയുള്ള വനിതകൾ, വൃദ്ധർ) നികുതിയിൽനിന്ന് പാടെ ഒഴിവാക്കുന്നതിനു പകരം അവർക്ക് കുറെ നികുതിയിളവുകൾ മാത്രം നൽകിയിരുന്നുവെങ്കിൽ ഗവൺമെൻറിനുള്ള ആദായം ഒററയടിക്ക് കുറയില്ലായിരുന്നു.

ഇളവെത്ര കിട്ടി എന്ന പൈങ്കിളിചോദ്യം മാത്രം ചോദിക്കാൻ ശീലിച്ച നികുതിദായകൻ പ്രത്യക്ഷത്തിൽ തരുന്ന നക്കാപ്പിച്ചവഴി പരോക്ഷമായി തന്നെ ട്രാപ്പ് ചെയ്യുകയാണെന്ന സത്യം തിരിച്ചറിയുന്നില്ലെന്നതാണ് മൻമോഹൻെറ യഥാർത്ഥ ബജററുഫലിതം.

ഇവിടെ ശ്രദ്ധേയമായ ഒരു സംഗതി, കഴിഞ്ഞ തവണത്തെ ബജററിൽ ഇക്കണോമിക്സിന് ശ്രമിച്ച് രാഷ്ട്രീയതലത്തിൽ പരാജയപ്പെട്ട മൻമോഹൻസിംഗ് ഇക്കുറി, രാഷ്ട്രീയവും പബ്ളിക് ഫൈനാൻസും ഇടകലർത്തുന്ന ഒരു കോംപ്രമൈസിന് തയ്യാറായിരിക്കുന്നു എന്നതാണ്. ബജറ്റുകമ്മി കുറയ്ക്കുക എന്ന സാമ്പത്തികാവശ്യത്തിന് നേരാംവഴിയിൽ ചെയ്യേണ്ടത് ഗവൺമെൻറ് ചെലവുകൾ വെട്ടികുറയ്ക്കുകയാണെന്നിരിക്കെ, രാഷ്ട്രീയ പ്രത്യാഘാതങ്ങൾ കണക്കിലെടുത്ത്, പദ്ധതിച്ചെലവുകളിൽ കൈവയ്ക്കുകയാണ് ഇത്തവണ ചെയ്തിരിക്കുന്നത്. ഇത്, ഇന്നാട്ടുകാരൻെറ വികസനാവകാശങ്ങളുടെ നഗ്നമായ നിഷേധമാണെന്ന യാഥാർത്ഥ്യം മറച്ചുപിടിക്കാൻ, ഇടത്തരക്കാർക്ക് ആദായനികുതിയിളവ്, ജോലിയുള്ള വനിതകൾക്ക് നികുതിയിളവ്, വൃദ്ധർക്ക് ആനുകൂല്യം എന്നിങ്ങനെ അനുതാപതരംഗം സൃഷ്ടിക്കുകയാണ് ധനമന്ത്രി ചെയ്തിരിക്കുന്നത്. എതിർക്കാൻ തുനിയേണ്ടവനെ അവൻെറ വീട്ടിലെ പെണ്ണുങ്ങളെയും പ്രായമായവരെയും സ്വാധീനിച്ച് എതിർപ്പിൽനിന്ന് മാററുന്ന വശീകരണതന്ത്രമാണ് ഇവിടെ കൗശലപൂർവ്വം ബജറ്റുവ്യായാമമായി അവതരിപ്പിച്ചിരിക്കുന്നത്. (മൻമോഹൻസിംഗിന് രാഷ്ട്രീയമറിയില്ലെന്ന് ആരാണ് പറഞ്ഞത്.)

ഓരോ ജനവിഭാഗങ്ങളുടെ ആളും തരവും മനോനിലയും കണ്ടറിഞ്ഞ് കൊടുക്കേണ്ടത് കൊടുക്കുകയാണിവിടെ. ഐ.എം.എഫിൻെറ മുഖ്യ ഉപാധികൾ-കോർപ്പറേറ്റ് മേഖലയിൽ കൈവയ്ക്കരുത്, വിപണി മലർക്കെ തുറക്കുക, കമ്പനിനികുതി 40 ശതമാനമാക്കി കുറയ്ക്കുക, ബജററുകമ്മി കുറയ്ക്കുക എന്നീ കൃത്യങ്ങൾ അനുഷ്ഠിച്ചതുവഴി സമ്പന്നവർഗ്ഗത്തെ തൃപ്തിപ്പെടുത്തി. (ഈ ബജററ് പ്രഖ്യാപിച്ചതോടെ വ്യവസായലോകത്തിൻെറ ഉന്മാദം നോക്കുക—ഇക്കാര്യത്തിൽ രാഹുൽ ബജാജിന് മാത്രമേ ഇത്തിരി വിമ്മിഷ്ടമുള്ളൂ. കാരണം മറെറാന്നുമല്ല, 75സി.സി. ബൈക്കുകൾക്ക് ചെറിയ ഡ്യൂട്ടിയടിച്ചിരിക്കുന്നതുകൊണ്ട്

(ശേഷം 18-ാം പേജിൽ)

അബു എബ്രഹാം



പ്രത്യയശാസ്ത്രങ്ങൾ തകരുകയും അഭിപ്രായസമന്വയത്തിൻെറ കാലം ആഗതമാകുകയും ചെയ്യുന്ന ഒരു ഘട്ടത്തിലാണ് പി.വി. നരസിംഹറാവു (അദ്ദേഹത്തെ ഈശ്വരൻ രക്ഷിക്കട്ടെ) രംഗത്തു വരുന്നത്. ഇതൊരു യാദൃച്ഛികതയാണെന്ന് കരുതുന്നവരുണ്ടാകാം. എന്നാൽ നമ്മുടെ നാടിനെ നയിക്കാൻ, തക്ക സമയത്താണ് അദ്ദേഹം എത്തിയിരിക്കുന്നത്. ചരിത്രത്തിൽ വല്ലപ്പോഴുമൊരിക്കൽ ഇത്തരം ആകസ്മികതകൾ സംഭവിക്കാറുണ്ട്.

സ്വാതന്ത്ര്യത്തിനുശേഷം ഏററവും ക്ളേശകരമായ ഈ ദശാസന്ധിയിൽ അനന്യസാധാരണമായ സമചിത്തതയോടുകൂടി അദ്ദേഹം രാഷ്ട്രത്തെ നയിക്കുന്നത് പ്രശംസയർഹിക്കുംവിധമാണ്. രണ്ടാംലോക മഹായുദ്ധത്തെത്തുടർന്നുണ്ടായ വിഷമം നിറഞ്ഞ കാലഘട്ടത്തിൽ ഹരോൾഡ് മാക്മില്ലൻ ബ്രിട്ടനെ നയിച്ചതുപോലെ, പ്രധാനമന്ത്രിയെന്ന നിലയ്ക്കുള്ള നരസിംഹറാവുവിൻെറ അചഞ്ചലത്വം സവിശേഷത നിറഞ്ഞതാണ്.

കാര്യക്ഷമതയ്ക്കു പുറമെ, അതിർത്തിക്കപ്പുറത്തു നിന്നും ഭീകരന്മാർക്ക് കിട്ടിവന്നിരുന്ന സഹായം കുറഞ്ഞതുകൊണ്ടാണിതു സംഭവിച്ചിരിക്കുന്നത്. വൻതോതിലുള്ള പണവും, എവിടെനിന്നെങ്കിലും ആയുധവും കിട്ടാതെ പഞ്ചാബിൽ നടക്കുന്നതുപോലുള്ള ദേശവിരുദ്ധപ്രവർത്തനങ്ങൾ നടത്താൻ സാധ്യമല്ല. എന്നിട്ടും പ്രതിയോഗികളായ പത്രങ്ങൾ ഇത്തരമൊരു സാദ്ധ്യത കണക്കിലെടുക്കാൻ കൂട്ടാക്കുന്നേയില്ല. നമ്മുടെതന്നെ ലിബറൽ ചിന്താഗതിക്കാരായ പത്രപ്രവർത്തകർ ജനറൽ സിയായുടെ ചിരിയിൽ മയങ്ങിപ്പോവുകയാണുണ്ടായത്. അയാളൊരു തെമ്മാടിയായിരുന്നുവെന്ന കാര്യം അവർ മനസ്സിലാക്കിയതേയില്ല. ഇന്ത്യ—സിയ ബാന്ധവം ഉറപ്പിക്കാനായിരുന്നു അവരുടെ തത്രപ്പാട്.

സിയയും റൊണാൾഡ് റീഗനും സി.ഐ.എ ഡയറക്ടർ വില്യം കേസിയും തമ്മിൽ നടന്നിരുന്നതിൻെറ വിശദാംശങ്ങളെപ്പററി അ

# ശീത യുദ്ധത്തിൻെറ പൈതൃകം

അഭിപ്രായസമന്വയം പ്രായോഗികതയാണ്. ദേശീയതാല്പര്യത്തിൻെറ മൗലികതയിൽ ഊന്നിക്കൊണ്ടുള്ള പ്രായോഗികത തീർച്ചയായും വിജയപ്രദമാകും. ഡോ. മൻമോഹൻ സിംഗിൽ പ്രധാനമന്ത്രി കണ്ടെത്തിയിരിക്കുന്നത് പ്രായോഗികത മതമാക്കിയ ഒരു ഭരണാധികാരിയെയാണ്. നമ്മുടെ സ്വാതന്ത്ര്യചരിത്രത്തിൽ, ഒരു ധനമന്ത്രിക്കും തൻെറ ബജററിൻെറ പേരിൽ ഇത്രമാത്രം പ്രശംസ നേടാൻ സാധിച്ചിട്ടില്ല. പാവങ്ങളെ അവഗണിച്ചു എന്ന പരാതി പറച്ചിൽ, എല്ലാ ബജററിനെപ്പററിയും പറയാവുന്നതാണല്ലോ ഇത്, ഉയർന്നുവന്നിട്ടുണ്ട്. എല്ലാവരിലുമുപരി, ഇക്കാര്യത്തിൽ വി.പി. സിംഗിൻെറ വിമർശനങ്ങൾ കാര്യമായി കണക്കാക്കാനേ കഴിയില്ല. എന്തെന്നാൽ 1985-ലെ അദ്ദേഹത്തിൻെറ ബജറ്റിൻെറ മുഖമുദ്ര ഉയർന്ന വർഗ്ഗങ്ങളിലേക്കും പോപ്പുലിസത്തെ കൊണ്ടുപോയതാണല്ലോ.

പഞ്ചാബും കാശ്മീരും പഴയതുപോലെ ആപൽക്കരമായിത്തന്നെ നില്ക്കുന്നു. വിവേകരഹിതമായ അക്രമങ്ങളുടെ തോത് ഗണ്യമായി കുറഞ്ഞിട്ടുണ്ട്. സെക്യൂരിററിസേനയുടെ

മേരിക്കയിലെ പ്രധാനപ്പെട്ട പത്രപ്രവർത്തകർ എഴുതിത്തുടങ്ങിയിട്ടുണ്ട്. അഫ്ഗാൻ യുദ്ധത്തിൽ പാകിസ്ഥാനും ഇസ്രേലും തമ്മിലുള്ള ഇടപാടുകളെയും യുദ്ധത്തിനുവേണ്ടി നീക്കിവച്ച പതിനായിരക്കണക്കിന് ഡോളർ അപ്രത്യക്ഷമായതിനെയുംപററി ഫാർ ഈസ്റേറൺ ഇക്കണോമിക് റിവ്യൂവും, ദ ഗാർഡിയനും, ലേ മൊണ്ടേയും, ബി.ബി.സിയും വെളിപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. ആ പണത്തിൽ വലിയൊരോഹരി നിക്കരാഗ്വേയിലേക്കും ഇറാനിലേക്കും തിരിച്ചുവിട്ടുവത്രെ. പഞ്ചാബിലെ തീവ്രവാദികളെ പരിശീലിപ്പിക്കാനും ധനപരമായി സഹായിക്കാനും ജനറൽ സിയായ്ക്ക് വകയുണ്ടായത് ഇതുകൊണ്ടാണ്. ഇസ്രേലികളുടെ സൈനിക പ്രതിയോഗി ഇറാക്കായിരുന്നു. അതുകൊണ്ടുതന്നെ ഇറാൻ അവർക്ക് സഖിയായി. ഫാർ ഈസ്റേറൺ ഇക്കണോമിക് റിവ്യൂവിൻെറ സൗത്ത് ഏഷ്യാ ലേഖകൻ ലോറൻസ് ലിഫ്ഷൂൾസ് ഇങ്ങനെ എഴുതുന്നു. ''സി.ഐ.എ മേധാവിയായി അധികാരമേറെറടുത്തശേഷം, കേസി പറഞ്ഞത് കാർട്ടർ ഭരണകൂടത്തിൽനിന്നും പൈതൃകമായി കിട്ടിയ അതിപ്രധാനമായ ഓപ്പറേഷൻ



അഫ്ഗാൻ യുദ്ധമാണെന്നാണ്. അതിൻെറ ഫലമായി ആ പ്രദേശത്തെ അമേരിക്കയുടെ അമൂല്യമായ സ്വത്ത് സിയാ ഉൾ ഹക്കായിത്തീർന്നു.'' സി.ഐ.എയുടെ രഹസ്യയുദ്ധങ്ങൾ എന്ന പേരിൽ വാഷിംഗ്ടൺ പോസ്ററിലെ ബോബ് വുഡ്വേർഡ്, കേസിയും സിയായും തമ്മിലുള്ള അസാധാരണബന്ധത്തെപ്പററി എഴുതുന്നുണ്ട്. ''സിയ അധികാരത്തിൽ തുടരണമെന്ന് ആഗ്രഹിച്ചിരുന്നവരാണ് കേസിയും സി.ഐ.എയും റീഗൻ ഭരണകൂടവും. സിയായുടെ ഭരണകൂടത്തിൻെറ പ്രവർത്തനത്തെപ്പററി അറിയാനും അവർ അത്യധികം ആഗ്രഹിച്ചിരുന്നു. ഇസ്ളാമബാദിലെ സി.ഐ.എ.യുടെ ഓഫീസ് ലോകത്തുള്ള സി.ഐ.എ. ഓഫീസുകളിൽ വച്ചേറ്റവും വലുതായിരുന്നു. വർഷത്തിൽ ഒന്നു രണ്ടു തവണയെങ്കിലും സിയായെ കേസി സന്ദർശിച്ചിരുന്നു. അധികം താമസിയാതെ സിയായും കേസിയും, റീഗൺ ഭരണകൂടത്തിലെ അംഗങ്ങളുമായി ദൃഢബന്ധം ഉണ്ടായി. അങ്ങനെ അമേരിക്കൻ ഭരണകൂടത്തിൽ നിന്നും എന്തെങ്കിലും സഹായം വേണ്ടിവരുമ്പോൾ സിയായുടെ ദൂതൻ കേസിയായിത്തീർന്നു.'' ഈ വിവരങ്ങൾ വുഡ്വേർഡിന് ലഭിച്ചത് കേസിയിൽ നിന്നു തന്നെയാണ്.

എന്നാൽ ഇതെല്ലാം അവസാനിച്ചുവെന്നു തന്നെയല്ല, തങ്ങളുടെ ആസൂത്രണത്തിൽ പാകിസ്ഥാന് വലിയ പങ്കൊന്നുമില്ലെന്ന് അമേരിക്ക തുറന്നുപറയാനും തുടങ്ങിയിരിക്കുന്നു. ജോർജ്ജ് ബുഷിൻെറ പുതിയ ലോക സംവിധാനം നടപ്പാകുകയില്ലെങ്കിലും, അമേരിക്കയുടെ പ്രധാന പ്രത്യയശാസ്ത്ര പ്രതിയോഗിയായിരുന്ന സോവിയറ്റു യൂണിയൻെറ തകർച്ചയോടുകൂടി ലോകത്തെപ്പറ്റിയുള്ള തങ്ങളുടെ സങ്കല്പത്തിന് പുതിയ ചിട്ടവട്ടങ്ങളുണ്ടാക്കാൻ അമേരിക്കൻ ഭരണകൂടം ഇപ്പോൾ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

സാമ്രാജ്യം അസ്തമിച്ചതോടു കൂടി ബ്രിട്ടൻ വിട്ടുപോയതിൽ നിന്നാണ് അമേരിക്കയുടെ ഏഷ്യൻ തന്ത്രം രൂപംകൊള്ളുന്നത്. ആ ശൂന്യതയിൽ സാമ്രാജ്യം കെട്ടിപ്പടുക്കാനാകുമെന്ന് അവർ കണക്കുകൂട്ടി. സൂര്യനസ്തമിച്ചാലും ഡോളർ അസ്തമിക്കയില്ലെന്നായിരുന്നു അവരുടെ പ്രതീക്ഷ. അൻപതുകളിൽ പാകിസ്ഥാനും ഇറാക്കും ഇറാനുമെല്ലാം അമേരിക്കയുടെ പിണിയാളുകളായിരുന്നു. പക്ഷേ, സെൻറോയും സിയാറ്റോയുമെല്ലാം കാലഹരണപ്പെട്ടുകഴിഞ്ഞു.

സോവിയറ്റു യൂണിയൻ പ്രധാന ശത്രുവായിരുന്നപ്പോൾ ശത്രുവിൻെറ സുഹൃത്ത് നമ്മുടെ ശത്രു എന്ന നയമായിരുന്നു, തെക്കുകിഴക്കനേഷ്യയെ സംബന്ധിച്ച് അമേരിക്ക പിന്തുടർന്നിരുന്നത്. സോവിയറ്റ് യൂണിയൻ അമേരിക്കയ്ക്ക് ഒരു ഭീഷണി അല്ലാതായതോടുകൂടി പുതിയ ചേരികളും സഖ്യങ്ങളും രൂപപ്പെട്ടുവരികയാണ്. പാകിസ്ഥാനേക്കാൾ ഇന്ത്യയോടാണ് ഇപ്പോൾ അമേരിക്കയ്ക്ക് അടുപ്പം. എങ്കിലും ആത്മാഭിമാനമുള്ള നമ്മുടെ രാഷ്ട്രം സാമ്പത്തികവും രാഷ്ട്രീയവുമായ സമ്മർദ്ദത്തിന് പെട്ടെന്ന് കീഴ്പ്പെട്ടുപോകാതിരിക്കാൻ നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. തെക്കനേഷ്യയെ സംബന്ധിച്ചിടത്തോളം കേസി മാതൃക ഇല്ലാതായിട്ടുണ്ട്.

ലോകമെമ്പാടും സമാധാനവും സുസ്ഥിരതയും ജനാധിപത്യവും ഉറപ്പാക്കുന്ന ഒരു സംവിധാനത്തിന് സഹായിക്കും വിധം ശാക്തികമാറ്റങ്ങൾ വരുത്താൻ, സോവിയറ്റ് യൂണിയൻെറ തകർച്ച സംഭവിക്കും മുമ്പ് തന്നെ, എഴുപതുകളിൽ സാദ്ധ്യമായിരുന്നു. അതിനുപകരം ''മൗലികവാദിക''ളായ താച്ചറും, റീഗനും ശീതയുദ്ധത്തിൻെറ രണ്ടാംഘട്ടം തുടങ്ങുകയാണു ചെയ്തത്. അതിനെത്തുടർന്നാണ് രംഗത്തുനിന്നും അപ്രത്യക്ഷരായ സ്വേച്ഛാധിപതികൾ സുഖലോലുപരായി ജീവിക്കുന്നത്.

സി.ഐ.എയുടെ പുള്ളികളിൽ മാറ്റം വന്നിട്ടുണ്ടെങ്കിലും, കൊലപാതക രാഷ്ട്രീയത്തിൽ വിശ്വസിക്കുന്ന മൊസാദിനും ഇസ്രേലി ഭരണകൂടത്തിനും മാറ്റമൊന്നുമുണ്ടായിട്ടില്ല. തീവ്രവാദികളെ നേരിടാൻ ഇസ്രേലിൻെറ സഹായം തേടണമെന്ന് പറയുന്നവർ, കള്ളനെ താക്കോൽ ഏല്പിക്കുമെന്ന പറച്ചിൽ വിസ്മരിക്കുകയാണെന്ന് തോന്നുന്നു.

ചന്ദ്രശേഖരൻ, സുഭാഷ്

# ലീഡറുടെ മകൻ ചിരിക്കുന്നു

കാത്തുനിന്ന ജനങ്ങൾക്കിടയിൽ പെട്ടെന്നൊരിളക്കം. ജനക്കൂട്ടത്തിനിടയിലൂടെ പാഞ്ഞുവന്ന ടാററയുടെ പുത്തൻ 'സീറാ' കാറിൻെറ മുൻസീററിൽനിന്നും കെ. മുരളീധരൻ എം.പി. തൊഴുകയ്യോടെ പുറത്തിറങ്ങി. പിന്നെ ലീഡറെ വെല്ലുംവിധം മുന്നോട്ടു നീങ്ങി. തിരക്കുപിടിച്ച പദചലനത്തോടെ...അല്പമൊന്നു മുന്നോട്ടുചാഞ്ഞ്...അനുചരന്മാർക്കൊപ്പം നിറഞ്ഞ ചിരിയോടെ...

അടഞ്ഞ വാതലിന് മുന്നിൽ ജനക്കൂട്ടം ഊഴവും കാത്തുനിന്നു. അവരിൽ നേതാക്കന്മാരുണ്ടായിരുന്നു. പ്രവർത്തകർ ഉണ്ടായിരുന്നു. ആവലാതിയുമായെത്തിയ വെറും സാധാരണക്കാരുമുണ്ടായിരുന്നു.

ഇതൊരു നിത്യസംഭവം മാത്രം. കോഴിക്കോട് നഗരത്തിൽനിന്ന് ഏറെ അകലെയല്ലാത്ത 'ജ്യോതിസി'നു മുന്നിലെ സാധാരണ കാഴ്ചയാണ്. മന്ത്രിമന്ദിരങ്ങളിൽപ്പോലും കാണാത്തത്ര തിരക്ക്. ഈ തിരക്കിന് നടുവിലും എല്ലാ പ്രശ്നങ്ങൾക്കും പരിഹാരവുമായി മുരളീധരൻ നിൽക്കുന്നു—കെ. മുരളീധരൻ എം.പി.

കേരള രാഷ്ട്രീയത്തിൽ ഇത്തരമൊരു നേതാവ് ഒന്നേയുള്ളൂ. ഏററവും കൂടുതൽ ആരാധിക്കപ്പെടുകയും അതിലേറെ വെറുക്കപ്പെടുകയും ചെയ്യുന്ന നേതാവ്. അനുയായികൾക്ക് ഇതൊരു പുതിയ 'ലീഡർ'. എതിരാളികൾക്ക് കടുത്ത ശത്രു. സാക്ഷാൽ ലീഡറുടെ ചംക്രമണംപോലും ഈ കേന്ദ്രബിന്ദുവിൽ ഊന്നിയായിരിക്കുന്നു.

രേഖകളുടെ കണക്കിൽ കെ. മുരളീധരൻ വെറുമൊരു എം.പി. മാത്രം. കേരളത്തിലെ മററ് പത്തൊൻപത് എം.പി.മാർക്കും എത്തിപ്പിടിക്കാനാവാത്ത ഉയരങ്ങളിലേക്ക് ഈ മുപ്പത്തഞ്ചുകാരൻ ചുരുങ്ങിയ കാലത്തിനിടയിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ഈ മനുഷ്യന് കേരള രാഷ്ട്രീയത്തിലുള്ള പ്രസക്തിയെന്ത്?

മറെറാന്നുമല്ല. കോൺഗ്രസ്സ് പ്രസ്ഥാനം ഒരു പൊട്ടിത്തെറിയുടെ വക്കിലെത്തി നിൽക്കുന്നത് ഈ ഒരു വ്യക്തിയെ ചൊല്ലിയാണ്. വർഷങ്ങൾ പഴക്കമുള്ള കോൺഗ്രസ്സ് പ്രസ്ഥാനത്തിലെ ഗ്രൂപ്പ് വഴക്കിന് ഇന്നിത്രയേറെ രൂക്ഷതയുളവാകാൻ മറെറന്തുണ്ടു കാരണം?

''വക്കീലാകാനാണ് ഞാൻ ആഗ്രഹിച്ചത്. പഠിച്ചതും അതിനുതന്നെ. എന്നാലിപ്പോൾ ഇങ്ങനെയൊക്കെയായി.'' ഒരു ചെറുചിരിയോടെ മുരളി പറഞ്ഞു. ''സ്വപ്നങ്ങൾ ഒരു രാഷ്ട്രീയ പ്രവർത്തകനും പററിയതല്ല. പക്ഷേ പാർട്ടി ഏൽപ്പിക്കുന്ന ഏത് ഭാരിച്ച ചുമതലയും ഏറെറടുക്കാൻ ഇന്നെനിക്ക് കഴിയും.''

'''മണി' പണ്ടൊരു നാണംകുണുങ്ങിയായിരുന്നു. എല്ലാററിൽനിന്നും ഒഴിഞ്ഞുമാറുന്ന പ്രകൃതം.'' കൊച്ചുന്നാളിലെ കെ. മുരളീധരനെ അറിയുന്ന ഒരു കോൺഗ്രസ്സ് നേതാവ് പറഞ്ഞു.

പണ്ടത്തെ മണിയായ മുരളീധരനെ അറിയുന്നവർക്ക് കെ. മുരളീധരനെ ഇന്ന് കണ്ടാൽ തിരിച്ചറിഞ്ഞെന്നു വരില്ല.

അടുക്കളവരെ രാഷ്ട്രീയം നിറഞ്ഞുനിന്ന ഗൃഹാന്തരീക്ഷത്തിലും മുരളി ഏകാകിയായിരുന്നു. രാഷ്ട്രീയ നേതാവായ അച്ഛൻെറ വാത്സല്യം വേണ്ടത്ര അന്ന് കിട്ടാതിരുന്നതിൽ മനംനൊന്ത മകൻ.

സ്കൂൾ വിദ്യാഭ്യാസകാലത്തൊന്നും രാഷ്ട്രീയത്തോട് ആഭിമുഖ്യമുള്ള ഒരു വിദ്യാർത്ഥിയായിരുന്നില്ല മുരളി. തൃശൂർ മോഡൽ ഹൈസ്കൂളിലായിരുന്നപ്പോഴും പിന്നീട് തിരുവനന്തപുരം സെൻറ് ജോസഫ്സ് ഹൈസ്കൂളിൽ സ്കൂൾ ഫൈനൽ പൂർത്തിയാക്കിയപ്പോഴും വിദ്യാർത്ഥി സംഘടനാപ്രവർത്തനം ഈ വിദ്യാർത്ഥിക്ക് അന്യമായിരുന്നു. മാർ ഇവാനിയോസ് കോളേജിൽ അവസാനഘട്ടത്തിലാണ് അല്പമെങ്കിലും താല്പര്യം തോന്നിയത്. കെ.എസ്.യു. കോളേജ് ഘടകത്തിൻെറ പ്രവർത്തനത്തിൽ പങ്കാളിയായി.

''അന്ന് ഞങ്ങൾ നാലഞ്ചുപേർ ചേർന്നാണ് യൂണിററ് കെട്ടിപ്പടുത്തത്. പക്ഷേ ഭാരവാഹിയാവാനോ കോളേജ് യൂണിയൻ ഇലക്ഷനിൽ മത്സരിക്കാനോ ഒന്നും ഞാൻ നിന്നിട്ടില്ല.'' മുരളി ഓർക്കുന്നു.

നിയമവിദ്യാർത്ഥിയായി തിരുവനന്തപുരം ലോ അക്കാദമിയിൽ ചേർന്നശേഷവും സംഘടനാ പ്രവർത്തനത്തിന് ആക്കം കൂടിയതൊന്നുമില്ല. കോഴ്സ് പൂർത്തിയാക്കി. പക്ഷേ വക്കീൽ ആകാനായിരുന്നില്ല മുരളിയുടെ വിധി.

എന്നിട്ടും മുരളി അച്ഛൻെറ പാത തിരഞ്ഞെടുത്തില്ല. തൊഴിലന്വേഷകനായി ഇറങ്ങി. ചാട്ടം ഗൾഫിലേക്കായിരുന്നു. പക്ഷേ ആറുമാസമേ അവിടെ ഇരുത്തം ഉറച്ചുള്ളൂ.

''വല്ലാതെ ബോറടിച്ചു. തിരിച്ചുപോന്നു.'' ഗൾഫിലെ ബാങ്കുദ്യോഗം ആറുമാസംകൊണ്ട് അവസാനിപ്പിക്കാൻ മുരളി പറഞ്ഞ കാരണമിതാണ്. തിരിച്ചുവന്നശേഷം ഒരു വർഷം ടി.വി.എസിൽ മാനേജ്മെൻറ് ട്രെയിനിയായി ചേർന്നു. ഒരു വർഷം മധുരയിലും തിരുവനന്തപുരത്തുമായി ജോലി ചെയ്തു. പിന്നീട് അതും ഉപേക്ഷിച്ചു.

കോഴിക്കോടുമായുള്ള മുരളീധരൻെറ ബന്ധം ആരംഭിക്കുന്നത് വിവാഹത്തോടെയാണ്. നഗരത്തിലെ ധനികകുടുംബാംഗവും വ്യവസായിയുമായ എം.എൻ. ശങ്കരനാരായണൻെറ മകൾ ജ്യോതിയെ വിവാഹം കഴിച്ചത് 1985 ജനുവരിയിലായിരുന്നു.

തുടർന്ന് താമസം കോഴിക്കോട്ടായി. അല്പസ്വല്പം ബിസിനസ്സുമായി ഒതുങ്ങിക്കഴിയുകയല്ലാതെ അപ്പോഴും രാഷ്ട്രീയത്തിൽ കാലെടുത്തുവച്ചിരുന്നില്ല.



മുരളി—വിവാദങ്ങൾക്ക് നടുവിൽ



എന്നാൽ പെട്ടെന്നൊരുനാൾ മുരളീധരൻ രാഷ്ട്രീയക്കാരനായി. കോൺഗ്രസ്സ് സേവാദളിലൂടെയായിരുന്നു രംഗപ്രവേശം.. രാഷ്ട്രീയത്തിൻെറ കുത്തൊഴുക്കിലേക്ക് കടന്നുവരാനും ഏറെ താമസമുണ്ടായില്ല. 1988 ഡിസംബറിൽ സേവാദൾ ജില്ലാ ചെയർമാനായ മുരളി 8 മാസത്തിനുള്ളിൽ സംസ്ഥാന ചെയർമാൻ പദവിയിലേക്കുമെത്തി. ഈ ചെറിയ കാലയളവിൽത്തന്നെ കോഴിക്കോട്ടെ പാർട്ടി വേദികളിൽ മുരളീധരൻെറ സാന്നിദ്ധ്യം ഒഴിച്ചുകൂടാനാവാത്ത ഘടകമായി മാറിക്കഴിഞ്ഞിരുന്നു.

മിക്കവരും പ്രതീക്ഷിച്ചതുതന്നെ സംഭവിച്ചു. 1989-ലെ പൊതുതിരഞ്ഞെടുപ്പ് വന്നപ്പോൾ കോഴിക്കോട്ടെ സ്ഥാനാർത്ഥിത്വം മുരളിക്കായി.

ലീഡർ കെ. കരുണാകരൻ അഭിവന്ദ്യനായിട്ടും കോൺഗ്രസ്സിലെ സ്വന്തം ഗ്രൂപ്പുകളിൽ നിന്നുപോലും മുറുമുറുപ്പുകൾ ഉയർന്നു. 'എ' ഗ്രൂപ്പുകാരുടെ പ്രതിഷേധം പലപ്പോഴും പരസ്യമായി. എന്നാൽ ഈ മുറുമുറുപ്പുകളെ എല്ലാം അതിജീവിച്ച് ഈ കന്നിക്കാരൻ

(ശേഷം 43-ാം പേജിൽ)

## വിവാദച്ചുഴിയിൽ

വേണ്ടതിലും വേണ്ടാത്തതിലും ഒരുപോലെ കെ. മുരളീധരൻ എം.പി തലയിടുന്നില്ലേ? ഈ നേതാവിൻെറ പേരിൽ പെരുകുന്ന വിവാദകഥകൾക്കിടയിൽ ഇങ്ങനെയൊരു സംശയമുളവാകുന്നത് സ്വാഭാവികം മാത്രം.

കേരളരാഷ്ട്രീയത്തിലെ വിവാദപുരുഷൻ പ്രഥമ നിലയിൽ ഇന്ന് മുരളി മററാരെക്കാളും മുന്നിലായിക്കഴിഞ്ഞു. സംസ്ഥാനത്തെ അധികാരമേല്ക്കാത്ത മിനി മുഖ്യമന്ത്രി എന്നുവരെ മുരളിക്ക് 'സ്ഥാനപ്പേരു'ണ്ട്.

വേണ്ടപ്പെട്ടവർക്കും അർഹതയുള്ളവർക്കും സഹായം ഉറപ്പു വരുത്തുന്ന മുരളീധരൻ എന്ന എം.പി ഒരുഭാഗത്ത്. ഉന്നത പൊലീസ് ഉദ്യോഗസ്ഥൻെറ ട്രാൻസ്ഫർ തടഞ്ഞുനിർത്തിക്കുന്നതു മുതൽ ഗസ്ററ് ഹൗസിലെ ഒരു സാധാരണ ജീവനക്കാരനെ സ്ഥലംമാററിക്കുന്നതുവരെ എത്തുന്ന രാഷ്ട്രീയനേതാവിനെക്കുറിച്ചുള്ള കഥകൾ മറുവശത്ത്. ദിവസം ചെല്ലുന്തോറും ഈ യുവ എം.പിയെച്ചൊല്ലി വിവാദങ്ങൾ അററംകാണാതെ നീളുകയാണ്.

ഡി.ഐ.ജി രമൺ ശ്രീവാസ്തവയുടെ ട്രാൻസ്ഫർ പ്രശ്നം; ഐക്യമുന്നണിക്കകത്തുതന്നെ ഏറെ ഒച്ചപ്പാടുയർത്തിയ വിഷയമായിരുന്നു അത്. പാലക്കാട് സംഭവത്തെത്തുടർന്ന് ഉത്തരമേഖലാ ഡി.ഐ.ജി സ്ഥാനത്തുനിന്നും ശ്രീവാസ്തവയെ ഉടൻ മാററണമെന്ന് ലീഗിൻേറതുൾപ്പെടെ ശക്തിയായ സമ്മർദ്ദമുണ്ടായിരുന്നു. പക്ഷേ, കുറേനാളത്തേക്കെങ്കിലും ആ ഓഫീസർ അനക്കമില്ലാതെ സ്വസ്ഥാനത്ത് തുടർന്നു. ശ്രീവാസ്തവയുടെ ട്രാൻസ്ഫർ അവസാനഘട്ടംവരെ തടഞ്ഞുവയ്പിച്ചത് മുരളീധരൻ എം.പിയല്ലാതെ മററാരുമല്ലെന്നാണ് പരക്കെയുയർന്ന സംസാരം. ലീഗ് നേതാക്കൾപോലും രഹസ്യമായി ആക്ഷേപിച്ചിരുന്നത് മറെറാന്നല്ല.

മുരളിയുടെ കാർഡ്രൈവർക്ക് അടി പാസാക്കിയ എസ്.ഐക്ക് മിന്നൽവേഗതയിൽ ട്രാൻസ്ഫർ ഉത്തരവ് വന്ന കഥയ്ക്കും അധികം പ്രായമായിട്ടില്ല. സംഭവമിതാണ്.



മുഖ്യമന്ത്രി കരുണാകരനും കുടുംബവും. നിൽക്കുന്നത് (ഇടത്തുനിന്ന്) പത്മജയുടെ മകൾ അമ്മു, മകൻ കരുൺ, മരുമകൻ ഡോ. വേണുഗോപാൽ, മകൾ പത്മജ, മുരളി, മുരളിയുടെ ഭാര്യ ജ്യോതി. മക്കളായ അരുൺ, ശബരി. കല്യാണിക്കുട്ടിഅമ്മ, കരുണാകരൻ

# എനിക്ക് സ്വപ്നങ്ങളില്ല



**അ**ന്ന് ആദ്യമായി കെ. മുരളീധരൻ എന്ന സ്ഥാനാർത്ഥിയെ നോക്കിക്കണ്ടവർക്കെല്ലാം ശങ്ക ബാക്കിയായിരുന്നു. ഈ സുമുഖന് നാലക്ഷരം പറഞ്ഞുനില്ക്കാനാവുമോ? ഇയാൾ രാഷ്ട്രീയത്തിൽ രക്ഷപ്പെടുമോ? ആദ്യപ്രകടനം കണ്ട പലരിലും ചോദ്യങ്ങൾ ഈ വിധം തികട്ടിവന്നു.

1989–ലെ തിരഞ്ഞെടുപ്പുവേളയിൽ മുരളി എന്ന കന്നിക്കാരൻെറ പ്രസംഗത്തിന് പ്രത്യേക ശൈലിയോ ഭാവമോ ഒന്നുമുണ്ടായിരുന്നില്ല. പതിവുരാഷ്ട്രീയക്കാരുടേതിൽനിന്നും വിഭിന്നമായി ഒരുതരം 'സാഹിത്യസമാജ പ്രസംഗം'.

എന്നാൽ ഇന്ന് മുരളിയിൽ ആ 'അമേച്വർ രാഷ്ട്രീയക്കാര'ൻെറ ലാഞ്ചനപോലുമില്ല. പകരം പക്കാ 'പ്രൊഫഷണൽ ലീഡറു'ടെ എല്ലാ അംശങ്ങളും വന്നു. നടപ്പിലും ചിരിയിലും സാക്ഷാൽ ലീഡറുടെ അതേ ഭാവങ്ങൾ. പ്രസംഗവേദികളിൽ അവസരത്തിനൊത്ത് ഉയരുന്ന രീതിയും ശൈലിയും. 'ഇയാൾക്ക് രക്ഷ കിട്ടുമോ' എന്ന് ശങ്കിച്ചവർക്കെല്ലാം ഇപ്പോൾ അദ്ഭുതപ്പെടാനേ കഴിയുന്നുള്ളൂ. കേരളരാഷ്ട്രീയത്തിൽ ഇന്ന് കെ. മുരളീധരൻ എം.പിക്ക് 'രക്ഷക'ൻെറയും 'ശിക്ഷക'ൻെറയും റോളുണ്ട്. വളരെ ചുരുങ്ങിയ കാലയളവുകൊണ്ട് മുരളി വല്ലാതെ വളർന്നു വികസിച്ചുകഴിഞ്ഞിരിക്കുന്നു.

വേദികളിൽനിന്ന് വേദികളിലേക്ക് നീങ്ങുമ്പോഴും നൂറുകൂട്ടം പ്രശ്നങ്ങൾ കൈകാര്യം ചെയ്യുമ്പോഴും പുത്തൻ നേതാവിൻെറ വേവലാതികളൊന്നുമില്ല മുരളിക്ക്. തന്മയത്വത്തോടെ മുരളി കാര്യങ്ങൾ പറയുന്നു. കാര്യങ്ങൾ ചെയ്യുന്നു.

നാലുവർഷത്തെ രാഷ്ട്രീയജീവിതത്തിനിടയിൽ മുരളീധരൻ എം.പി കൈവരിച്ച വലിയ നേട്ടമെന്താണ്?

''ഷാർജ ഫ്ളൈററ് കൊണ്ടുവരാൻ കഴിഞ്ഞുവെന്നതുതന്നെയാണ് ഏററവും വലിയ നേട്ടമായി ഞാൻ കാണുന്നത്.''—മുരളി പറയുന്നു.

ഷാർജ ഫ്ളൈററ് വിഷയത്തിൽ കാര്യങ്ങൾ പറഞ്ഞു ബോദ്ധ്യപ്പെടുത്തുന്നതിലുള്ള ഈ ചെറുപ്പക്കാരൻെറ പ്രാവീണ്യം കാണാം. ഗൾഫ് സർവ്വീസിൻെറ അനിശ്ചിതത്വത്തിൽ അമർഷംകൊണ്ട് കാലിക്കററ് എയർപോർട്ട് കമ്മിററി പ്രക്ഷോഭത്തിനൊരുങ്ങുന്ന കാലം. ഷാർജ ഫ്ളൈററിനെ വരവേല്ക്കാൻ രൂപം കൊടുത്ത ആഘോഷക്കമ്മിററി പ്രക്ഷോഭക്കമ്മിററിയായി മാറുകയാണ്. കോഴിക്കോട് ടൗൺഹാളിൽ ഇതിനായി ബഹുജന കൺവെൻഷൻ ചേർന്നു. പ്രത്യേകം ക്ഷണിക്കപ്പെട്ട മുരളി വൈകിയാണെങ്കിലും എത്തി. പ്രക്ഷോഭത്തിന് നാളും തരവും നിശ്ചയിക്കാൻ ചേർന്ന കൺവെൻഷനെ, പിന്നെ ഈ എം.പി ഉള്ളംകൈയിലെടുക്കുകയാണ്.

''നിങ്ങൾ ഒരല്പംകൂടി എനിക്കുവേണ്ടി ക്ഷമിക്കണം. കേന്ദ്രമന്ത്രി ഗൾഫ് സർവ്വീസിൻെറ കാര്യത്തിൽ വേണ്ട ഉറപ്പ് എനിക്കു തന്നിട്ടുണ്ട്. ജനുവരി ഇരുപത്തഞ്ചോടെ ഫ്ളൈററ് നിങ്ങൾക്കു പ്രതീക്ഷിക്കാം. ഈ തീയതിക്കും വരുന്നില്ലെങ്കിൽ പ്രത്യക്ഷ സമരരംഗത്ത് നിങ്ങളോടൊപ്പം ഞാനുമുണ്ടാവും'' എം.പിയുടെ പ്രസംഗത്തിൻെറ കാമ്പ് ഇതായിരുന്നു.

പ്രസംഗിച്ച് മുരളി പോവുകയും ചെയ്തു. കൺവെൻഷൻെറ മൊത്തം 'ടെമ്പോ' ഇതിനകം മാറിക്കഴിഞ്ഞിരുന്നു. മുരളിയുടെ അഭ്യർത്ഥന 'മാനിക്ക'പ്പെട്ടു. നിശ്ചിത തീയതി വരെക്കൂടി കാക്കുക; എന്നിട്ടുമതി പ്രക്ഷോഭം. അങ്ങനെ തീരുമാനവും വന്നു.

ഈ പ്രകടനത്തെക്കുറിച്ചു പറയുമ്പോൾ മുരളിയുടെ മുഖത്ത് പതിഞ്ഞ ചിരി. ''ഞാൻ തികഞ്ഞ ആത്മാർത്ഥതയോടെ കാര്യങ്ങൾ അവതരിപ്പിച്ചു. കേട്ടവർക്ക് അത് ബോദ്ധ്യപ്പെട്ടു. അത്രയേയുണ്ടായുള്ളൂ.''

ആരെയും കൂസാതെ എന്തിനെയും ചങ്കൂററത്തോടെ നേരിടാനുള്ള ആത്മവിശ്വാസം. അതെപ്പോഴും ആ മുഖത്ത് തെളിഞ്ഞുനില്പുണ്ട്. തനിക്കുനേരെ ചോദ്യങ്ങൾ ഉയർന്നുവരുമ്പോൾ ഉൾവലിയലോ അമിതാവേശമോ തരിമ്പും ഈ മുപ്പത്തഞ്ചുകാരനിൽ കാണാനാവില്ല. ഇരുത്തംവന്ന നേതാവിൻെറ പക്വതയോടെ, തികഞ്ഞ നിസ്സംഗതയോടെ മുരളി പ്രതികരിക്കുന്നു.



കോഴിക്കോട്ടെ മുരളിയുടെ വീട്

ചോദ്യം: രാഷ്ട്രീയത്തിലേക്കു കടക്കുമ്പോൾ അച്ഛൻെറ ഉപദേശം വല്ലതും ഉണ്ടായിരുന്നോ?

ഉത്തരം: രാഷ്ട്രീയത്തിൽ ഇറങ്ങണമെന്നും വേണ്ടെന്നും അച്ഛൻ പറഞ്ഞില്ല. എൻെറ സ്വന്തം തീരുമാനമായിരുന്നു.

രാഷ്ട്രീയം സുഖകരമായ കുടുംബജീവിതത്തിനു പററിയതല്ലെന്നറിയാം. അതുകൊണ്ടുതന്നെ ഭാര്യയ്ക്കു സ്വല്പം എതിർപ്പുണ്ടായിരുന്നു.. മുമ്പ് ഞായറാഴ്ചകളിൽ കുടുംബത്തെയുംകൂട്ടി ബീച്ചിലും സിനിമയ്ക്കും പോവുക പതിവായിരുന്നു. എന്നാൽ ഇപ്പോൾ അതൊക്കെ തെററി. ഒന്നിനും സമയമില്ല.

(മുരളി—ജ്യോതി ദമ്പതിമാർക്ക് രണ്ടു മക്കളാണ്. മൂത്തമകൻ അരുൺ നാരായണൻ കോഴിക്കോട് കേന്ദ്രീയ വിദ്യാലയത്തിൽ ഒന്നാം സ്ററാൻഡാർഡ് വിദ്യാർത്ഥി. അനുജൻ ശബരിനാഥിന് രണ്ടര വയസ്സ്.)

ചോദ്യം: എം.പി എന്ന നിലയിലുള്ള പ്രവർത്തനത്തെ എങ്ങനെ വിലയിരുത്തുന്നു?

ഉത്തരം: തികഞ്ഞ സംതൃപ്തിയുണ്ട്. കഴിവിൻെറ പരമാവധി ആത്മാർത്ഥതയോടെ ഓരോ നിമിഷവും ചെലവഴിക്കുന്നു.

ചോദ്യം: രാഷ്ട്രീയകാര്യങ്ങളിൽ അച്ഛൻെറ ഉപദേശം തേടാറുണ്ടോ?

ഉത്തരം: എനിക്കു മാത്രമായി അച്ഛൻ ഉപദേശമൊന്നും തരാറില്ല. വീട്ടിലെത്തിയാൽ അച്ഛൻ അച്ഛൻ മാത്രമാണ്. പ്രവർത്തകരുടെ ഉപദേശമാണു സ്വീകരിക്കുക. അച്ഛനെ കാണുന്നതുതന്നെ പ്രധാനമായും ഇപ്പോൾ രാഷ്ട്രീയവേദികളിൽവച്ചാണ്.

ചോദ്യം: ഒരു രാഷ്ട്രീയനേതാവ് എന്ന നിലയിൽ ലീഡറുടെ ഏതു ഗുണമാണ് ഏററവും കൂടുതൽ ആകർഷിച്ചിട്ടുള്ളത്?

ഉത്തരം: പ്രതിസന്ധിഘട്ടങ്ങളിൽ കൂടെ നില്ക്കുന്നവരെ അങ്ങേയററം തുണയ്ക്കുക എന്നതുതന്നെ

ചോദ്യം: രാഷ്ട്രീയരംഗത്ത് വേദനാജനകമായ എന്തെങ്കിലും അനുഭവം ഉണ്ടായിട്ടുണ്ടോ?

ഉത്തരം: ഒന്നുമില്ല. അടിയന്തരാവസ്ഥക്കാലത്തും തുടർന്ന് രാജൻകേസിൻെറ കാലത്തും അച്ഛൻെറ ഉയർച്ചതാഴ്ചകൾ നേരിട്ടു കണ്ടവനാണു ഞാൻ. ഉയർച്ചയിൽ അഹങ്കരിക്കാനോ തകർച്ചയിൽ തളരാനോ പാടില്ലെന്ന് അന്നേ പഠിച്ചിട്ടുണ്ട്. ആ അനുഭവങ്ങൾ എൻെറ സമ്പത്താണ്.

ഒപ്പം നിന്നവർ പിന്നീട് തള്ളിപ്പറയുന്ന അവസരത്തിലും എനിക്ക് ഒരു വികാരവും തോന്നാറില്ല.

ചോദ്യം: രാഷ്ട്രീയരംഗത്ത് ഏററവും കൂടുതൽ ആരാധിക്കുന്ന നേതാവ്?

ഉത്തരം: ഞങ്ങളുടെ തലമുറ ഏററവും വലിയ നേതാവായി കണ്ടിട്ടുള്ളത് ഇന്ദിരാഗാന്ധിയെത്തന്നെയാണ്. പിന്നീട് രാജീവ് ഗാന്ധിയും.

ചോദ്യം: കേരളത്തിൽ?

ഉത്തരം: കേരളത്തിൽ അങ്ങനെ പ്രത്യേകിച്ച് ആരുമില്ല.

ചോദ്യം: വായനയ്ക്കും മററും സമയം കണ്ടെത്താറുണ്ടോ?

ഉത്തരം: എല്ലാ ദിവസവും പത്രങ്ങൾ വായിക്കും. പിന്നെ കാര്യമായി ഉണ്ടെന്നു പറയാവുന്നത് ആനുകാലികങ്ങളും കുറച്ചു പുസ്തകങ്ങളും. ഈ വായന യാത്രയ്ക്കിടയിലാണ്. സ്വാതന്ത്ര്യസമരകഥകൾ അടങ്ങിയ ചരിത്രപുസ്തകങ്ങളോടാണു താല്പര്യം.

ചോദ്യം: സംഘടനാതിരഞ്ഞെടുപ്പിനു ശേഷമുള്ള സംഭവവികാസങ്ങളെ എങ്ങനെ നോക്കിക്കാണുന്നു?

ഉത്തരം: സ്വാഭാവികമായും ഒരുവിഭാഗം പരാജയപ്പെട്ടു. അവർക്കതിൽ വിഷമമുണ്ട്. പക്ഷേ പ്രകോപനപരമായി എന്നും ഈ വിധം നീങ്ങാൻ പ്രവർത്തകർ സമ്മതിക്കില്ല.

ചോദ്യം: പാർട്ടിയിൽ നിങ്ങളുടെ എതിർവിഭാഗത്തെ അത്ര പെട്ടെന്ന് എഴുതിത്തള്ളാനാവുമോ?

ഉത്തരം: എത്ര വലിയ വ്യക്തിത്വവും പ്രാഗല്ഭ്യവും ഉള്ളവരായാലും പാർട്ടി വിട്ടു കഴിഞ്ഞാൽ ആരുമല്ല. പിന്നെ അവർക്ക് ഒരു പ്രസക്തിയുമില്ല.

ഈ ബഹളങ്ങളെല്ലാം തീരും. ആർക്കും ഇതു വിട്ടുപോകാനുമൊന്നുമാവില്ല. പാർട്ടിക്കുള്ളിൽ മറെറാരു പാർട്ടിയും പററില്ല. ഹൈക്കമാൻഡും മററും ഇല്ലേ?

ചോദ്യം: വ്യക്തിപരമായ ആക്ഷേപങ്ങളും ആരോപണങ്ങളും വേദനിപ്പിക്കാറുണ്ടോ?

ഉത്തരം: വ്യക്തിപരമായ അക്രമം പ്രതീക്ഷിച്ചിരുന്നു. വാദിയെയും പ്രതിയെയും ഒരുപോലെ കാണാൻ എനിക്കാവില്ല. രണ്ടു തോണിയിൽ കാൽവയ്ക്കുന്ന സ്വഭാവവും ഇല്ല.

ചോദ്യം: രാഷ്ട്രീയക്കാരനെന്ന നിലയിലുള്ള ഏററവും വലിയ സ്വപ്നം എന്താണ്?

ഉത്തരം: സ്വപ്നം കാണാൻ പററുന്ന രംഗമല്ല രാഷ്ട്രീയം. എനിക്ക് അങ്ങനെയൊരു സ്വപ്നമൊന്നുമില്ല.

ചോദ്യം: ഭാവി മുഖ്യമന്ത്രിയായി താങ്കൾ വിശേഷിപ്പിക്കപ്പെട്ടിട്ടുണ്ടല്ലോ? അതേക്കുറിച്ച് എന്തു പറയുന്നു?

ഉത്തരം: പ്രവർത്തകർ അവരുടെ ആഗ്രഹം പറയുന്നതല്ലേ? നാളത്തെ കാര്യം ആർക്കും പ്രവചിക്കാനാവില്ല. ഞാനൊരു കോൺഗ്രസ് പ്രവർത്തകനാണ്. പാർട്ടി എന്തു ഭാരിച്ച ചുമതല ഏല്പിച്ചാലും സന്തോഷപൂർവ്വം അതേറെറടുക്കും.

---

ടാഗോർ സെൻററിനറി ഹാളിൽ എം.പി പങ്കെടുക്കുന്ന ഒരു ചടങ്ങ് നടക്കുന്നു. പുറത്തുണ്ടായിരുന്ന കാർഡ്രൈവറോട് 'ആളറിയാതെ' എസ്.ഐ മാറിപ്പോവാൻ പറഞ്ഞു. അനുകൂലമായ പ്രതികരണം കണ്ടില്ല. എസ്.ഐ അടിപൊട്ടിക്കുകയും ചെയ്തുവത്രെ. ഡ്രൈവർക്ക് വേദനയുടെ ചൂടാറുംമുമ്പുതന്നെ എസ്.ഐക്കു കിട്ടി ട്രാൻസ്ഫർ. അയൽജില്ലയിലെ സ്പെഷൽ ബ്രാഞ്ചിലേക്ക്.

ഗസ്ററ് ഹൗസ് ജീവനക്കാരൻെറ സ്ഥലംമാററകഥയ്ക്ക് പുതുമകൂടി അവകാശപ്പെടാനുണ്ട്. ഇവിടെ 'പ്രയോഗ'മല്ല 'പരാമർശ'മാണ് ഹേതു. സംഘടനാതിരഞ്ഞെടുപ്പിൻെറ ചൂട് കത്തിനില്ക്കുന്ന വേള. ഗസ്ററ് ഹൗസിൽ തിങ്ങിനിറഞ്ഞു നേതാക്കന്മാരും പ്രവർത്തകരും. പാവം ജീവനക്കാരൻ എപ്പോഴോ മുരളിയെച്ചൊല്ലി ഒരു കമൻറ് കാച്ചി. ആരെയെങ്കിലും കേൾപ്പിക്കാൻ പറഞ്ഞതായിരുന്നില്ല. പക്ഷേ, കേൾക്കാൻ പാടില്ലാത്ത ആരോ അതു കേട്ടു. കമൻറിന് റിലേ കിട്ടി. പിന്നെ താമസമുണ്ടായില്ലെന്നു പറയുന്നു ജീവനക്കാരന് ട്രാൻസ്ഫർ പ്രഹരം കിട്ടാൻ.

ഏററവും ഒടുവിലായി മുരളിയുടെ പേരിൽ ജ്വലിച്ചു നില്ക്കുന്ന ഒരു 'വിവാദകൃത്യം'കൂടി പുറത്തുവന്നിരിക്കുന്നു. മുജാഹിദ് സെൻററിനു നേരെയുണ്ടായ ബോംബാക്രമണ സംഭവവുമായി ബന്ധപ്പെട്ടതാണത്. കോഴിക്കോട്ടെ മുജാഹിദ് സെൻററിൽ ബോംബ് സ്ഫോടനമുണ്ടായത് മൂന്നുമാസം മുമ്പാണ്. അന്വേഷണം മുറയ്ക്ക് ആരംഭിച്ചെങ്കിലും കുററവാളികൾ ഇതുവരെ പിടിയിലായിട്ടില്ല. പ്രതികളെ കണ്ടെത്തിയിട്ടും പൊലീസ് കണ്ണടയ്ക്കുന്നുവെന്നാണ് ആക്ഷേപം. പിടിയിലായവരെ സ്ഥലം എം.പി തുണച്ചു സംരക്ഷിച്ചതാണുപോലും. ഈ 'കഥ' നഗരത്തിലെ പരസ്യമായ രഹസ്യം മാത്രം.

കുററവാളികളെ ഇനിയും പിടികൂടാത്തതിൽ പ്രതിഷേധിച്ച് ദിവസങ്ങൾക്കുമുമ്പ് മുജാഹിദ് പ്രവർത്തകർ നഗരത്തിൽ കൂററൻ റാലി നടത്തി. കോഴിക്കോട് ലോക്സഭാമണ്ഡലത്തിലെ പ്രവർത്തകരെ അണിനിരത്തിക്കൊണ്ടായിരുന്നു റാലി; പ്രതീകാത്മക പ്രതിഷേധ റാലി!

വിവാദകഥകൾകൊണ്ട് മുരളിക്ക് വീർപ്പുമുട്ടലൊന്നുമില്ല. അദ്ദേഹം തൻേറതായ ശൈലിയിൽ നീങ്ങുന്നു. ആവശ്യക്കാർ ഔചിത്യബോധമില്ലാതെ എം.പിക്കു ചുററും കൂടുന്നു. അതിൽ ഉന്നതോദ്യോഗസ്ഥരെന്നോ വെറും സാധാരണക്കാരെന്നോ ഉള്ള വ്യത്യാസം കാണാനാവില്ല. യുവനിരക്കാരായ ആശ്രിതവത്സലർക്കു ചുററും കൂടുന്നവരും ഒട്ടും കുറവല്ല. പാർട്ടി ഭാരവാഹികൾവരെ ഇവർക്കു മുന്നിൽ തലകുനിക്കാൻ തയ്യാർ.

മുരളീധരൻ 'ജ്യോതിസി'ൽ ക്യാമ്പുള്ളപ്പോഴാണെങ്കിൽ നിത്യേന ശരാശരി മുന്നൂറോളം സന്ദർശകരെങ്കിലും എത്തുന്നുണ്ട്. എം.പി സ്ഥലത്തില്ലെങ്കിലും സന്ദർശകർ കുറയുന്നില്ല. ഈ വീട്ടിൽ എം.പിയുടെ ഓഫീസ് 24 മണിക്കൂറും സജീവം. ഔദ്യോഗിക സ്ററാഫായി ഒരാൾ മാത്രം. പിന്നെ ഏഴു പേരുണ്ട്. എല്ലാവരും ചെറുപ്പക്കാർ. ഇവർ ഓഫീസിലും വീട്ടിലുമായി സദാസമയം കർമ്മനിരതർ. ഉദ്യോഗ നിയമനങ്ങൾ മുതൽ വലുതും ചെറുതുമായ ട്രാൻസ്ഫറുകൾവരെ ഇവിടെനിന്ന് തീരുമാനിക്കപ്പെടുന്നു. ചികിത്സയ്ക്കും മററു പല കഷ്ടനഷ്ടങ്ങൾക്കും സഹായം തേടി നിത്യേന നിരവധിപേർ ഇവിടെ എത്തുന്നുണ്ട്. പ്രധാനമന്ത്രിയുടെ ദുരിതാശ്വാസനിധിയിൽനിന്നോ മുഖ്യമന്ത്രിയുടെ ഫണ്ടിൽനിന്നോ എന്തെങ്കിലും കിട്ടണം. അതാണ് ആവശ്യം. എത്ര തിരക്കായാലും ആവശ്യക്കാരുടെ ആവലാതികൾ നേരിട്ടും അല്ലാതെയും എം.പി കേൾക്കുന്നു. അർഹതയുള്ളവർക്കെല്ലാം സഹായമെത്തിക്കാനുള്ള ശ്രമമായി പിന്നെ.

''ഇതിനകം ഏറെപ്പേർക്ക് സർക്കാരിൻെറ സാമ്പത്തികസഹായം ലഭ്യമാക്കാൻ കഴിഞ്ഞിട്ടുണ്ട്. ഇക്കാര്യത്തിൽ ഞാൻ ഒരിക്കലും രാഷ്ട്രീയം നോക്കാറില്ല. പാർട്ടി നോക്കിയല്ലല്ലോ അസുഖം വരുന്നതും മററും?'' മുരളി പറയുന്നതിങ്ങനെയാണ്.

തിരക്ക് വല്ലാതെയേറുമ്പോൾ അസഹിഷ്ണുത കാണില്ലേ? എം.പിയെക്കുറിച്ച് ചോദിച്ചപ്പോൾ പേഴ്സണൽ സ്ററാഫിന് അങ്ങനെയൊരു അനുഭവമേയില്ല. എത്ര തിരക്കായാലും എല്ലാററിനും അദ്ദേഹം സമയം കണ്ടെത്തുന്നുണ്ട്—അവർ പറയുന്നു

'ജ്യോതിസ്സി'ൽ ഓരോ ദിവസവും പരാതികളുടെ പ്രളയമാണ്. എല്ലാ നിവേദനങ്ങളും പരിശോധിക്കുന്നുണ്ട്. അവ പിന്നീട് വേണ്ടിടത്തേക്ക് അയയ്ക്കുന്നു. വിവിധ മന്ത്രിമാർക്ക് മുന്നിലെത്തുന്നവയിൽ ഏററവും കൂടുതൽ സങ്കടഹർജികൾ മുരളിമുഖേനയുള്ളതാണത്രെ.

മുരളിയുടെ ഒരടുത്ത അനുയായി കൂട്ടിച്ചേർക്കുന്നു; സംസ്ഥാനത്ത് ഏററവും കൂടുതൽ നാട്ടുകാരുടെ സങ്കടഹർജികൾ കിട്ടുന്നത് മുരളിയേട്ടനാണ്. ഏററവും കുറവ് വി.എം. സുധീരനും.

എസ്. ജഗദീഷ് ബാബു





പി. ബാലൻ

## പി. ബാലനുമായി ഇൻറർവ്യൂ

# ഞെക്കിപ്പഴുപ്പിക്കേണ്ട

കരുണാകരൻ ഇത്ര ബുദ്ധിമുട്ടണ്ട. സാധാരണഗതിയിൽ ഒരു മാങ്ങ കാലമെത്തി മൂത്തു പഴുത്താലേ അതിനു സ്വാദുണ്ടാവൂ. അതിനുമുമ്പ് അത് ഞെക്കിപ്പഴുപ്പിച്ച് മാമ്പഴം ആക്കണ്ട—നർമ്മത്തിൽ പൊതിഞ്ഞ് ആൻറണികോൺഗ്രസ്സിലെ സീനിയർ നേതാവായ പി. ബാലൻ എം.എൽ.എ പറഞ്ഞു.

ചോദ്യം:- അപ്പോൾ താങ്കൾ പറയുന്നത് മൂപ്പെത്തിയ ആ മാമ്പഴത്തിന് സ്വാദുണ്ട് എന്നാണോ?

ഉത്തരം:- ''മൂപ്പെത്തിയിട്ട് പിന്നത്തെ ഒരവസ്ഥയുണ്ട്. മൂപ്പെത്തിക്കഴിഞ്ഞാൽ ചീഞ്ഞുപോവും. ആ അവസ്ഥയാണ് ഇപ്പോൾ നാം കാണുന്നത്. മുരളിയെ വേണമെങ്കിൽ ഞങ്ങൾ സ്വീകരിക്കും. മുരളിയെ സ്വീകരിക്കാനുള്ള സമയമായാൽ അത് കോൺഗ്രസ്സുകാർക്ക് അറിയില്ലേ? അല്ലാതെ ഞെക്കിപ്പഴുപ്പിക്കണ്ട. ഈ പയ്യൻ എന്തൊക്കെയാണ് പറയുന്നത്? ആ കുട്ടിക്ക് കോൺഗ്രസ്സിൻെറ ചരിത്രം വല്ലതും അറിയുമോ?''

**ചോദ്യം:- ഇന്ദിരാഗാന്ധി തുടങ്ങിവച്ച മക്കൾരാഷ്ട്രീയത്തിൻെറ ഭാഗമല്ലേ ഇതും?**

ഉത്തരം:- ''ഇന്ദിരാഗാന്ധി മരിക്കുന്നതിനുമുമ്പേ രാജീവ്ഗാന്ധി സംഘടനയിൽ ഉണ്ട്. ഇന്ദിരാഗാന്ധിയുടെ സേവനത്തിനെയും സ്മരണയെയും നിലനിർത്താനാണ് രാജീവിനെ കൊണ്ടുവന്നത്. ഇതിന് ജനങ്ങളുടെ സമ്മർദ്ദവും ഉണ്ടായിരുന്നു. പണ്ഡിററ്ജി വന്നു. ശാസ്ത്രിക്കുശേഷം ഇന്ദിരാഗാന്ധി വന്നു, രാജീവ് വന്നു എന്ന മട്ടിൽ കരുണാകരനെയും മുരളിയെയും കാണണ്ട.''

ചോദ്യം:- മുരളിക്ക് സ്ഥാനാർത്ഥിത്വം വാങ്ങിക്കൊടുത്തത് എ.കെ. ആൻറണിയല്ലേ? അത് തെററായിപ്പോയോ?

ഉത്തരം:- ''എന്നെ സംബന്ധിച്ചിടത്തോളം അതൊരു പാളിച്ചയാണെന്നാണ് അന്നും ഇന്നും കരുതുന്നത്. കരുണാകൻ ഇല്ലാത്തപ്പോഴാണ് മുരളിക്ക് പല സ്ഥാനവും കിട്ടുന്നത്. അങ്ങനെ എം.പിയും കെ.പി.സി.സി ജനറൽ സെക്രട്ടറിയും ആയി. ഇതൊന്നും ആവുന്നതിൽ തെററില്ല. പക്ഷേ, അതിന് മറെറാരു വഴി സ്വീകരിക്കുന്നതു ശരിയല്ല.''

ചോദ്യം:- ഗ്രൂപ്പ് വഴക്കുകൾക്കിടയിൽ കേരളത്തിൽ ഭരണം നടക്കുന്നുണ്ടോ?

ഉത്തരം:- ''ഭരണത്തിലുള്ള പിടിപ്പുകേട് മറച്ചുവച്ച് ജനങ്ങളുടെ ശ്രദ്ധ തിരിച്ചുവിടാൻ കരുണാകരൻ ഉദ്ദേശിക്കുന്നുണ്ടോ എന്നറിയില്ല. ഭരണത്തെക്കുറിച്ച് ചിന്തിക്കാൻ ജനങ്ങൾക്ക് അവസരം കൊടുക്കാതിരിക്കാനാവാം. ഇത് മനസ്സിലാക്കിയതുകൊണ്ടാണ് ലീഗിനെപ്പോലുള്ള ഘടകകക്ഷികൾ ഗ്രൂപ്പുവഴക്ക് ഭരണത്തെ ബാധിക്കുന്നുവെന്ന് പറയുന്നത്.''

ചോദ്യം:- അങ്ങനെയാണെങ്കിൽ ഈ ഭരണസംവിധാനം മാററിക്കൂടേ?

ഉത്തരം:- ''ഞങ്ങളെ സംബന്ധിച്ചിടത്തോളം സംഘടനാകാര്യത്തിലായാലും ഭരണത്തിലായാലും മുഖ്യമന്ത്രിയുടെ ഇപ്പോഴത്തെ സമീപനത്തിൽ മാററം വേണം. ആ മാററത്തിനു തയാറാവുന്നില്ലെങ്കിൽ ആ മാററം ഉണ്ടാക്കാൻ എന്തൊക്കെയാണോ ആവശ്യം അതൊക്കെ ചെയ്യും. ഏതു വഴിയാണ് യുക്തമെന്നുവച്ചാൽ ആ വഴി ഉപയോഗിക്കും. കരുണാകരൻ പറയുന്നതുപോലെ അദ്ദേഹത്തിനെ എല്ലാക്കാലത്തും ഏകകണ്ഠമായി തിരഞ്ഞെടുത്തതുമൊന്നുമല്ല. ആൻറണിയെപ്പോലുള്ളവർ ശ്രമിച്ച് ഏകകണ്ഠമാക്കിയതാണ്. എഴുപതിൽ കരുണാകരനെതിരെ കെ.ടി. ജോർജ്ജിനെ മത്സരിപ്പിക്കാൻ തീരുമാനിച്ചതാണ്. അന്നും ആൻറണി ഇടപെട്ടാണ് ആ മത്സരം ഒഴിവാക്കിയത്. എഴുപത്തേഴിൽ ഭൂരിപക്ഷം പേരും അദ്ദേഹത്തിന് എതിരായിരുന്നു. അന്ന് എം.കെ. രാഘവനെ മത്സരിപ്പിക്കാൻ തീരുമാനിച്ചു. അഖിലേന്ത്യാതലത്തിൽ ഇന്ദിരാഗാന്ധിക്ക് പ്രശ്നങ്ങൾ ഉള്ളതുകൊണ്ട് ഇവിടെയൊരു മത്സരം ഒഴിവാക്കാൻ ആൻറണിയാണ് തീരുമാനിച്ചത്. ഞങ്ങൾ മാർക്സിസ്ററ് പാർട്ടിയുടെകൂടെ ചേർന്നുവെന്നാണല്ലോ പരാതി. കരുണാകരൻ മഹാത്മാഗാന്ധിയുടെ ഘാതകരുമായിട്ടാണ് അന്ന് കൂട്ടുകൂടിയത്. ഞങ്ങൾ മാർക്സിസ്ററ് പാർട്ടിയോടൊപ്പം എല്ലാ സ്ഥാനമാനങ്ങളും അനുഭവിച്ചുകൊണ്ടിരുന്നപ്പോഴാണ് ആ മുന്നണിയിൽനിന്ന് ബന്ധംവിടർത്തി ഈ കരുണാകരനെ മുഖ്യമന്ത്രിയാക്കിയത്.''

ചോദ്യം: തെറ്റായിപ്പോയെന്ന് തോന്നുന്നുണ്ടോ?

ഉത്തരം: ''ഇപ്പോഴങ്ങനെ തോന്നുന്നു. കരുണാകരനെ വേണ്ടിയിരുന്നില്ല എന്ന് തോന്നുന്നു.''

ചോദ്യം:- എങ്കിൽ പിന്നെ ഇത്തവണ വീണ്ടും കരുണാകരനെ മുഖ്യമന്ത്രിയാക്കിയത് എന്തിനാണ്?

ഉത്തരം:- ''മത്സരിക്കാൻ ആലോചിച്ചതാണ്. ജില്ലാകൗൺസിൽ പരാജയം കണക്കിലെടുത്ത് ഒരുമിച്ചു പോണം, യോജിച്ച് പാർലമെൻററി പാർട്ടിനേതാവ് വരട്ടെ എന്നൊക്കെ പറഞ്ഞ് അദ്ദേഹത്തിൻെറ സ്ഥാനം ഏകകണ്ഠമാക്കിയതാണ്. സ്ഥാനം ഉറച്ചപ്പോൾ സ്വരം മാററി, താളം മാററി. പിന്നെ ആരും വേണ്ട എന്നുള്ള മട്ടായി.''

ചോദ്യം:- ആയിരത്തിത്തൊള്ളായിരത്തി എഴുപതു മുതൽ തൊണ്ണൂററിരണ്ടുവരെ ഇതേ അനുഭവം ഉണ്ടായിട്ടും തിരിച്ചറിഞ്ഞില്ലേ?

ഉത്തരം:- ''ഇനി ദീർഘകാലം ഈ ഭാരം ചുമക്കേണ്ടി വരില്ല എന്നാണ് തോന്നുന്നത്.''

ചോദ്യം:- 'ദീർഘകാലം' എന്നുള്ള പ്രയോഗത്തിൻെറ കാലയളവ് പറയാമോ?

ഉത്തരം:- ''ഇതുസംബന്ധിച്ച് കർശനമായ നിലപാട് എടുക്കും. ഓരോന്നും ഓരോ ഘട്ടത്തിലല്ലേ ചെയ്യുക.''

ചോദ്യം:- കരുണാകരൻ ഉന്നയിക്കുന്ന കമ്മ്യൂണിസ്ററ് കൂട്ടുകെട്ടിനെക്കുറിച്ച് എന്തു പറയുന്നു?

ഉത്തരം:- ''മാർക്സിസ്ററ് ഇമ്പാച്ചി എന്നൊക്കെ പറഞ്ഞ് പേടിപ്പിക്കണ്ട. അതൊന്നും ഇവിടെ വിലപ്പോവില്ല. ലോകത്തുതന്നെ കമ്മ്യൂണിസ്ററ് പാർട്ടിയെക്കുറിച്ച് ഇപ്പോൾ ഒരു ഭയവുമില്ല. പിന്നെയല്ലേ ഇപ്പോൾ ഇവിടെ. മാർക്സിസ്ററ് കൂട്ടുകെട്ടിനെക്കുറിച്ച് കരുണാകരൻ പറയുമ്പോൾ മഹാത്മാഗാന്ധിയുടെ ഘാതകരോടൊപ്പം ആയിരുന്നു കരുണാകരൻ എന്നും. രഹസ്യമായി അതിപ്പോഴും തുടരുന്നുണ്ട്. പഴയ ജനസംഘം, ഇപ്പോഴത്തെ ബി.ജെ.പി ഇവരുമായുള്ള ഈ കൂട്ടുകെട്ട് കോൺഗ്രസ്സിനെ നശിപ്പിക്കും. മാർക്സിസ്ററ് പാർട്ടിയോടുള്ള സമീപനത്തിൻെറ പ്രശ്നം ഒന്നും പറയണ്ട. ആയിരത്തിത്തൊള്ളായിരത്തി എഴുപതിൽ സി.പി.ഐയും മാർക്സിസ്ററ് പാർട്ടിയും ഉൾപ്പെടെയുള്ളവർ സഹായിച്ചിട്ടാണ് ഇന്ദിരാഗാന്ധി പാർലമെൻററി ബോർഡ് രൂപീകരിച്ചത്. അതുകൊണ്ട് ഇന്ദിരാഗാന്ധിയെ സംശയിക്കേണ്ട കാര്യമൊന്നുമില്ലല്ലോ. കമ്മ്യൂണിസ്ററുകാരുടെ പിന്തുണകൊണ്ടാണ് ഇന്ദിരാഗാന്ധി പാർലമെൻറിൽ ഭൂരിപക്ഷം അന്നു നേടിയത്. കേരളത്തിലെ കമ്മ്യൂണിസ്ററ് ഭരണത്തിനെതിരെ പണ്ട് വിമോചന സമരം നടത്തി. പിൽക്കാലത്ത് കോൺഗ്രസ് വിലയിരുത്തിയത് അതു തെററായിരുന്നു എന്നാണ്. നെഹ്റുവിൻെറ വാക്കുകൾപോലും കേൾക്കാതെയാണ് ആ സമരം നടത്തിയത്. പാർട്ടിയുടെ ഇന്നർ ഫോറത്തിൽ നെഹ്റു പറഞ്ഞിരുന്നു" വിമോചനസമരം തെററാണെന്ന്.''

**തനിക്കു കിട്ടിയ അധികാരവും സൗകര്യവും ഉപയോഗിച്ച് തനിക്ക് ഇഷ്ടമില്ലാത്തവരെ നശിപ്പിക്കുന്ന സമീപനത്തിൽനിന്ന് മുഖ്യമന്ത്രി മാറിയില്ലെങ്കിൽ മാററും. —പി. ബാലൻ പറയുന്നു.**

ചോദ്യം:- സന്ദർഭം കിട്ടിയപ്പോഴൊക്കെ വേലവച്ചിട്ടും കരുണാകരനെ ആൻറണി സഹായിച്ചിട്ടുണ്ടല്ലോ?

ഉത്തരം:- ''എന്നിട്ടും എന്നുള്ളതുതന്നെയാണ് പ്രശ്നം. തെററ് തിരുത്താനാണ് ശ്രമിക്കുന്നത്. ഉചിതമായ സമയത്ത് ഉചിതമായ രീതിയിൽ തെററ് തിരുത്തും. തിരുത്താനാണ് കേന്ദ്രത്തോട് ആവശ്യപ്പെട്ടിരിക്കുന്നത്. സംഘടനയുടെ വളർച്ചയ്ക്കുവേണ്ടിയാണ് ഇത്രയുംകാലം സഹായിച്ചത്. ഇത് ഞങ്ങളുടെ ദൗർബ്ബല്യമായി കണക്കാക്കരുത്. ഇനി ആ ദൗർബ്ബല്യം കാണിക്കാൻ പററില്ല.''

ചോദ്യം:- കേന്ദ്രത്തിൽനിന്ന് എടുക്കുന്ന നടപടി ഇപ്പോഴത്തെ കെ.പി.സി.സി അംഗീകരിക്കും എന്ന് തോന്നുന്നുണ്ടോ?

ഉത്തരം:- ''ഇവിടത്തെ കെ.പി.സി.സി എന്നു പറഞ്ഞാൽ കരുണാകരനാണ്. കരുണാകരനാണ് അനുസരിക്കേണ്ടത്. അവിടെയാണ് പ്രശ്നം. ഈ എല്ലാ പ്രശ്നങ്ങളുടെയും ആണിവേര് കരുണാകരനാണ്. തൻെറ ഗ്രൂപ്പിനുവേണ്ടി, മകൻെറ ഉയർച്ചയ്ക്കുവേണ്ടി സംഘടനയെ ഉപയോഗപ്പെടുത്തുകയാണ്. അതിനെ എതിർക്കുന്നവരെയെല്ലാം ഓരോ തരത്തിൽ നശിപ്പിക്കാൻ ശ്രമിക്കുകയാണ്.''

ചോദ്യം:- കേരളത്തിൽ ഭരണം നടത്തുന്നത് ഒരു ഉപജാപകസംഘമാണെന്ന ആരോപണത്തെപ്പററി എന്തു പറയുന്നു?

ഉത്തരം:- ''ഭരണത്തിലിടപെടാൻ പാടില്ലാത്ത പല ശക്തികളും ഭരണത്തിൽ ഇടപെടുന്നുണ്ട്, സിനിമാക്കാരൻ സാജൻ ഉൾപ്പെടെ പലരും. കള്ളക്കടത്തുകാർക്കും കരിഞ്ചന്തക്കാർക്കും കൈാര്യം ചെയ്യാൻ കഴിയുന്നവരാണ് സംഘടനാനേതൃത്വത്തിലും ഇപ്പോൾ വന്നിരിക്കുന്നത്.''

ചോദ്യം:- ഇപ്പോൾ നടക്കുന്ന പ്രവർത്തനങ്ങൾ ഒരു രണ്ടാം വിമോചനസമരമാണെന്ന ചില യൂത്ത് കോൺഗ്രസ് നേതാക്കളുടെ പരാമർശം ശരിയാണോ?

ഉത്തരം:- ''വിമോചനസമരം എന്നു പറയാൻ പററില്ല. സംഘടനയ്ക്കകത്തുള്ള ചില നിക്ഷിപ്ത താല്പര്യക്കാരിൽനിന്ന് സംഘടനയെ വിമോചിപ്പിക്കാനുള്ള സമരം എന്നു വേണമെങ്കിൽ പറയാം.''

ചോദ്യം:- തിരഞ്ഞെടുപ്പിനെ സംബന്ധിച്ച് പരക്കെ ആരോപണമുള്ള സ്ഥിതിക്ക് തിരഞ്ഞെടുപ്പ് റദ്ദാക്കാൻ ആവശ്യപ്പെടുമോ?

ഉത്തരം:- ''മൂന്നു ജില്ലകളിലെങ്കിലും തിരഞ്ഞെടുപ്പ് റദ്ദാക്കണം. കോഴിക്കോട്, തൃശൂർ, കോട്ടയം തിരഞ്ഞെടുപ്പുകളിൽ ഓരോ ഘട്ടത്തിലും മുഖ്യമന്ത്രി ഇടപെട്ടിട്ടുണ്ട്. തമിഴ്നാട്ടിൽനിന്നു വന്ന റിട്ടേണിംഗ് ഓഫീസർമാർ ആയിരത്തിത്തൊള്ളായിരത്തി അറുപത്തിയാറിനുശേഷം ആ സംസ്ഥാനത്ത് ഒരു കോൺഗ്രസ് മുഖ്യമന്ത്രിയെ കണ്ടിട്ടുള്ളവരല്ല. അതുകൊണ്ട് ഒരു കോൺഗ്രസ് മുഖ്യമന്ത്രി നേരിട്ടു വിളിച്ചപ്പോൾ അവരിൽ പലരും കവാത്തു മറന്നുപോയി.

ചോദ്യം:- തിരഞ്ഞെടുപ്പിൽ പൊലീസ് ഇടപെട്ടു എന്ന ആരോപണത്തെക്കുറിച്ച് എന്താണഭിപ്രായം?

ഉത്തരം:- ''പൊലീസ് വ്യാപകമായ ഇടപെടൽ നടത്തിയിട്ടുണ്ട്. പാലക്കാട്ടുതന്നെ എല്ലാ സർക്കിൾ ഇൻസ്പെക്ടർമാരും രണ്ടും മൂന്നും വാഹനവും കഴിയുന്നത്ര പണവും നല്കി. ഒരു സി.ഐ സ്വകാര്യജീപ്പിനു പകരം അയാളുടെയും എസ്.ഐയുടെയും ഔദ്യോഗിക ജീപ്പുകളാണ് അയച്ചുകൊടുത്തത്. സി.ഐ ബോധപൂർവ്വമാണ് ഇതു ചെയ്തത് എന്നു തോന്നുന്നു. പാലക്കാട് ചിതലി ബൂത്തിലെ പോളിംഗ് ഓഫീസർ സസ്പെൻഷനിൽ നില്ക്കുന്ന പൊലീസുകാരനായിരുന്നു. കോഴിക്കോട് പൊലീസുകാരൻതന്നെയായിരുന്നു പോളിംഗ് ഉദ്യോഗസ്ഥൻ. പൊലീസ് വോട്ടർമാരെ നേരിട്ടു കാണുകയും വോട്ടു പിടിക്കുകയും പ്രവർത്തകരെ ഭീഷണിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. പോളിംഗ് ഓഫീസർമാരെയും റിട്ടേണിംഗ് ഓഫീസർമാരെയും മാററിപ്പാർപ്പിച്ച സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. ഞാൻ മത്സരിച്ച ശ്രീകൃഷ്ണപുരത്തുതന്നെ സ്പെഷ്യൽ ബ്രാഞ്ചും എസ്.ഐയും അടക്കം രണ്ടുമൂന്നു വാൻ പൊലീസാണ് റിട്ടേണിംഗ് ഓഫീസറെ ഭീഷണിപ്പെടുത്താൻ എത്തിയത്. ഹൈക്കോടതി ജഡ്ജിയും ഐ.ജിയും ലാ കോളേജ് പ്രിൻസിപ്പാളുമൊക്കെ അംഗങ്ങളായുള്ള കുടുംബത്തിലെ ആളായിരുന്നു റിട്ടേണിംഗ് ഓഫീസർ. അല്ലെങ്കിൽ അദ്ദേഹവും പേടിച്ചുപോകുമായിരുന്നു. എന്നിട്ടും സ്റ്റേറ്റ് റിട്ടേണിംഗ് ഓഫീസർ പ്രഭാറാവു ഇടപെട്ടിട്ടാണ് ശ്രീകൃഷ്ണപുരത്തെ ഫലം പ്രഖ്യാപിച്ചത്. പാലക്കാട് റിട്ടേണിംഗ് ഓഫീസർ അനന്തരാജൻ കാണിച്ച പക്ഷപാതം ചോദ്യംചെയ്തപ്പോഴാണ് നാലുപേരുടെ പേരിൽ വധശ്രമത്തിനു കേസെടുത്തത്. കേസിലെ ഒന്നാംപ്രതിയായ മണികണ്ഠൻ, പാലക്കാട് ബ്ളോക്ക് പ്രസിഡൻറ് സ്ഥാനത്ത് പരാജയപ്പെട്ടത് ഇൻവാലിഡായ രണ്ടു വോട്ടുകൾകൂടി പരിഗണിച്ചിട്ടാണ്. ബാലററിൽ എതിർ സ്ഥാനാർത്ഥിയുടെ പേര് എ. ബാലൻ എന്നതിനു പകരം പി. ബാലൻ എന്നായിരുന്നു. എന്നിട്ടും തുല്യവോട്ട് വന്നപ്പോൾ നറുക്കിട്ടാണ് മണികണ്ഠനെ തോല്പിച്ചത്.''

ചോദ്യം:- കരുണാകരൻ രാജീവ്വധക്കേസിലെ ശിവരാജനെക്കാൾ വലിയ പ്രതിയാണെന്ന പ്രൊഫസർ അഴീക്കോടിൻെറ അഭിപ്രായം ശരിയാണോ?

ഉത്തരം:- ''സംഘടനാജനാധിപത്യത്തെ കൊലചെയ്ത അർത്ഥത്തിൽ ശരിയാണ്.''

ചോദ്യം:- ജില്ലാകൗൺസിലുകളെ നിർവീര്യമാക്കിയതിനെ സംബന്ധിച്ചാണല്ലോ അഴീക്കോട് അങ്ങനെ പറഞ്ഞത്?

ഉത്തരം:- ''ഒരു വ്യക്തിയുടെ സ്വഭാവം വീട്ടിലായാലും പുറത്തായാലും കുറേശ്ശ പ്രതിഫലിക്കും.''

ചോദ്യം:- അപ്പോൾ ഇതെല്ലാം കരുണാകരൻെറ സ്വഭാവത്തിൻെറ ചെറിയൊരംശം മാത്രമാണോ?

ചോദ്യം:- ''അതെ. ബാക്കി പലതും പുറത്തു വരാനിരിക്കുന്നേ ഉള്ളൂ.''

ചോദ്യം:- ആദർശംകൊണ്ടു മാത്രം ഇക്കാലത്ത് ഒരു പാർട്ടിയെ പിടിച്ചുനിർത്താനാവുമോ?

ഉത്തരം:- ''കുറച്ചാദർശം ഉണ്ടാവുന്നതല്ലേ നല്ലത്? ആളെ പിടിക്കാനാണെങ്കിൽ കരുണാകരൻ ചെയ്യുന്നതുപോലെ ചെയ്താൽ പോരേ? കുറച്ചു ത്യാഗം ചെയ്യാൻ തയ്യാറുള്ളവർ വേണം. ഞങ്ങളുടെകൂടെയുള്ളവർ എല്ലാവരും ത്യാഗസന്നദ്ധരാണെന്ന് പറഞ്ഞുകൂടാ. താരതമ്യേന ഈ കാലഘട്ടത്തിൽ നോക്കുമ്പോൾ അധികം മൂല്യശോഷണം സംഭവിക്കാത്ത ആളുകളാണെന്നേ ഉള്ളൂ. ആൻറണിയുൾപ്പെടെയുള്ള ഞങ്ങൾ ആരും എല്ലാം തികഞ്ഞവരല്ല. എല്ലാം തികഞ്ഞിട്ട് ഉലകിൽ ഒരു വസ്തുവുമില്ല എന്നാണല്ലോ പ്രമാണം.''

ചോദ്യം:- അപ്പോൾ കരുണാകരനു വേണ്ടിയാണോ ഇത്രയുംകാലം നിങ്ങളെല്ലാവരും ചേർന്ന് പാർട്ടിയെ അടിയറവച്ചത്?

ഉത്തരം:- ''പാർട്ടിക്കുവേണ്ടിയാണ് എല്ലാം ചെയ്തത്. അനുഭവത്തിൽ വന്നപ്പോൾ ഒരു വ്യക്തിയുടേതായി മാറിപ്പോയി. തൻെറ കാര്യം വരുമ്പോൾ ഏതു തലംവരെ താഴാനും കരുണാകരൻ തയ്യാറാണ്. കാര്യം നേടിക്കഴിയുമ്പോൾ മറെറല്ലാം മറക്കും. അതുതന്നെ ഇപ്പോഴും സംഭവിച്ചു. ആൻറണി വിട്ടുപോയ കാര്യമൊന്നും ഇയാൾ പറയണ്ട. ഇദ്ദേഹം ആദ്യമൊന്നും ഇന്ദിരാഗാന്ധിയുടെകൂടെ ആയിരുന്നില്ല. അറുപത്തിയൊമ്പതിൽ പ്രസിഡൻറുസ്ഥാനത്തേക്ക് ഇന്ദിരാസ്ഥാനാർത്ഥി വി.വി. ഗിരിയും സിൻഡിക്കേററ് കോൺഗ്രസ്സിൻെറ സ്ഥാനാർത്ഥി സഞ്ജീവറെഡ്ഡിയും ആയിരുന്നു. അന്ന് ഒൻപത് ആളുകളുടെ നേതാവായിരുന്നു കരുണാകരൻ. കരുണാകരനും എട്ടാളും സഞ്ജീവറെഡ്ഡിക്കാണ് വോട്ടുചെയ്തത്. ഗിരി ജയിക്കുകയും ഇന്ദിരാഗാന്ധി തുടരുകയും ചെയ്യുമെന്നു

കണ്ടപ്പോഴാണ് ഇദ്ദേഹം മറുകണ്ടം ചാടിയത്. ഞങ്ങളൊക്കെ അതിനുമുമ്പേ ഇന്ദിരാഗാന്ധിയുടെകൂടെ ആയിരുന്നു.''

ചോദ്യം:- കരുണാകരനോടൊപ്പമുള്ള യുവനേതാക്കളെക്കുറിച്ച് എന്താണഭിപ്രായം?

ഉത്തരം:- ''ഏറോഡ്രോമിലും കെ.പി.സി.സി ഓഫീസിലുംവച്ച് കരുണാകരൻെറ കാൽക്കൽ വീണ ചില യുവ തുർക്കികളാണ് അദ്ദേഹത്തോടൊപ്പമുള്ളത്. കരുണാകരൻ ഇതുപോലെ ഒരു സ്വാമിയുടെ കാലുപിടിക്കുന്നതു കണ്ടാണ് അവരും ഇത് ആവർത്തിക്കുന്നത്. ചാതുർവർണ്ണ്യത്തിൻെറ ശക്തികളെ നിലനിർത്തണം എന്നു പറയുന്ന ആളാണ് ശങ്കരാചാര്യർ. ശിഥിലീകരണത്തിൻെറ വക്താവുമാണ്. ഒരു സെക്കുലർ പാർട്ടിയുടെ സംസ്ഥാന മുഖ്യമന്ത്രി ഇങ്ങനെ കാലുപിടിക്കുന്നതും ആ ഫോട്ടോ പത്രത്തിൽ വരുന്നതും പാർട്ടിയെ സംബന്ധിച്ച് അപമാനകരമാണ്. അനുയായികൾക്ക് വേറെ സ്വാമികളെ കിട്ടാത്തതുകൊണ്ടാണ്, എങ്കിൽ കരുണാകരൻെറ കാലുകളാകട്ടെ എന്ന് അവർ കരുതിയത്. ഭക്തികൊണ്ടല്ല ഈ കാലുപിടിത്തം, കാര്യം സാധിക്കാനും കാലുവാരാനുമാണ്.''

ചോദ്യം:- കെ.പി.സി.സി പ്രസിഡൻറ് വയലാർ രവിയെക്കുറിച്ച് എന്താണഭിപ്രായം?

ഉത്തരം:- ''രവി കരുണാകരനോട് ലോയൽ ആണ്. ഇന്ദിരാഗാന്ധിയോടുള്ള കരുണാകരൻെറ ലോയൽററി പൊള്ളത്തരമാണെന്ന് വെളിവാക്കുന്നതാണ് ഇപ്പോഴത്തെ രവിയുടെ അവസ്ഥ. ഇന്ദിരാഗാന്ധിതന്നെ ട്രക്കോടിച്ച് കൊല്ലാൻ ശ്രമിച്ചു എന്ന് ആരോപിച്ച ആളാണ് രവി. കേരളത്തിൽ മററാരെക്കാളും ഇന്ദിരാഗാന്ധിയെ വിമർശിച്ചിട്ടുള്ളത് രവിയാണ്.''

ചോദ്യം:- സംസ്ഥാന ഭരണത്തെക്കുറിച്ച് എന്താണ് വിലയിരുത്തൽ?

ഉത്തരം:- ''വ്യവസായ വകുപ്പിൽ എന്തെങ്കിലും നടക്കുന്നു എന്നല്ലാതെ കേരളത്തിൽ ഭരണം ഒന്നും നടക്കുന്നില്ല. ആഭ്യന്തര വകുപ്പാണെങ്കിൽ കോൺഗ്രസ്സിൻെറ ആഭ്യന്തരകാര്യം മാത്രമാണ് നോക്കുന്നത്. സംസ്ഥാന രഹസ്യപ്പൊലീസ് ഇപ്പോൾ അന്വേഷിക്കുന്നത് മുഖ്യമന്ത്രിയുടെ പാർട്ടിക്കുള്ളിലെ രഹസ്യങ്ങൾ മാത്രമാണ്. തൊട്ടടുത്ത സി.ടി.ടി ഉൾപ്പെടെ എന്തെല്ലാം കാര്യങ്ങൾ ഉണ്ട് അന്വേഷിക്കാൻ.

തനിക്കു കിട്ടിയ അധികാരവും സൗകര്യവും ഉപയോഗിച്ച് തനിക്ക് ഇഷ്ടമില്ലാത്തവരെ നശിപ്പിക്കുന്ന സമീപനത്തിൽനിന്ന് മുഖ്യമന്ത്രി മാറിയില്ലെങ്കിൽ മാററും. അതിനെന്തു ചെയ്യുമെന്നു ചോദിച്ചാൽ അതിന് ഏതൊക്കെ വേദികളാണോ ഉചിതമായത് എന്ന് ആലോചിക്കും. അവിടെയാണ് പററിയതെങ്കിൽ അവിടെ. ഏറെക്കുത്തിയാൽ ചേരയും കടിക്കും. മുഖ്യമന്ത്രിയുടെ ഗ്രൂപ്പ് സംരക്ഷണത്തിനിടയിൽ മററുള്ളവർക്കും രക്ഷ വേണ്ടേ? എല്ലാവരും ഈ സംഘടനയിൽ വർഷങ്ങളായി പ്രവർത്തിക്കുന്നവരാണ്. ഈ സംഘടന അവരുടെ വീടും കുടുംബവും ആത്മാവുമാണ്''—ബാലൻ പറഞ്ഞു.

(10-ാം പേജിൽ നിന്നും തുടർച്ച)

ബജാജ് ടൂവീലറുകൾക്ക് 'പിക്അപ്പ്' കൂടിയില്ലാപോലും.)

ബജററിൻെറ ഹൈലൈററ്സ് വായനക്കാർ മാത്രമായ ഇടത്തരക്കാരെ ഇൻകംടാക്സ് മിഠായികാട്ടി പാട്ടിലാക്കി. സബ്സിഡി തൊട്ടില്ലെന്ന ന്യായത്താൽ സംഗതിയുടെ നെല്ലും കല്ലും തിരിച്ചറിയാത്ത കൃഷിക്കാരെ ഒതുക്കി. ബോംബെ ഓഹരിക്കമ്പോളത്തിൻെറ ഇൻഡക്സ് ബജററുദിവസം 3000 കടന്ന് റിക്കാർഡിട്ടതിൻെറ രഹസ്യം വാർഷികനികുതിയിൽനിന്ന് 6,000 ഉറുപ്പിക കുറച്ചുകിട്ടിയതിൻെറ പരമാനന്ദമടയുന്ന ഇടത്തരക്കാർക്കും ബാക്കി താഴോട്ടുള്ളവർക്കുമറിയില്ല. മൻമോഹൻസിംഗിൻെറ യഥാർത്ഥ ഫലിതം കിടക്കുന്നതിവിടെയാണ്.

രാജ്യത്തിൻെറ മുഖ്യസാമ്പത്തിക പ്രക്രിയയിൽനിന്ന് ഗവൺമെൻറ് പിന്നോട്ടുമാറി നിൽക്കുകയും, സാമ്പത്തികതയുടെ താക്കോൽ രാജ്യത്തിനകത്തും പുറത്തുമുള്ള സ്വകാര്യ വ്യവസായികൾക്ക് കൈമാറുകയുമാണ് ഇവിടെ ചെയ്തിരിക്കുന്നത്. ഇതിൽ ചിലർക്ക് വൻനേട്ടങ്ങളുണ്ട്. പലർക്കും അല്ലറ ചില്ലറ ഗുണങ്ങളുമുണ്ട്. വ്യാപകമായ മാററങ്ങളുണ്ട്. പക്ഷേ, അടിസ്ഥാന ജനവിഭാഗങ്ങൾക്ക് ഇപ്പറഞ്ഞ നേട്ടത്തിൻെറയും മാറ്റത്തിൻെറയും വീതം എത്ര പററാൻ കഴിയും എന്ന ചോദ്യമാണ് ഈ ബജററ് അവശേഷിപ്പിക്കുന്നത്.

എന്തായാലും ഒരു കാര്യമുറപ്പാണ്. പണമെറിഞ്ഞ് പണം കൊയ്യുകയും പണമില്ലാത്തവൻ പിണമാവുകയും ചെയ്യുന്ന ഒരു പുതിയ ദേശീയ സംസ്കാരം നമ്മെ പിടികൂടിക്കഴിഞ്ഞു. പണത്തിനുവേണ്ടിയുള്ള മത്സരം മാത്രമായി മനുഷ്യജീവിതം പരിണമിക്കുന്ന ഈ സംസ്കാരത്തെ നവീന സോഷ്യലിസമെന്നോ ക്യാപിററലിസം വിത്ത് എ ഹ്യൂമൻഫേസെന്നോ മാർക്കററ് ഇക്കണോമിയെന്നോ സ്വർഗ്ഗരാജ്യമെന്നോ എന്തുപേരിട്ട് വേണമെങ്കിലും വിളിച്ചോളൂ. എണ്ണമററ നന്മകളും കൃത്രിമമായി ചമയ്ക്കപ്പെട്ട അനിവാര്യതകളും അതിന്മേൽ അവരോധിച്ചോളൂ. മെഗാ ഇഷ്യൂ, ഡിബഞ്ചർ, ബുൾ, ഹോൺ, പ്രോഫിററ് തുടങ്ങിയ ഇമ്പമുള്ള പദാവലികൾ കൊണ്ടലങ്കരിച്ചോളൂ. പന്തയത്തിൽ ജയിക്കാൻ കഴിയുന്നവന് മാത്രം ജീവിക്കാനാവുന്ന ഒരു പുതിയ സംസ്കാരത്തിലേക്ക് ഇന്ത്യ മാററപ്പെടുകയാണ്. ഈ സംസ്കാരികമാററത്തിൽ ഏററവും വലിയ വെല്ലുവിളി നേരിടുക കേരളീയരായിരിക്കും. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസം പ്രായേണ കുറഞ്ഞുപോയ ഒരു മെല്ലെപ്പോക്കു സംസ്ഥാനമായിപ്പോയതുകൊണ്ട്, ഓട്ടപ്പന്തയത്തിൻെറ ആവേഗം ഏററുവാങ്ങാൻ ഇവിടത്തുകാർക്ക് പൊതുവേയൊരു വല്ലായ്മയുണ്ടാകും. ഇത് മാനസികമാണ്. താത്കാലികവും. പണംവാരാൻ ഏത് കാട്ടറബിയുടെ ആട്ടുകൊള്ളാനും തയ്യാറാവുന്നവരാണല്ലോ നമ്മൾ. ഓഹരിവിപണിയുടെ റാഷണേലിൻെറ (rationale) ക.ഖ.ഗ അറിയാത്ത, ശ്രീ. എം.പി.നാരായണപിള്ളയുടെ ഭാഷയിൽപ്പറഞ്ഞാൽ ഒരുപററം പൊരുത്തുകാരുടെ കാളച്ചന്തയായ കൊച്ചി സ്റേറാക്ക് എക്സ്ചേഞ്ചിൻെറ വിസ്മയകരമായ വളർച്ചയൊന്ന് കണക്കിലെടുത്തുനോക്കൂ. ദേശീയ ഓട്ടപ്പന്തയത്തിൽ പങ്കെടുക്കാനുള്ള സന്നദ്ധത നമുക്കും ഉള്ളാലെ ഉണ്ടെന്ന് തിരിച്ചറിയാനാകും.

ഇവിടെയൊരു അടിസ്ഥാനചുവടുമാററം നടക്കുകയാണ്. ഒരുപാർട്ടി മാറി മറെറാരു പാർട്ടി ഭരണത്തിൽ വരികയോ, ഒരു ബജററ് മാററി മറെറാരു ബജററ് കൊണ്ടുവരികയോ ചെയ്യുന്നതുപോലെയുള്ളതല്ല ഈ മാററം. എൻെറയും നിങ്ങളുടെയും ജീവിതത്തിൻെറ സാംസ്കാരികധാരകളെ നമ്മൾപോലുമറിയാതെ വഴിതിരിച്ചുവിടുന്ന അത്യന്തം ഗൗരവതരമായ പ്രകൃതമാററമാണിത്.

കാരണമുണ്ട്.

സമൂഹം ഒരു ശരീരമാണെങ്കിൽ രാഷ്ട്രീയം അതിൻെറ കരചരണങ്ങളും സാമ്പത്തികത അതിൻെറ മസ്തിഷ്കവും, സംസ്കാരം ഹൃദയവുമാണ്. ഈ മൂന്ന് ഘടകങ്ങളുടെ പരസ്പരപൂരകമായ പ്രവർത്തനത്തിലാണ് സമൂഹത്തിൻെറ ആരോഗ്യം. ഇന്ത്യയുടെ കൈകാലുകൾക്ക് മസ്തിഷ്കത്തേക്കാൾ പ്രാധാന്യം നൽകിയതാണ് നെഹ്രു മുതൽ ഇങ്ങോട്ടുള്ള പ്രധാനമന്ത്രിമാരുടെ പൊതുഭരണം.

രാഷ്ട്രീയത മേൽക്കൈ നേടിയപ്പോൾ, സാമ്പത്തികത അവഗണിക്കപ്പെട്ടു. പബ്ളിക് ഫൈനാൻസുമായി പൊരുത്തപ്പെടാത്ത പൊതുഭരണം രാഷ്ട്രീയത്തെ അശാസ്ത്രീയമാക്കി. ഈ അശാസ്ത്രീയതയാണ് അഥവാ സാമ്പത്തികതയുമായുള്ള വിച്ഛേദമാണ് നമ്മുടെ രാഷ്ട്രീയത്തെ കളങ്കങ്ങളിലേക്ക് നയിച്ചത്; സാമ്പത്തികതലത്തിൽ ഇന്ത്യയെ മറെറാരു ബ്രസീലാക്കിയത്.

കൈകാലുകളും തലയും തമ്മിലുള്ള ഈ കിടമത്സരത്തിലും പക്ഷേ ഹൃദയബിന്ദുവായ സംസ്കാരം കാര്യമായി ഹനിക്കപ്പെട്ടിരുന്നില്ല.

തലയുടെ മാന്ദ്യം ശരീരത്തിൻെറ മാന്ദ്യമായി പരിണമിക്കുന്ന ഘട്ടമെത്തിയപ്പോൾ സാമ്പത്തികതയ്ക്ക് മേൽക്കൈ നൽകാനുള്ള ശ്രമമായി. ആ ഉദ്യമമാണ് കഴിഞ്ഞ ബജററ് മുതൽ റാവു ഗവൺമെൻറ് നടത്തിവരുന്നത്. എന്നിട്ടും, അവയവങ്ങളുടെ ഇത്തരം മേൽക്കൈകളല്ല പരസ്പര പൂരകത്വമാണ് വേണ്ടതെന്നും രാഷ്ട്രീയത്തിന് ശാസ്ത്രീയത കൈവരുത്തണമെന്നുമുള്ള വിചാരമേ ഇല്ല. എല്ലാം സാമ്പത്തികതയുടെ കുഴപ്പം മാത്രമാണെന്നു നിനച്ച് അവിടെമാത്രം അഴിച്ചുപണികൾക്ക് തുനിയുകയാണിന്ന്. ഇവിടെ തലയ്ക്ക് അമിത പ്രാമുഖ്യം ലഭിക്കുകയും, സാമൂഹിക ബാന്ധവത്തിൻെറ അടിസ്ഥാനം സാമ്പത്തികതയാണെന്ന വ്യവസ്ഥയ്ക്ക് അംഗീകാരം ലഭിക്കുകയും ചെയ്യുന്നതോടെ നമ്മുടെ സമൂഹത്തിൻെറ ഹൃദയമായ സംസ്കാരം ഹനിക്കപ്പെടുന്നു. 1992-93ലെ കേന്ദ്ര ബജററിൻെറ ചരിത്രപ്രാധാന്യം ഈ പോയിൻറിലാണ്.



# സാഹിത്യം ചരിത്രം, മാനവികത

ഇ.എം.എസ്. നമ്പൂതിരിപ്പാട്

## സാഹിത്യം

സാഹിത്യം, സംസ്കാരം, രാഷ്ട്രീയം എന്ന വിഷയത്തെക്കുറിച്ചു സംസാരിക്കുമ്പോൾ എൻെറ ഓർമ്മ പോകുന്നത് 1930 കളുടെ അവസാന വർഷങ്ങളിലേക്കാണ്. അന്നാണ് കേരളത്തിൽ ഒരു ജീവൽ സാഹിത്യസംഘടന രൂപം കൊണ്ടത്. ഈ ജീവൽ സാഹിത്യസംഘടന അഖിലേന്ത്യാതലത്തിലുള്ള പ്രോഗ്രസീവ് റൈറ്റേഴ്സ് അസോസിയേഷൻെറ ഭാഗമായിട്ടാണ് ഇവിടെ രൂപം കൊണ്ടത്. ആ അഖിലേന്ത്യാതലത്തിലുള്ള പ്രോഗ്രസീവ് റൈറ്റേഴ്സ് അസോസിയേഷനു തന്നെ ആവേശം കിട്ടിയത് മോസ്കോയിൽ വച്ച് മാക്സിം ഗോർക്കിയുടെ നേതൃത്വത്തിൽ നടന്ന ഒരു സമ്മേളനത്തിൻെറ അഭ്യർത്ഥനയാണ്. ആ അഭ്യർത്ഥനയിൽ ഗോർക്കി ചോദിച്ചു. 'സാംസ്കാരിക നായകന്മാരേ നിങ്ങൾ ഏതു ചേരിയിലാണ്? നിങ്ങൾ സാമാധാനത്തിൻെറയും ജനാധിപത്യത്തിൻെറയും ചേരിയിലോ അതോ യുദ്ധത്തിൻെറയും ഫാസിസത്തിൻെറയും ചേരിയിലോ?' യുദ്ധത്തിനും ഫാസിസത്തിനും എതിരായി സമാധാനത്തിൻെറയും ജനാധിപത്യത്തിൻെറയും ചേരിയിൽ സംസ്കാര നായകന്മാർ അണിനിരക്കണം എന്ന ആഹ്വാനമാണ് ഗോർക്കി അന്ന് മോസ്കോയിൽ വച്ച് നൽകിയത്. അതിൻെറ ചുവടുപിടിച്ചാണ് ഇന്ത്യൻ പ്രോഗ്രസീവ് റൈറ്റേഴ്സ് അസോസിയേഷൻ രൂപംകൊണ്ടത്. ആഗോളമായി

വിൻെറ സാന്നിധ്യവും അതിനുണ്ടായിരുന്നു. ഈ നിലയ്ക്ക് ഇന്ത്യയിലെ ദേശീയ പ്രസ്ഥാനത്തിൻെറ തന്നെ ഭാഗമായി, അതോടൊപ്പം ആഗോളമായുള്ള ജനാധിപത്യ പ്രസ്ഥാനത്തിൻെറ കൂടി ഭാഗമായി രൂപം കൊണ്ടതാണ് ആൾ ഇന്ത്യാ പ്രോഗ്രസീവ് റൈറ്റേഴ്സ് അസോസിയേഷൻ. അതിൻെറ ചുവടുപിടിച്ചാണ് കേരളത്തിൽ ഞങ്ങൾ കുറച്ചുപേർ ജീവത് സാഹിത്യസംഘം എന്ന സംഘടനയ്ക്ക് രൂപം നൽകിയത്. ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനുവേണ്ടിയും ഇന്ത്യയിലെ ഫ്യൂഡൽ വിരുദ്ധ വിപ്ളവത്തിനുവേണ്ടിയും, ജാതി മുതലായ അനാചാരങ്ങൾക്കെതിരായും പടവെട്ടുന്ന ഒരു പുത്തൻ സാഹിത്യം, ഒരു

> **പഴയ കാഴ്ചപ്പാടുകളിൽനിന്നും പുതിയ സമീപനങ്ങൾ കൈക്കൊള്ളുന്നു.**

ബഹുജനങ്ങളുടെ വളർന്നുകൊണ്ടിരുന്ന സംഘടനാ പ്രക്ഷോഭങ്ങൾ, സമരങ്ങൾ എന്നിവയ്ക്ക് പ്രചാരം നൽകുക എന്നുള്ള വ്യക്തമായ ഉദ്ദേശത്തോടുകൂടി നാടകം വന്നു. ഈ നാടകരചനയും അതുപോലെ വ്യക്തമായ രാഷ്ട്രീയലക്ഷ്യം വച്ചുകൊണ്ടുള്ള സാഹിത്യകൃതികളും രചിക്കുക എന്നുള്ള കർത്തവ്യം അന്ന് കേരളത്തിലെ സാംസ്കാരിക രംഗത്ത് വലിയൊരു കോളിളക്കം സൃഷ്ടിച്ചു. അതു ജീവൽ സാഹിത്യ



ഫാസിസത്തിനെതിരെ, ഇന്ത്യയിൽത്തന്നെ ബ്രിട്ടീഷുഭരണത്തിനെതിരെ എന്നതുപോലെ ഈ രാജ്യത്തെ ഫ്യൂഡലിസം, ഫ്യൂഡലിസത്തിൻേറതായ ഉയർന്ന സംസ്കാരം, ജാതി മുതലായ അനാചാരങ്ങൾ എന്നിവയ്ക്കെല്ലാം എതിരെ സാഹിത്യരചന നടത്തുന്ന സാഹിത്യകാരന്മാർ രൂപംകൊള്ളണം എന്നുള്ള അടിസ്ഥാനത്തിലാണ് ഇന്ത്യൻ പ്രോഗ്രസീവ് റൈറ്റേഴ്സ് അസോസിയേഷൻ രൂപംകൊണ്ടത്. അതിനുവേണ്ടി കൂടിയ ആദ്യത്തെ സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചത് പ്രശസ്ത ഹിന്ദി സാഹിത്യകാരനായിരുന്ന മുൻഷി പ്രേംചന്ദായിരുന്നു. മഹാകവി ടാഗൂറിൻെറ അനുഗ്രഹവും അതിനുണ്ടായിരുന്നു. പ്രശസ്ത കവയിത്രിയും ദേശീയ നേതാവുമായിരുന്ന സരോജിനി നായിഡു

കേരള സർവ്വകലാശാല കാര്യവട്ടം കാമ്പസിലെ ഗവേഷകരുടെ സാംസ്കാരികപഠന ഗ്രൂപ്പായ 'ഫ്രൈഡേ ഫൈവ്' (Friday Five) സംസ്കാരം-സാഹിത്യം-രാഷ്ട്രീയം എന്ന വിഷയത്തെക്കുറിച്ച് സംഘടിപ്പിച്ച പ്രഭാഷണത്തിൻെറ പൂർണ്ണരൂപം.

പുത്തൻ സംസ്കാരം രൂപംകൊള്ളണമെന്നായിരുന്നു ഞങ്ങളുടെ ലക്ഷ്യം. ആ സംഘത്തിന് രൂപംകൊടുത്ത ഞങ്ങൾ മിക്കവരും സജീവ രാഷ്ട്രീയ പ്രവർത്തകരായിരുന്നു.

അതേകാലത്തുതന്നെയാണ് നാടകരചനയുടെ കാര്യത്തിലും ഒരു പുതിയ കാൽവയ്പു വന്നത്. അന്തരിച്ച കെ. ദാമോദരൻ 'പാട്ടബാക്കി' എന്ന നാടകം എഴുതി. അത് എത്രയോ സ്ഥലങ്ങളിൽ അവതരിപ്പിച്ചു. അന്ന് മലബാർ പ്രദേശത്ത് വളർന്നുകൊണ്ടിരുന്ന കർഷക പ്രസ്ഥാനത്തിൻെറ ഉദ്ദേശങ്ങളും ലക്ഷ്യങ്ങളും പ്രചരിപ്പിക്കുകയായിരുന്നു ആ നാടകത്തിൻെറ ഉദ്ദേശം. പാട്ടബാക്കിയെത്തുടർന്ന് രക്തപാനം എന്നൊരു നാടകവും അദ്ദേഹം എഴുതി. കൃഷിക്കാരുടെ ജന്മിവിരുദ്ധ പ്രസ്ഥാനത്തിൻെറ ഉദ്ദേശങ്ങളും ലക്ഷ്യങ്ങളും പ്രചരിപ്പിക്കുക എന്നതായിരുന്നു പാട്ടബാക്കിയുടെ ഉദ്ദേശമെങ്കിൽ രക്തപാനം, പട്ടണപ്രദേശങ്ങളിലെ തൊഴിലാളിവർഗ്ഗത്തിൻെറ സമരങ്ങൾ അതിൻെറ ഉദ്ദേശലക്ഷ്യങ്ങൾ എന്നിവ പ്രചരിപ്പിക്കുന്നതിനായിരുന്നു. തൊഴിലാളികർഷകാദി

സംഘത്തിന് നേതൃത്വം കൊടുത്ത ഞങ്ങളുടെ നേരെ അന്നത്തെ അംഗീകൃത സാഹിത്യകാരന്മാർ ആക്രമണം തുടങ്ങി. അതിനു നേതൃത്വം വഹിച്ചത് സഞ്ജയനും കുട്ടിക്കൃഷ്ണമാരാരുമായിരുന്നു. ഞങ്ങൾ തിരിച്ചടിച്ചു. അങ്ങനെ വലിയൊരു വാദപ്രതിവാദം നടന്നു. അതിൻെറ കേന്ദ്രപ്രശ്നം കല കലയ്ക്കുവേണ്ടിയോ കല സാമൂഹ്യപുരോഗതിക്കുവേണ്ടിയോ? കല കലയ്ക്കുവേണ്ടി എന്നു സഞ്ജയനും കുട്ടിക്കൃഷ്ണമാരാരും. അല്ല സാമൂഹ്യപുരോഗതിക്കുവേണ്ടിയാണ് എന്ന് ഞങ്ങളും വാദിച്ചു. അങ്ങനെ നടന്ന വാദപ്രതിവാദം ഏതാനും വർഷക്കാലം നിലനിന്നു. അക്കാലത്തെ ജീവൽ സാഹിത്യ സംഘടന എന്നു പറഞ്ഞാൽ മിക്കവാറും, രാഷ്ട്രീയ പ്രവർത്തകരിൽ ഒതുങ്ങിനിന്നതായ ഒരു സംഘടനയും സ്ഥാനവുമായിരുന്നു. എന്നാൽ പിന്നീട് മാററം വന്നു. അംഗീകൃത സാഹിത്യകാരന്മാരിൽ തകഴിയെപ്പോലുള്ള നല്ലൊരു വിഭാഗം എം.പി.പോൾ, മുണ്ടശ്ശേരി, ശങ്കരക്കുറുപ്പ് മുതലായവർ കൂടിച്ചേർന്ന് പഴയ ജീവൽ സാഹിത്യസംഘത്തെ പുനരു

ദ്ധരിച്ചു. 1937-ലായിരുന്നു ആ സംഘടന സ്ഥാപിച്ചതെങ്കിൽ അംഗീകൃത സാഹിത്യകാരന്മാരുടെ പങ്കാളിത്തത്തോടുകൂടി ആ സംഘടന പുനരുദ്ധരിച്ചത് 1944-ലാണ്. അന്നേയ്ക്ക് ആ പ്രസ്ഥാനത്തിന്റെ രൂപം മാറിയിരുന്നു. ആ സംഘടനയും അതിന്റേതായ മാനിഫെസ്റ്റോ പുറത്തിറക്കി. അവരുടെ സാഹിത്യപ്രസ്ഥാനത്തിന്റെ കാലത്ത് പ്രചരിച്ചിരുന്നതായ അഭിപ്രായങ്ങൾ മുഴുവൻ അംഗീകരിക്കുന്നില്ലെങ്കിൽപ്പോലും, കല കലയ്ക്കുവേണ്ടി എന്നുള്ളത് അതിന്റെ മുഴുവൻ അർത്ഥത്തിൽ ആനുകാലിക രാഷ്ട്രീയ സാമ്പത്തിക സമരങ്ങളെ ആസ്പദമാക്കിയുള്ള കലയും സാഹിത്യവും എന്ന ആശയം അംഗീകരിച്ചില്ലെങ്കിൽപ്പോലും, അംഗീകൃത സാഹിത്യകാരന്മാരുടെ കൂടി പങ്കാളിത്തമുണ്ടായിരുന്ന പുരോഗമന സാഹിത്യസംഘടന ഇറക്കിയ മാനിഫെസ്റ്റോയിൽ സോദ്ദേശമായിരിക്കണം സാഹിത്യരചന എന്നു പറഞ്ഞു. സോദ്ദേശമായ സാഹിത്യരചന എന്നു പറഞ്ഞാൽ കല കലയ്ക്കുവേണ്ടി എന്നുള്ള നിലപാട് തിരസ്കരിക്കുന്നു എന്നാണർത്ഥം. ആ അതിർത്തിവരെ വിഖ്യാതരായ അംഗീകൃത സാഹിത്യകാരന്മാർ അതേവരെ ഇടതുപക്ഷ രാഷ്ട്രീയക്കാരുടെ നേതൃത്വത്തിൽ പ്രവർത്തിച്ചിരുന്നതായ സംഘടനയുമായി സഹകരിച്ച് പുതിയ പ്രസ്ഥാനമായി. ആദ്യത്തേതും രണ്ടാമത്തേതും തമ്മിലുള്ള ബന്ധമെന്താണെന്നുവച്ചാൽ സോദ്ദേശമായിരിക്കണം സാഹിത്യരചന, സോദ്ദേശമായിരിക്കണം കലാസൃഷ്ടി എന്നുള്ളതായിരുന്നു. അതിന്റെ ഉദ്ദേശം സാമൂഹ്യപുരോഗതിയും സാമൂഹ്യപുരോഗതിയുടെ കാര്യത്തിൽ അംഗീകൃത സാഹിത്യകാരന്മാരും ഞങ്ങളെപ്പോലുള്ള രാഷ്ട്രീയപ്രവർത്തകരും തമ്മിലുള്ള യോജിപ്പാണ് ഈ രണ്ടാമത്തെ പ്രസ്ഥാനത്തിനുള്ള അടിസ്ഥാനം. പക്ഷേ അന്ന് അംഗീകൃത സാഹിത്യകാരന്മാരും രാഷ്ട്രീയ പ്രവർത്തകരും, അല്ലെങ്കിൽ കമ്മ്യൂണിസ്റ്റ് പ്രവർത്തകരും തമ്മിലുള്ള യോജിപ്പ് അധികകാലം നിന്നില്ല. 1947-ൽ ഇന്ത്യ സ്വതന്ത്രയായപ്പോൾ ഇന്ത്യൻ സ്വാതന്ത്ര്യത്തെ എങ്ങനെ വീക്ഷിക്കണം എന്നുള്ള കാര്യത്തിൽ പുരോഗമന സാഹിത്യസംഘടനയ്ക്കകത്ത് ചില അഭിപ്രായവ്യത്യാസം വന്നു. കമ്മ്യൂണിസ്റ്റുകാരും അല്ലാത്തവരും തമ്മിൽ. ആ ഘട്ടത്തിൽ പുറത്തുവന്ന പുതിയ വാദപ്രതിവാദമായിരുന്നു മുണ്ടശ്ശേരിയുടെ രൂപഭദ്രതാവാദം. അതിന്റെ അർത്ഥം സാഹിത്യത്തിന്റെ ഉള്ളടക്കം പുരോഗമനപരമാവുമ്പോൾത്തന്നെ അതിന്റെ രൂപം ഭദ്രമാവണം. രൂപഭദ്രമാവുക എന്നുള്ള കാര്യത്തിൽ ഞങ്ങൾ പഴയ രാഷ്ട്രീയ പ്രവർത്തകർ ശ്രദ്ധിച്ചിരുന്നില്ല. അതാണ് മുണ്ടശ്ശേരി മാസ്റ്റർ ഞങ്ങൾക്കെതിരായി ഉയർത്തിയ വിമർശനം. അദ്ദേഹത്തിന്റെ, രൂപഭദ്രതാവാദം കല കലയ്ക്കുവേണ്ടിയെന്നുള്ളതല്ല കല സാമൂഹ്യപുരോഗതിക്കുവേണ്ടിയാണ് എന്നുള്ളതായിരുന്നു. പക്ഷേ അതിന്റെ ഉള്ളടക്കം പുരോഗമനപരമായിരുന്നു, രൂപം ഭദ്രമായിരുന്നു. ആ കാര്യത്തിൽ ഞങ്ങൾ ഇടഞ്ഞു. രാഷ്ട്രീയ സ്ഥിതിയെ വിലയിരുത്തുന്ന കാര്യത്തിലാണ് അഭിപ്രായവ്യത്യാസം ഉണ്ടായിരുന്നത്. സൗന്ദര്യശാസ്ത്രം സംബന്ധിച്ചുള്ള തത്വങ്ങളുടെ കാര്യത്തിൽ കൂടി ആ അഭിപ്രായവ്യത്യാസം പ്രകടമായി. അങ്ങനെ ഒരു പുതിയ വാദപ്രതിവാദം കേരളത്തിലെ സാഹിത്യലോകത്തിൽ വന്നു. ഞങ്ങൾ മാർക്സിസ്റ്റുകാരാണ്. മാർക്സിസ്റ്റുകാർ എന്ന നിലയ്ക്ക് മാർക്സിസത്തിന്റെ അടിസ്ഥാനവും തുടക്കവുമായ പ്രായോഗിക രാഷ്ട്രീയത്തിൽ പ്രായോ



കെ. ദാമോദരൻ



മുണ്ടശ്ശേരി

ഗികത്വത്തിന്റെ ചുമതല പ്രസ്ഥാനത്തിലും ഘടകങ്ങളിലും ഊന്നിനിന്നുകൊണ്ടുള്ള സാഹിത്യത്തിലാണ് ഞങ്ങൾ ശ്രദ്ധിച്ചത്. എന്നാൽ മാർക്സിസ്റ്റുകാരായ ഞങ്ങൾക്ക് അതുപോരാ മാർക്സിസത്തിന് അതിന്റേതായ സൗന്ദര്യശാസ്ത്ര സിദ്ധാന്തങ്ങൾ ഉണ്ട്. ആ സിദ്ധാന്തങ്ങളെക്കുറിച്ച് ഞങ്ങൾക്ക് ബോധമുണ്ടായിരുന്നില്ല. ആദ്യം സഞ്ജയനും കുട്ടിക്കൃഷ്ണമാരാരുമായിട്ടും പിന്നീട് മുണ്ടശ്ശേരി മാസ്റ്റർ മുതലായവരുമായിട്ടും ഞങ്ങൾ വാദപ്രതിവാദത്തിൽ ഏർപ്പെട്ട അവസരത്തിൽ ഞങ്ങൾക്ക് മാർക്സിസത്തിന്റെ സൗന്ദര്യശാസ്ത്രബോധം ഉണ്ടായിരുന്നില്ല. അന്നത്തെ വാദപ്രതിവാദങ്ങൾ ഞങ്ങളെ പഠിക്കാൻ പ്രേരിപ്പിച്ചു. അതിന്റെ ഫലമായി ഞങ്ങൾ ചെന്നെത്തിയിട്ടുള്ള നിഗമനങ്ങളാണ് ഞാൻ ചുരുക്കത്തിൽ വിവരിക്കാൻ പോകുന്നത്. ഞങ്ങൾ ആദ്യം പറഞ്ഞതുപോലെ കല സാമൂഹ്യപുരോഗതിക്ക് എന്നത് പിന്നീട് മുണ്ടശ്ശേരി മാസ്റ്ററടക്കമുള്ള ആളുകൾ കൂടി ച്ചേർന്ന് കലാസൃഷ്ടി സോദ്ദേശമായിരിക്കണം എന്നു പറഞ്ഞതിൽ ഒരു അബദ്ധമുണ്ട്. മാർക്സിസത്തിന്റെ ദൃഷ്ടിയിൽ കലാകാരൻ ബോധപൂർവം പുരോഗമന സാഹിത്യരചന നടത്തണമെന്നില്ല. ബോധപൂർവമായിട്ടല്ലാതെ പുരോഗമന സാഹിത്യകൃതികൾ രചിക്കുന്ന സാഹിത്യകാരന്മാരുണ്ട്, കലാകാരന്മാരുണ്ട്. അതിന്റെ ഏററവും നല്ല ഉദാഹരണം ലെനിൻ ടോൾസ്റേറായിയെക്കുറിച്ചു പറഞ്ഞതാണ്. ആശയപരമായി നോക്കിയാൽ വർഗ്ഗബന്ധത്തിന്റെ ദൃഷ്ടിയിൽനിന്നു നോക്കിയാൽ, ടോൾസ്റേറായി ഒരു പിന്തിരിപ്പനായിരുന്നു. വിപ്ളവവിരുദ്ധനായിരുന്നു. അദ്ദേഹത്തിന്റെ ആക്ഷേപമതായിരുന്നു. പക്ഷേ കലാകാരൻ എന്ന നിലയ്ക്ക് ജീവിതയാഥാർത്ഥ്യം നോക്കിക്കണ്ടപ്പോൾ അദ്ദേഹത്തെ റഷ്യൻവിപ്ളവത്തിന്റെ കണ്ണാടി എന്നാണ് ലെനിൻ വിശേഷിപ്പിച്ചത്. ടോൾസ്റേറായിയുടെ കൃതികളെന്നാൽ റഷ്യയിൽ വളർന്നുകൊണ്ടിരുന്ന കാർഷിക വിപ്ളവത്തിന്റെ കണ്ണാടിയാണ്. അവ ബോധപൂർവമല്ലാതെ അബോധപൂർവമായി വിപ്ളവത്തെ സഹായിച്ചു. ടോൾസ്റേറായി എന്ന വ്യക്തിയുടെ ആശയപരമായ നിലപാട്, വർഗ്ഗപരമായ അടിസ്ഥാനം, ഇവയും കലാകാരൻ എന്ന നിലയ്ക്ക് ലോകയാഥാർത്ഥ്യം അദ്ദേഹം കണ്ടതും സംബന്ധിച്ച് വലിയൊരു വൈരുദ്ധ്യമുണ്ടായിരുന്നു. ആശയപരമായും വർഗ്ഗപരമായും പിന്തിരിപ്പനായ ഒരാൾ കലാകാരനെന്ന നിലയ്ക്ക് ജീവിതം പഠിച്ച്, ജീവിതത്തിൽനിന്ന് സംഭവങ്ങളെയും കഥാപാത്രങ്ങളെയും സൃഷ്ടിച്ച അവസരത്തിൽ വിപ്ളവകാരിയായിത്തീർന്നു. ഇത് ടോൾസ്റേറായിയുടെ കാര്യത്തിൽ ലെനിൻ പറഞ്ഞുവെങ്കിൽ ബൽസാക്കിന്റെ കാര്യത്തിൽ മാർക്സ് നേരത്തേ പറഞ്ഞിരുന്നു. ബൽസാക്ക് ആശയപരമായി നോക്കിയാലും വർഗ്ഗപരമായി നോക്കിയാലും പിന്തിരിപ്പനാണ്. പക്ഷേ ബൽസാക്കിന്റെ കൃതികൾ അന്നത്തെ യൂറോപ്യൻ വിപ്ളവത്തെ സഹായിക്കുന്നവയായിരുന്നു. അപ്പോൾ ബോധപൂർവമായി പുരോഗമന സാഹിത്യകൃതികൾ രചിക്കണമെന്നില്ല. അങ്ങനെയല്ലാതെ തന്നെ പുരോഗമന സാഹിത്യകൃതികൾ രചിക്കാം. ഈ യാഥാർത്ഥ്യത്തെ ഞങ്ങൾ കണ്ടെടുത്തില്ല.

കല കലയ്ക്കുവേണ്ടിയോ കല സാമൂഹ്യപുരോഗതിക്കു വേണ്ടിയോ എന്നുള്ള ചോദ്യത്തിന്, കലാകാരനെ സംബന്ധിച്ചിടത്തോളം കല കലയ്ക്കുവേണ്ടിത്തന്നെയാണ്. കലാപരമായ കാഴ്ചപ്പാടോടുകൂടി മാത്രമാണ് കലാകാരൻ കലാസൃഷ്ടി നടത്തുന്നത്. പക്ഷേ ഈ കലാസൃഷ്ടി നടത്തുന്ന കലാകാരൻ അല്ലെങ്കിൽ കലാകാരി സമൂഹത്തിലെ ഒരു വ്യക്തിയാണ്. ഒരു വ്യക്തിയും ഒററപ്പെട്ടു നിൽക്കുന്നില്ല. ഓരോ വ്യക്തിയും താൻ ജീവിക്കുന്ന രാഷ്ട്രത്തെ അല്ലെങ്കിൽ ആ കാലത്തെ പ്രതിനിധാനം ചെയ്യുന്ന വ്യക്തിയാണ്. സാമൂഹ്യവ്യക്തിത്വം എന്നൊന്നുണ്ട്. എത്ര പ്രതിഭാധനനായ കലാകാരനും പരിമിതികളുണ്ട്. ആ കലാകാരൻ സമൂഹത്തിന്റെ



ടോൾസ്റ്റോയി

സൃഷ്ടിയാണ്. സമൂഹത്തിന്റെ സൃഷ്ടിയെന്ന് പറഞ്ഞാൽ വർഗസമൂഹത്തിന്റെ സൃഷ്ടിയാണ്. അവരിലാണ് ഞാൻ നേരത്തെ പറഞ്ഞ വൈരുദ്ധ്യം കാണുന്നത്. വർഗസമൂഹത്തിന്റെ സൃഷ്ടി എന്ന നിലയ്ക്ക് വ്യക്തിപരമായി നോക്കിയാൽ ഗോർക്കിയും ബൽസാക്കും പിന്തിരിപ്പൻമാരുടെ ചേരിയിൽ വരുന്നതാണ്. പക്ഷേ കലാകാരന്മാരെന്ന നിലയ്ക്ക് അവർ ജീവിതം നോക്കിപ്പഠിച്ചപ്പോൾ ജീവിതത്തിൽ നിന്നുള്ള യാഥാർത്ഥ്യത്തിന് കലാസഹജമായ രൂപം നൽകിയപ്പോൾ അവർ പിന്തിരിപ്പന്മാരല്ലാതെയായി. നേരെ മറിച്ച് വിപ്ളവത്തിന്റെ കണ്ണാടിയായി. ഈ വ്യത്യാസം കാണാൻ ജീവത്സാഹിത്യകാലത്ത് ഞങ്ങൾക്കും കഴിഞ്ഞില്ല, പുരോഗമന സാഹിത്യകാലത്ത് മുണ്ടശ്ശേരി മുതലായവർക്കും കഴിഞ്ഞിരുന്നില്ല. സോദ്ദേശകൃതികൾ രചിക്കണമെന്നാണ് അവരും പറഞ്ഞത്. ഞങ്ങളും അതുതന്നെ പറഞ്ഞു.

ടോൾസ്റേറായി ഫ്യൂഡൽ സമൂഹത്തിന്റെ തലപ്പത്തിരുന്ന 'വർഗത്തെയാണ് പ്രതിനിധീകരിച്ചതെങ്കിൽ ഗോർക്കി വളർന്നുവന്നത് തൊഴിലാളിവർഗത്തിലാണ്. ടോൾസ്റേറായിയിൽ നിന്നും വ്യത്യസ്തമായി റഷ്യൻ വിപ്ളവത്തെ, തൊഴിലാളിവർഗ വിപ്ളവത്തെ സഹായിക്കണമെന്ന വ്യക്തമായ ലക്ഷ്യത്തോടുകൂടിയാണ് ഗോർക്കി എഴുതിയത്. ഗോർക്കിയുടെ 'അമ്മ'യും ടോൾസ്റേറായിയുടെ 'യുദ്ധവും സമാധാനവും' തമ്മിലുള്ള വ്യത്യാസമെന്താണ്. ടോൾസ്റേറായി ആ ബോധപൂർവ്വമായാണ് കലാസൃഷ്ടി നടത്തിയത്. ഗോർക്കി ബോധപൂർവമായും. ഈ വ്യത്യാസം കാണാൻ ജീവത്സാഹിത്യകാലത്ത് ഞങ്ങൾക്കും പുരോഗമന സാഹിത്യകാലത്ത് മുണ്ടശ്ശേരി മുതലായവർക്കും ഒരുപോലെ കഴിഞ്ഞിരുന്നില്ല എന്നതാണ് യാഥാർത്ഥ്യം. ഈ യാഥാർത്ഥ്യം വച്ചുകൊണ്ട് ഞാൻ പല ലേഖനങ്ങളുമെഴുതിയിട്ടുണ്ട്. പല കവികളെയും സാഹിത്യകാരന്മാരെയും നിരൂപണംചെയ്യുന്ന ലേഖനങ്ങളും പ്രബന്ധങ്ങളും വന്നിട്ടുണ്ട്. അവയിലെല്ലാം ഈ വ്യത്യാസം ഞാൻ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.



മാർക്സ്

ഉദാഹരണമായി കുമാരനാശാനെക്കുറിച്ചുള്ള ലേഖനത്തിൽ ആരാണ് കുമാരനാശാൻ, കുമാരനാശാൻ എന്തുചെയ്യുന്നു, ആശാന് കിട്ടിയ പൈതൃകമെന്ത്, ആശാൻ അടുത്ത തലമുറയ്ക്ക് കൊടുത്ത പൈതൃകമെന്ത് എന്നിവ ഞാൻ വിശദമായി .പരിശോധിച്ചിട്ടുണ്ട്.

വളർന്നു വരുന്ന ബൂർഷ്വാവർഗത്തിന്റെ പ്രതിനിധിയായിരുന്നു കുമാരനാശാൻ. ആ വർഗത്തിനുള്ള മെച്ചവും ദൗർബല്യവുമെല്ലാം ആശാനുമുണ്ട്. ആശാനിൽത്തന്നെ മൂന്ന് ഘട്ടങ്ങളുണ്ട്. ആദ്യഘട്ടത്തിൽ അദ്ദേഹം സ്തോത്രങ്ങളെഴുതിയിട്ടുണ്ട്. ആശാൻ എന്ന മഹാകവി തുടങ്ങിയത് വീണപൂവിൽ നിന്നാണ്. വീണപൂവ് തൊട്ടുള്ള കൃതികളിലെല്ലാം ആശാൻ പ്രതിനിധാനം ചെയ്യുന്ന ബൂർഷ്വാവിപ്ളവത്തിന്റെ ഒരംശം കാണാം. മാംസനിബദ്ധമല്ലാത്ത രാഗം അതാണ് ആ കാലത്തെഴുതിയ കവിതകളുടെയെല്ലാം പ്രധാനഘടകം. മൂന്നാമതാണ് ദുരവസ്ഥ. ദുരവസ്ഥ മററ് കൃതികളിൽനിന്ന് വ്യത്യസ്തമാണെന്ന് ആശാൻ തന്നെ പറയുന്നുണ്ട്. ദുരവസ്ഥയ്ക്ക് ആശാൻ എഴുതിയ മുഖവുരയിൽ തന്റെ മററ് സാഹിത്യകൃതികളെ അപേക്ഷിച്ച് വിലക്ഷണമാണ് ഈ കൃതിയെന്ന് പറഞ്ഞിട്ടുണ്ട്. എന്താണാ വിലക്ഷണത. സാധാരണ കൃതികളെന്നു പറഞ്ഞാൽ നമ്മുടെ നിത്യജീവിതത്തിൽനിന്ന് വിട്ടുനിൽക്കുന്നതായിട്ടുള്ള കഥാപാത്രങ്ങളും സംഭവങ്ങളും ആണ്. അതൊക്കെയാണ് നളിനിയിലും ലീലയിലുമെല്ലാം ആശാൻ അവതരിപ്പിച്ചത്. ദുരവസ്ഥയിലുള്ള ജീവിക്കുന്ന മനുഷ്യൻ, ആ മനുഷ്യൻ ജീവിക്കുന്നതായിട്ടുള്ള സാമൂഹിക സാഹചര്യം ചിത്രീകരിച്ചിട്ടുണ്ട്. അത് പ്രസിദ്ധീകരിക്കുന്നതിനുമുമ്പ് അതിന്റെ കലാശില്പത്തെ സംബന്ധിച്ച് ആശാന് ആത്മവിശ്വാസമില്ലായിരുന്നു. അതുകൊണ്ട് ഇത് വിലക്ഷണകൃതിയാണ്. ആ ബോധത്തോടെയാണ് ഞാനിത് എഴുതുന്നത്. എങ്കിലും ചില ധർമ്മാദർശങ്ങളാൽ പീഡിതനായാണ് ഞാനിതെഴുതുന്നത്. ജാതിവിരോധം, ജാതിവ്യവസ്ഥ അവസാനിപ്പിക്കാൻ മിശ്രവിവാഹം. ഒരു നമ്പൂതിരിയും പുലയ യുവാവും തമ്മിലുള്ള രാഗം. ആശാന്റെ കൃതികളിൽ മാംസനിബദ്ധതയോട് അടുത്ത് നിൽക്കുന്നത് ദുരവസ്ഥയാണ്.

മുണ്ടശ്ശേരിപോലും സോദ്ദേശ്യരചന എന്നാണ് ആശാന്റെ ഈ കൃതിയെപ്പററി പറയുന്നത്. മററുകൃതികളിൽ 'കല കലയ്ക്കുവേണ്ടിയാണ്', ആശാൻ എഴുതിയത്. വ്യക്തമായ സാമൂഹികലക്ഷ്യം (രാഷ്ട്രീയമല്ല) വച്ചാണ് ദുരവസ്ഥ എഴുതിയത്. അത് കവിതാത്മകതയെ സംബന്ധിച്ചിടത്തോളം മോശമാണെന്ന് ചില നിരൂപകർ പറയുന്നുണ്ട്; ഞാൻ ഇതിനോട് യോജിക്കുന്നില്ല. കവിതാത്മകത്വത്തിൽ അത് ഉത്കൃഷ്ട കൃതിയാണ്. അതോടൊപ്പം ആശാനെ പ്രേരിപ്പിച്ച ധർമ്മാദർശങ്ങളുടെ അംശംകൂടി അതിൽ അടങ്ങിയിട്ടുണ്ട്. യഥാർത്ഥത്തിൽ മുണ്ടശ്ശേരി പറഞ്ഞ പുരോഗമനപരമായ ഉള്ളടക്കം, ഭദ്രമായ രൂപം എന്നിവയടങ്ങുന്നതാണ് ദുരവസ്ഥ. അതുകൊണ്ട് ആശാനെക്കുറിച്ചുള്ള ഒരു ലേഖനത്തിൽ പുരോഗമന സാഹിത്യത്തിന്റെ മുന്നോടിയാണ് ആശാൻ എന്ന് ഞാൻ പറഞ്ഞു. ഇതുപോലെ എല്ലാ കവികളേയും നോവൽകാരേയും നാടകകൃത്തുക്കളേയും ഞാൻ കണ്ടിട്ടുണ്ട്. പരിശോധനയുടെ അടിസ്ഥാനത്തിൽ മാർക്സിസ്ത്തിന്റേതായ നിരൂപകശൈലി രൂപപ്പെടുത്തുന്നതിന് എന്റേതായ പങ്ക് ഞാൻ വഹിച്ചിട്ടുണ്ട്. ഈ നിരൂപണം മററുള്ളവരുടെ നിരൂപണവുമായി വ്യത്യാസം വന്നിട്ടുണ്ട്. നിരൂപണം, കലാശില്പത്തെ സംബന്ധിച്ച് സൗന്ദര്യശാസ്ത്രപരമായ സിദ്ധാന്തങ്ങൾവച്ച് കൃതി എത്രത്തോളം നല്ലതാണെന്നും, എന്തെല്ലാം ദൗർബല്യങ്ങൾ അതിനുണ്ടെന്നും പരിശോധിക്കുകയാണ്. എന്റെ നിരൂപണശൈലി വർഗബന്ധത്തിന്റെ അടിസ്ഥാനത്തിലുള്ള മാർക്സിയൻ നിരൂപണ ശൈലിയാണ്. നമ്മുടെ ജീവിതത്തിന്റെ എല്ലാ കോണുകളെയും ഒരുപോലെ വ്യത്യസ്തരൂപങ്ങളിൽ ബാധിക്കുന്ന സത്യമാണ് വർഗസമരം. നമ്മുടെ ഓരോരുത്തരുടെയും മനശ്ശാസ്ത്രം എന്നുപറഞ്ഞാൽ അതിൽ നമ്മുടെ സൗന്ദര്യബോധംകൂടിപെടും. ഈ സൗന്ദര്യബോധത്തിന്റെയും അടിത്തറ വർഗമാണ്.

കുമാരനാശാന്റെ വർഗം വളർന്നുകൊണ്ടിരുന്ന ബൂർഷ്വാസിയായിരുന്നു. അതുകൊണ്ടാണ് മുണ്ടശ്ശേരി മാസ്ററർ ആശാനെ വിപ്ളവത്തിന്റെ ശുക്രനക്ഷത്രം എന്ന് വിളിച്ചപ്പോൾ ഭേദഗതി ഞാൻ നിർദ്ദേശിച്ചത്.

അപൂർണമായ ബൂർഷ്വാ വിപ്ളവത്തിന്റെ ശുക്രനക്ഷത്രം. തൊഴിലാളികളുടെ വിപ്ളവമല്ല, ബൂർഷ്വാവിപ്ളവത്തിന്റെ അപൂർണരൂപമാണ്. എന്നുവച്ചാൽ ചൂഷക സമൂഹത്തിന്റെ പല അംശങ്ങളും അതിലുണ്ട്. അങ്ങനെയാവുമ്പോൾ ഓരോ കലാകാരനെയും വർഗാടിസ്ഥാനത്തിൽ പരിശോധിക്കുക എന്നുള്ളതാണ് മാർക്സിസത്തിന്റെ അടിസ്ഥാനം. സാമൂഹ്യാടിസ്ഥാനം പരിശോധിച്ചാൽ അതായത് സാഹിത്യകാരൻ ജീവിക്കുകയും വളർന്നു വരികയും ചെയ്ത സമൂഹത്തിന്റെ സ്വഭാവംനോക്കി ആ സമൂഹത്തിന്റെ സൃഷ്ടിയാണ് സാഹിത്യകാരൻ എന്നുള്ള നിലയ്ക്ക് ആ സമൂഹത്തിന്റെ യാഥാർത്ഥ്യം എത്രത്തോളം പ്രതിഫലിച്ചിട്ടുണ്ട് എന്ന് പരിശോധിക്കുകയാണ് സോഷ്യോളജിക്കൽ ക്രിട്ടിസിസം. അതിന്റെ പൂർണ്ണരൂപമാണ് മാർക്സിയൻ ക്രിട്ടിസിസം. അതിനെ മററുള്ളവയിൽനിന്ന് വേർതിരിക്കുന്നത് കലാകാരന്റെ വർഗാടിസ്ഥാനംകൂടി പരിശോധിക്കുന്നു എന്നുള്ളതാണ്. വർഗാടിസ്ഥാനത്തിൽ കൂടി നോക്കിയാണ് ആശാനെയും മററുപലരേയും കുറിച്ചുള്ള ലേഖനങ്ങൾ ഞാനെഴുതിയത്.

രാഷ്ട്രീയവും സാഹിത്യവും സംസ്കാരവും എന്നിവയുടെ ബന്ധമെന്തെന്ന് ചോദിച്ചാൽ അവയുടെ അടിസ്ഥാനം രാഷ്ട്രീയമാണ്. വർഗപരമായി, പക്ഷേ വർഗപരമായി എന്നത് പ്രത്യക്ഷത്തിൽ വരണമെന്നില്ല. കലാകാരന്മാരുടെ കലയിൽത്തന്നെ ഉണ്ടാവണമെന്നില്ല. പക്ഷേ കലാകാരന്റെ വ്യക്തിത്വം പുറത്തുവരുമ്പോൾ ഈ യാഥാർത്ഥ്യം പുറത്തുവരുന്നു. ഈ നിലയ്ക്ക് മലയാളസാഹിത്യമാകെ പരിശോധിക്കുന്ന സമയത്ത് ഞാൻ മൂന്ന് ഘട്ടങ്ങൾ കാണുന്നു—(ഒന്ന്) വെണ്മണി സാഹിത്യം, (രണ്ട്) ആശാൻ, ഉള്ളൂർ, വള്ളത്തോൾ, പിന്നീടുള്ള സാഹിത്യകാരന്മാർ, (മൂന്ന്) ഇപ്പോഴുള്ള പൈങ്കിളി സാഹിത്യം. പൈങ്കിളിസാഹിത്യം വെണ്മണി സാഹിത്യത്തിന്റെ പരിഷ്ക്കരിച്ച സാഹിത്യമാണ്. വെണ്മണി സാഹിത്യത്തോടുള്ള കലാപമാണ് ആശാൻ 'മാംസനിബദ്ധമല്ല രാഗം' എന്ന് പറഞ്ഞപ്പോൾ ഉദ്ദേശിച്ചത്. സാഹിത്യകൃതികളായാലും മററ് കലാസൃഷ്ടികളായാലും അതിലെല്ലാം ഓരോ ഘട്ടത്തിലുമുള്ള സമൂഹത്തിന്റെ നല്ല വശങ്ങൾ പ്രതിഫലിക്കണം.

ഓരോ കാലത്തുമുള്ള, ഓരോ രാജ്യത്തുമുള്ള സമൂഹത്തിലെ ഉത്കൃഷ്ടവശങ്ങൾ പ്രതിഫലിപ്പിക്കുന്ന കൃതികളുണ്ട്. അത് ആ കൃതികളുടെ കർത്താക്കൾ ബോധപൂർവ്വം ചെയ്യണമെന്നില്ല. നേരെമറിച്ച് ആ സമൂഹത്തിലെ തന്നെ നികൃഷ്ടമായ പ്രവണതകൾ പ്രതിഫലിപ്പിക്കുന്ന സാഹിത്യകാരന്മാരുണ്ട്. വെണ്മണിയും ഇന്നത്തെ പൈങ്കിളി സാഹിത്യകാരന്മാരും ഒരു രൂപമാണെങ്കിൽ എഴുത്തുച്ഛനും കുമാരനാശാനും വള്ളത്തോളും ഒരു രൂപമാണ്. ഈ നിലയ്ക്കാണ് സാഹിത്യത്തിനും സംസ്കാരത്തിനും രാഷ്ട്രീയവുമായിട്ടുള്ള ബന്ധം എന്ന് പറഞ്ഞുനിർത്തിയാൽ ഞനൊരു രാഷ്ട്രീയക്കാരനായതുകൊണ്ട് രാഷ്ട്രീയവുമായി സാഹിത്യത്തിനുള്ള ബന്ധത്തെക്കുറിച്ച് പറയുന്നത് എനിക്ക് ബാധകമാണ്. പക്ഷേ ആ തരത്തിലല്ല ഞാൻ രാഷ്ട്രീയത്തെ കാണുന്നത്. രാഷ്ട്രീയമെന്നു പറഞ്ഞാൽ അതാത് കാലത്തുള്ള പൗരസമൂഹം (Civil Society). സിവിൽ സൊസൈററി എന്നത് സ്റ്റേറ്റ് അല്ല. അതിനെക്കാൾ വിശാലമാണ്. അതിൽ മതസാംസ്കാരിക സംഘടനകൾ കൂടി ഉൾപ്പെടും. ഇതെല്ലാം ഒത്തുചേർന്നതായ സിവിൽ സൊസൈററിക്ക് ജീവിതബന്ധത്തെക്കുറിച്ചൊരു കാഴ്ചപ്പാടുണ്ട്. അതിൽ നല്ലവശവും ചീത്തവശവുമുണ്ട്. ചീത്തവശത്തിന് രൂപംനല്കുന്ന സാഹിത്യകാരന്മാരുണ്ട്. മറിച്ചുമുണ്ട്. അതിനാൽ സംസ്കാരം-സാഹിത്യം-രാഷ്ട്രീയം എന്നത് തിരഞ്ഞെടുപ്പായിട്ടാണ് കാണേണ്ടത്. സിവിൽ സൊസൈററിക്കുള്ള ഉയർന്ന ആവശ്യവുമായി ബന്ധപ്പെടുത്തിവേണം സാഹിത്യകാരന്മാർ കൃതികൾ രചിക്കേണ്ടത്. അത് ബോധപൂർവ്വമോ ആവാം. എങ്ങനെയായാലും സമൂഹത്തിലെ ഉത്കൃഷ്ട വികാരങ്ങളെയാണോ നികൃഷ്ടവികാരങ്ങളെയാണോ പ്രതിനിധാനം ചെയ്യുന്നത് എന്ന് നോക്കിയിട്ടാണ് സാഹിത്യകൃതികളെ പരിശോധിക്കുന്നത്. സംസ്കാരത്തിനും സാഹിത്യത്തിനും രാഷ്ട്രീയത്തിനും അതാണ് അടിസ്ഥാനം.



## മാനവികത

ഇന്ന് മാനവികതയെ നേരിടുന്ന വെല്ലുവിളികൾ ആഗോളതലത്തിലുണ്ട് ഇന്ത്യയിലുണ്ട്, കേരളത്തിലുണ്ട്. കേരളത്തിൽത്തന്നെ ഓരോ പ്രദേശങ്ങളിലുമുണ്ട്. ഇവ ഓരോന്നിനും വ്യത്യസ്തമായിട്ടുള്ള രൂപങ്ങളുണ്ട്. അവയെല്ലാം വേവ്വേറെ എടുത്ത് പരിശോധിക്കുകയെന്നത് വളരെ വിഷമം പിടിച്ച ജോലിയാണ്. ആ ജോലി ഏറെറടുക്കാൻ ഞാനില്ല. അതിലേക്കു ഞാൻ കടക്കുന്നില്ല. പക്ഷെ മാനവികത നേരിടുന്ന വെല്ലുവിളികളെക്കുറിച്ച് ഒരു പൊതുപ്രശ്നം ഞാൻ ഉയർത്താൻ ആഗ്രഹിക്കുന്നു. ആ പ്രശ്നം ഏതാനും വർഷങ്ങൾക്കു മുമ്പ് ഒക്ടോബർ വിപ്ളവത്തിന്റെ എഴുപതാം വാർഷികം ആഘോഷിക്കുന്ന അവസരത്തിൽ ഗോർബച്ചേവ് ഉയർത്തിയ ഒരു പ്രശ്നമാണ്. ആ പ്രശ്നം വർഗ്ഗസമരവുമായി മാനവികതയ്ക്ക് എന്താണ് ബന്ധമെന്നുള്ളതാണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ വർഗ്ഗസമരത്തേക്കാളുപരിയായി വർഗ്ഗസമരത്തെ അപേക്ഷിച്ച് മുൻഗണന നല്കേണ്ടതായ ചില മാനുഷികമൂല്യങ്ങളുണ്ട്. ആ അഭിപ്രായത്തോട് എനിക്ക് യോജിപ്പില്ല. ആ അഭിപ്രായത്തോട് എന്റെ പാർട്ടി യോജിക്കുന്നില്ല. വർഗ്ഗസമരവും മാനുഷികമൂല്യങ്ങളും തമ്മിൽ വേർപിരിക്കാൻ കഴിയാത്ത ബന്ധമുണ്ട് എന്നാണ് ഞങ്ങൾ കരുതുന്നത്. യാഥാർത്ഥ്യം പറുയുകയാണെങ്കിൽ വർഗ്ഗസമൂഹം ഉടലെടുത്തതുതന്നെ മാനവികതയ്ക്കു വേണ്ടിയുള്ള സമരം നടന്നുകൊണ്ടിരിക്കുമ്പോഴാണ്. ആ സമരത്തിൽ ഒരുവശത്ത് ചൂഷിതവർഗ്ഗങ്ങളും മറുവശത്ത് ചൂഷണ വർഗ്ഗങ്ങളും തമ്മിലുള്ള സമരമാണ് നടന്നത്. ഈ സമരത്തിന്റെ പ്രതിഫലനങ്ങളാണ് മാനുഷികമൂല്യങ്ങളെന്ന നിലയ്ക്ക് അതിപ്രാചീന രാഷ്ട്രീയ ചരിത്രകാലംതൊട്ട് ഇന്നത്തെ കാലംവരെ തുടർന്നുപോന്നിട്ടുള്ളത്. മാനുഷിക മൂല്യങ്ങൾക്കു വേണ്ടിയുള്ള സമരം, മാനവികതയ്ക്കു വേണ്ടിയുള്ള സമരം എന്നു പറഞ്ഞാൽ അത് വർഗ്ഗസമരത്തിന്റെ ഭാഗമാണ്. വർഗ്ഗസമരത്തിൽനിന്ന് ഉയർന്നുനില്ക്കുന്നതായിട്ടുള്ള മാനുഷ്യമൂല്യങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽ വർഗ്ഗസമൂഹം ഇല്ലാതാകും. കമ്മ്യൂണിസ്ററ് സമൂഹം എന്ന്, മാർക്സും ഏംഗൽസും കരുതിയിരുന്ന ആ സമൂഹമില്ലായിരുന്നേനെ- ആദ്യകാലത്ത് ഗ്രീസിലും റോമിലും ഉണ്ടായിരുന്ന അടിമവ്യവസ്ഥ. അതിനു സമാന്തരമായി ഇന്ത്യയിൽ രൂപംകൊണ്ട വർണ്ണസമൂഹവും ജാതിയും. അന്നുതൊട്ട് പിന്നീട് മദ്ധ്യകാലത്തു രൂപംകൊണ്ട ഫ്യൂഡലിസം. അതിൽനിന്നു രൂപംകൊണ്ട മുതലാളിത്വം. ഈ സമൂഹത്തിൽത്തന്നെ ചൂഷിതവർഗ്ഗങ്ങളും ചൂഷണ വർഗ്ഗങ്ങളും തമ്മിൽ നടന്നുകൊണ്ടിരുന്ന പോരാട്ടം. അങ്ങനെ ഒളിഞ്ഞും തെളിഞ്ഞും നടന്നുകൊണ്ടിരുന്ന നിരവധി പോരാട്ടങ്ങൾ. ആ സമരങ്ങളാണ് മാനുഷികമൂല്യങ്ങൾക്കു വേണ്ടിയുള്ള സമരങ്ങൾ രൂപപ്പെടുത്തുന്നത്. ചൂഷിത സമരങ്ങൾ എല്ലാകാലത്തും മാനുഷികമൂല്യങ്ങൾക്കെതിരായിട്ടാണ് നിന്നിട്ടുള്ളത്. പക്ഷെ ചൂഷിതവർഗ്ഗങ്ങൾ മാനുഷികമൂല്യങ്ങൾക്കുവേണ്ടി നില്ക്കുന്നു. ഇതിനുവേണ്ടി എത്രയോ കാര്യങ്ങൾ പറയാനുണ്ട്. മലയാള സാഹിത്യത്തിന്റെ കാര്യംതന്നെ എടുക്കാം. മലയാളസാഹിത്യത്തിൽ രണ്ടു ഘട്ടമെടുക്കാം. തുഞ്ചൻ, ചെറുശ്ശേരി, കുഞ്ചൻനമ്പ്യാർ എന്നീ കവിത്രയം. പിന്നീട് ഏതാനും നൂററാണ്ടുകൾക്കുശേഷം വന്ന വെൺമണിക്കവിത. ഇവ രണ്ടും ഓരോ വർഗ്ഗങ്ങൾക്കു മുമ്പിലാണ്. പക്ഷെ ആദ്യത്തേത് ആദ്യമലയാള സാഹിത്യത്തിലെ കവിത്രയം. ഈ കവിത്രയം വർഗ്ഗസമൂഹത്തിന്റെ ആദ്യഭരണമായിരുന്നു. ഇങ്ങനെ പുരോഗമനപരമായ പങ്കുവഹിച്ചിരുന്ന കാലത്തേയും സമൂഹത്തേയും സംസ്കാരത്തേയുമാണ് ചെറുശ്ശേരിയും തുഞ്ചനും കുഞ്ചനും പ്രതിനിധാനം ചെയ്യുന്നത്. എന്നാൽ ഇതേ സമൂഹത്തിന്റെ അധഃപതനത്തിന്റെയും ജീർണ്ണാവസ്ഥയുടെയും പ്രതിനിധിയാണ് വെൺമണിക്കവിത. ഇതുപോലെ പുരാതന ഗ്രീസിലേയും റോമിലേയും കാര്യമെടുക്കാം. അവിടെ അടിമത്വത്തിന്റെ സമൂഹമായിരുന്നു. അടിമ-ഉടമകളുടേതായ മേധാവിത്വമുള്ള ഒരു ഭരണവ്യവസ്ഥയും സമൂഹവ്യവസ്ഥയുമാണ് നാട്ടിൽ നിലനിന്നിരുന്നത്. എന്നാൽ ആ സമൂഹത്തിനകത്താണ് മാനവ സംസ്കാരചരിത്രത്തിന് ഉജ്ജ്വലമായ പങ്കുവഹിച്ച പുരാതന ഗ്രീക്കു സംസ്കാരവും റോമാ സംസ്കാരവും വളർന്നുവന്നത്. ഗ്രീസിലും


കുമാരനാശാൻ

റോമിലും അടിമ വ്യവസ്ഥയില്ലായിരുന്നില്ലെങ്കിൽ ആധുനിക യൂറോപ്പ് രൂപംകൊള്ളുമായിരുന്നില്ല. ആധുനിക യൂറോപ്പിൽ പിന്നിട്ടു വളർന്നുവന്ന എല്ലാ സംസ്കാരത്തിനും പുരോഗതിക്കും അടിത്തറ പുരാതന റോമിലുണ്ടായിരുന്ന അടിമവ്യവസ്ഥയാണ്. ഈ അടിമവ്യവസ്ഥയിൽ അടിമകളും ഉടമകളും തമ്മിലുള്ള സമരം എല്ലാ മേഖലകളിലും പടർന്നു. ആ സമരം സാംസ്കാരികരംഗത്തും പ്രതിഫലിച്ചു.

ഈ രണ്ടു വർഗ്ഗങ്ങൾ തമ്മിലുള്ള സമരത്തിന്റെ സന്തതിയാണ് പിന്നീട് വന്ന യൂറോപ്യൻ സംസ്കാരം മുഴുവൻ. ഇന്നത്തെ സ്ഥിതിയതല്ല. ഇന്ന് മാനവികതയെക്കുറിച്ച് പറയുമ്പോൾ ആഗോളമായി മാനവികതയ്ക്ക് നേരിടാനുള്ള ഏററവും വലിയ ഭീഷണിയെന്താണ്—അമേരിക്കൻ സാമ്രാജ്യാധിപത്യം. സോവിയററ് യൂണിയനേയും സോഷ്യലിസ്ററ് രാജ്യങ്ങളേയും കീഴടക്കിയെന്ന് വീമ്പിളക്കുന്ന ശീതസമരത്തിൽ എതിരാളിയെ തോല്പിച്ച്


സ്റ്റാലിൻ


ഗോർബച്ചേവ്

ജയം നേടിയെന്ന് ഊററംകൊള്ളുന്നത് അമേരിക്കൻ സാമ്രാജ്യത്വമാണ്. ഈ അമേരിക്കൻ സാമ്രാജ്യാധിപത്യമാണ് അമേരിക്കൻ ജനതയടക്കമുള്ള ലോകജനതയ്ക്കാകെ ഒരു വലിയ വിപത്തായിത്തീർന്നിട്ടുള്ളത്. ഇന്ന് മാനവികതയ്ക്കെതിരെയുള്ള ഏററവും വലിയ വിപത്ത് ഈ അമേരിക്കൻ സാമ്രാജ്യത്വമാണ്. ഈ അമേരിക്കൻ സാമ്രാജ്യത്വം മാനവികതയ്ക്ക് എതിരായി എന്തെല്ലാം നടത്തുന്നു എന്നതിന്റെ ഉദാഹരണം ഇറാക്കിനെതിരെ അമേരിക്കൻ പട്ടാളം നടത്തിയ ബോംബാക്രമണമാണ്. ഇതെല്ലാം മാനവികതയ്ക്കെതിരായിട്ടുള്ള കടന്നാക്രമണം കൂടിയാണെന്ന് ലോകപ്രശസ്തരായ നിയമപണ്ഡിതന്മാർ കൂടിയുള്ള കമ്മിഷൻ പറഞ്ഞിട്ടുണ്ട്. ആ കമ്മിഷനിൽ നമ്മുടെ കേരളത്തിൽനിന്നുള്ളവരും പങ്കെടുത്തിട്ടുണ്ട്. അവർ ലോകത്തെ പല രാജ്യങ്ങളിലും വിചാരണ നടത്തിയിട്ടുമുണ്ട്. അവരുടെ റിപ്പോർട്ടും പുറത്തു വന്നിട്ടുണ്ട്. ഇന്ന് ലോകത്ത് പൗരാവകാശങ്ങൾക്കും മാനുഷികമൂല്യങ്ങൾക്കും ഏറ്റവും ഭീഷണിയായിട്ടുള്ളത് ലോകമെമ്പാടും കീഴടക്കിയെന്ന് വീമ്പടിക്കുന്ന അമേരിക്കയാണെന്നാണ് അവരുടെ വിധി. ഇങ്ങനെ അതാതു കാലത്തുള്ള ചൂഷണപരമായ സാമൂഹ്യ വ്യവസ്ഥയുടെ തലപ്പത്തിരിക്കുന്നവരാണ് മാനവികതയ്ക്കെതിരായി നില്ക്കുന്നത്. അതുകൊണ്ട് മാനവികതയ്ക്ക് ഇന്നു നേരിടാനുള്ള ഏററവും വലിയ വെല്ലുവിളി അമേരിക്കൻ സാമ്രാജ്യത്വമാണ്. ഈ അമേരിക്കൻ സാമ്രാജ്യത്വത്തിന് എതിരായി നടത്തുന്ന രാഷ്ട്രീയ സമരം-ആ രാഷ്ട്രീയ സമരത്തിലൂടെ മാത്രമേ ആഗോളമായി നേടിയെടുക്കേണ്ട മനുഷ്യാവകാശങ്ങൾ, പൗരാവകാശങ്ങൾ എന്നിവയെല്ലാം നേടിയെടുക്കാൻ കഴിയു. ഇതുമായി ബന്ധപ്പെട്ട് ചിലർ ചിലപ്പോൾ ചോദിക്കും സോവിയററ് യൂണിയനിൽ എന്താണ് നടന്നത്. സ്ററാലിന്റെ കാലത്ത് അതും മാനവികതയ്ക്ക് എതിരല്ലേ?

അതിൽ ഒരംശം മാത്രമേയുള്ളു. എന്തുകൊണ്ടെന്നാൽ സ്ററാലിന്റെ കാലത്ത് ജനങ്ങളുടെ പൗരാവകാശങ്ങൾക്കെതിരായി ചിലതെല്ലാം നടന്നിട്ടുണ്ട്. ആ സ്ഥിതിക്ക് സ്ററാലിൻ ഭരണത്തെ മാനുഷ്യമൂല്യങ്ങൾക്ക് എതിരാണ് എന്ന് ഒരർത്ഥത്തിൽ പറയാം. പക്ഷേ എല്ലാ മാനുഷികമൂല്യങ്ങളേയും ആക്രമിച്ചു കീഴടക്കിയ ഹിററ്ലറിസത്തെ തകർത്ത് മനുഷ്യരാശിയെ രക്ഷിച്ചത് സ്ററാലിനിസമായിരുന്നു. മാത്രമല്ല സോവിയററു യൂണിയനിൽനിന്നാണ് ലോകത്തിന് കുറെയൊക്കെ മനുഷ്യാവകാശങ്ങളും പൗരാവകാശങ്ങളും ലഭിച്ചിട്ടുള്ളത്. പക്ഷെ ചില വൈകല്യങ്ങൾ വന്നിട്ടുണ്ട്. പല വ്യതിയാനങ്ങളും ഉണ്ടായിട്ടുണ്ട്. ഇതിന്റെ ഫലമായി പൗരാവകാശങ്ങൾക്കെതിരെ മാർക്സിസ്ററ് ചിന്തകൾക്ക് എതിരായി പലതുമവിടെ നടന്നു. പക്ഷെ സ്ററാലിൻ ഭരണത്തെ തുറന്നു എതിർക്കുന്നുവെന്നു അവകാശപ്പെടുന്ന ഗോർബച്ചേവിന്റെ സ്ഥിതിയെന്താണ്? ലോകത്താദ്യമായി സോഷ്യലിസം കെട്ടിപ്പടുത്ത രാജ്യത്തെ മുതലാളിത്തമാക്കി മാററാൻ ശ്രമിക്കുകയാണ്. ഈയിടെ ഹിന്ദു പത്രത്തിൽ വന്ന ഒരു ലേഖനത്തിൽ ഗോർബച്ചേവ് പറഞ്ഞിരിക്കുന്നത് സ്ററാലിനിസത്തിന്റെ രൂപത്തിലുള്ള കമ്മ്യൂണിസം തകർന്നുവെ

ശേഷം 49-ാം പേജിൽ

# ഓണത്തിനുവേണ്ടി എഴുതിയ ഒരു ചെറുകഥ

ബാലചന്ദ്രമേനോൻ





ഇതെഴുതുന്നത് കേശവൻനായരാണ്. വയസ്സ് അമ്പത്തിയഞ്ച് അടുക്കുന്നു. —അതായത് ഇനി തന്റെ വലിയ സേവനമൊന്നും രാഷ്ട്രത്തിന് വേണ്ട എന്ന അവസ്ഥയാണെന്ന് ബോദ്ധ്യപ്പെടുത്തുന്ന പ്രായം. അല്ലെങ്കിൽ ശുഭാപ്തിവിശ്വാസത്തോടെയാണെങ്കിൽ രണ്ടാം ബാല്യത്തിലേക്കുള്ള സമയമായി എന്ന് മോണകൾ സമ്മതിക്കുന്ന പരുവം.

ശാന്തപ്രകൃതമാണ് എന്റേതെന്ന് പലരും പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്. 'ജം ഓഫ് എ പേഴ്സൺ' എന്നാണ് പൊതുസദസ്സിലും രഹസ്യവേദികളിലും മദ്യപാന ഡർബാറുകളിലും എന്നെപ്പററി പറഞ്ഞുകേട്ടിട്ടുള്ള മംഗളപത്രം. പച്ചയായി പറഞ്ഞാൽ 'ബാസ്റ്റേർഡ്' എന്നോ 'സൺ ഓഫ് എ ബിച്ച്' എന്നോ എന്റെ ചെവിയിൽ ആരും ഇതുവരെ ഓതിയിട്ടില്ല. ഓതാൻ ഞാൻ അനുവദിച്ചിട്ടുമില്ല. 'കറപുരളാത്ത വ്യക്തിത്വ'മെന്ന് മലയാളത്തിലും 'ക്ളീൻ ഇമേജ്' എന്ന് ഇംഗ്ളീഷിലും ബിരുദം നേടിയ എന്റെ സ്വഭാവശുദ്ധിയുടെ ശോധന നടക്കുന്ന മദ്ധ്യവേനൽപ്പരീക്ഷയായിട്ടാണ് ഓണം എന്നെ അടുക്കുന്നത്.

കേശവൻനായരെന്ന് ഞാൻ നേരത്തെ പറഞ്ഞെങ്കിലും 85 വയസ്സുള്ള എന്റെ അമ്മയ്ക്ക് ഞാനിന്നും കേശുവാണ്. അമ്മയ്ക്ക് വാതമാണ്. അഞ്ചുവർഷമായി. കട്ടിലിന്റെ ഒരു അശാസ്ത്രീയമായ വളർച്ചയായി അമ്മ മാറിക്കഴിഞ്ഞു. ബോധംതന്നെ ആഴ്ചയിൽ ഒന്നോ രണ്ടോ തവണ വരും. വന്നാൽ കഫക്കെട്ടുകളിൽ മുട്ടിയും തട്ടിയും മൂന്നുനാലു സ്ഥിരംവാക്കുകൾ പുറത്തേക്ക് വരും.

കേശു വന്നോ?

കേശു എന്നുവരും?

കേശു വല്ലതും കഴിച്ചോ?

എന്റെ പെങ്ങന്മാർക്ക് അസുഖകരമായ ഒരു സന്ദർഭം അമ്മയുടെ ബോധമുള്ള നിമിഷങ്ങൾ ഉണ്ടാക്കും. പിന്നീട് അടുക്കളയുടെ പിന്നാലെയുള്ള കോലായിൽനിന്നും വിളക്കണച്ച കിടപ്പുമുറികളിൽനിന്നും ഭ്രൂണരൂപത്തിലുള്ള ഞരക്കമായി അത് പുറത്തുവരും.

ഓ...എങ്ങുമില്ലാത്ത ഒരു കേശു....

കേശു ഒരു മോനെയുള്ളു. ബാക്കിയൊക്കെ പൊഴേൽ ഒഴുകിവന്നതായിരിക്കും....

അതെന്തുമാകട്ടെ. ഓണത്തിന് അമ്മയ്ക്ക് പുടവ വാങ്ങണം. ഉടുത്തോണ്ട് എങ്ങോട്ടും പോകാനായിട്ടല്ല. എങ്കിലും വാങ്ങുമ്പോൾ നല്ലതുതന്നെ വേണം. ലോകത്ത് മറെറന്തിനും പകരംകാണും, പക്ഷെ അമ്മയ്ക്ക് അമ്മയേയുള്ളു. (ഇത് അമ്മതന്നെ പലപ്പോഴും പറഞ്ഞിട്ടുള്ളതാണ്.) അതുകൊണ്ടുതന്നെ വീതിയുള്ള കസവിന്റെ കരയുള്ള കോടിമുണ്ട് വാങ്ങണം.

കേശവൻനായരുടെ മുപ്പതുവർഷത്തെ സേവനത്തെ ആധാരമാക്കി സർക്കാരുതരുന്ന ഇറച്ചി കഷണത്തിന് -ഓണം ബോണസിന്- അർത്ഥംവയ്ക്കുന്നു. ബോണസിന്റെ കഴുത്തിൽ ഒന്നാം തിരുമുറിവ്.

പറയുമ്പോൾ എല്ലാം പറയണമല്ലോ. എന്റെ ഭാര്യ സുലോചന എന്ന സുലുവിന് കല്യാണംകഴിഞ്ഞ നാൾമുതൽ ഒരു കാര്യത്തിൽ മാത്രമേ നിർബന്ധമുള്ളു. സിനിമയ്ക്ക് പോകാനോ ഹോട്ടലിൽ പോകാനോ അവളെ കിട്ടില്ല. പക്ഷെ എന്റെ അമ്മ അവളുടെ മനസ്സിലെ ഏററവും വലിയ പ്രശ്നമാണ്. അവളുടെ സമ്മതമില്ലാതെ എനിക്കും അമ്മയ്ക്കും ഇടയ്ക്ക് മനസാ വാചാ കർമ്മണാ ഒരു വ്യാപാരവും നടക്കരുതെന്ന് കെട്ടി ഏഴാംപക്കംമുതൽ അവൾ നിഷ്ക്കർഷിച്ചത് ഒരുപക്ഷെ പിള്ളേരുടെ അച്ഛനോടുള്ള ഒരു പ്രത്യേക കൊതികൊണ്ടാവാം. എന്റെ സാന്നിദ്ധ്യത്തിൽ കൗതുകം ജനിപ്പിക്കുന്ന രണ്ട് മുയൽക്കുഞ്ഞുങ്ങളാണവർ. തൊട്ടും തലോടിയും നക്കിയും തുടച്ചും അവർ മുട്ടിയുരുമ്മിയിരിക്കുന്നത് കണ്ട എന്റെ കണ്ണുകളിൽ ചൊടിച്ച സന്തോഷാശ്രുവിന് കടലോളം വ്യാപ്തിയുണ്ടാവും. എന്റെ ദീർഘമായ ഔദ്യോഗിക യാത്രകൾക്കിടയിൽ അവർ ഒററപ്പെടുമ്പോൾ ഇരുവരും സ്വകാര്യമുറികളിലേക്ക് പിന്തിരിയുകയും കതക് കുററയിട്ടതിനുശേഷം, കണ്ണ് പുറത്തേക്ക് തള്ളി, പല്ലുകൾ ഏങ്കോണിച്ച് പൊന്തി നിലക്കണ്ണാടിക്ക് മുന്നിൽ നിന്ന് അട്ടഹസിക്കുന്ന രൗദ്രഭാവങ്ങളായി മാറുകയും ചെയ്യും. അതെന്തായാലും അമ്മയ്ക്ക് വാങ്ങുന്ന കസവ് നേര്യതിന്റെ വീതിയിൽ ഒരിഞ്ചുപോലും സുലുവിന്റെ ഓണപ്പുടവയ്ക്ക് കുറഞ്ഞാൽ നിറപറയും, നിലവിളക്കും സാക്ഷിയാക്കി ഞാൻ അണിയിച്ച മംഗല്യചരടിന്റെ ബലംകുറയും. എ[illegible]ക്ക് സുലുവിനെ വെറുപ്പിക്കാൻ വയ്യ. അവൾ ഇഷ്ടത്തിലും അനിഷ്ടത്തിലും പറയുന്ന പല കാര്യങ്ങളും ഞാൻ മറക്കാറുണ്ട്. പക്ഷെ ശാന്തമായ ഒരു ഭീഷണി അവൾ എന്നും എനിക്കെതിരെ ഉന്നയിക്കാറുള്ളത് എനിക്കോർത്തേ പററൂ.

'അമ്മേടെ പുന്നാരമോനൊക്കെ തന്നെയാ. പക്ഷെ അവസാനം വെള്ളംതരാൻ ഞാനേ കാണൂ.'

പ്രിയപ്പെട്ട സുലു, അവസാനം എനിക്ക് വെള്ളംകുടിച്ച് മരിക്കണമെന്നുണ്ട്. (വെള്ളത്തിൽ മുങ്ങിച്ചാകണമെന്ന് ഇതിനാരും അർത്ഥം കാണരുതെന്നപേക്ഷ) ആ അവസാന വെള്ളത്തിന്റെ ഉടമസ്ഥാവകാശം നിന്റെ പേരിൽ ആയിരിക്കണമെന്നും നിർബന്ധമുണ്ട്. അതുകൊണ്ടുതന്നെ എന്റെ അമ്മയെ തോല്പിക്കുന്ന കസവിന്റെ കരയുള്ള കോടിമുണ്ട് നിനക്കായി ഞാൻ വാങ്ങുന്നു. പോരെ?

ബോണസിന്റെ കഴുത്തിലെ രണ്ടാം തിരുമുറിവ്.

എന്റെ സതീർത്ഥ്യരിൽ പലരും എന്നെ കണ്ടാൽ ഒരേ സ്വരത്തിൽ പറയാൻ ഒരു കാര്യമേയുള്ളു. 'മി. നായർ എങ്ങനെയാണിത് പററിക്കുന്നത്?' ഇടതൂർന്ന മുടി, അല്പം കഷണ്ടിയെങ്കിലും ഉണ്ടായിരുന്നെങ്കിൽ പിന്നെയും സഹിക്കാമായിരുന്നു എന്നാണവരുടെ നിലപാട്. ഇടതൂർന്ന മുടിയിൽ ഒരു വെള്ളിക്കമ്പിയെങ്കിലും കണ്ടിരുന്നെങ്കിൽ അവർ സമാധാനമായി അത്താഴം കഴിച്ചേനെ.

'സത്യം മി. നായർ, നിങ്ങളെ കണ്ടാൽ അഞ്ച് പ്രായമായ മക്കളുടെ അച്ഛനാണെന്ന് ആരുംപറയില്ല.

കേശവൻനായർ മോശക്കാരനൊന്നുമാണെന്ന് കരുതണ്ട. ആയകാലത്ത് അഞ്ചു പിള്ളേരെക്കൂടി ഒപ്പിച്ചെടുക്കാൻ സർക്കാർ ഫയലുകൾ അടുക്കിവയ്ക്കുന്ന തെരക്കിനിടയിലും ഞാൻ സമയം കണ്ടെത്തിയതിന് എന്റെ ഭാര്യയും എൻ.എസ്.എസ് കരയോഗവും എന്നെ അഭിനന്ദിച്ചേ പററൂ.



നാല് ആണും ഒരു പെണ്ണും. ആണുങ്ങൾ ഇവിടെയെങ്ങും സ്ഥലമില്ലാത്തതുകൊണ്ട് കാനഡയിലും ആഫ്രിക്കയിലും ദോഹയിലുമായി പററിക്കൂടി. മകൾ വസന്ത—അവൾ എന്റെ നിത്യവസന്തമാണ്. ഞാൻ ഏററവും ദുഃഖിച്ച നിമിഷത്തിൽപ്പോലും അവൾ എന്നെ പപ്പ എന്ന് വിളിക്കുമ്പോൾ ഞാൻ സ്വർഗ്ഗസാമ്രാജ്യം കീഴടക്കിയിട്ടുണ്ട്-അടൂരിൽ ഭർത്താവ് ജയചന്ദ്രനുമായി കഴിയുന്നു. ഒററദുഃഖമേ അവളെപ്പററി ഓർക്കുമ്പോൾ എനിക്ക് പറയാനുള്ളു. അവൾക്ക് കുഞ്ഞുങ്ങളില്ല. അവളുടെ ഭാഷയിൽ പറഞ്ഞാൽ ഒരു കുഞ്ഞിക്കാല് കാണാനുള്ള യോഗമില്ല. ഇതിൽ തകരാറ് ആരിലാണ് എന്ന ഗവേഷണം ഇന്നും തുടരുകയും റിസൾട്ട് ഒരിക്കലും പുറത്ത് വരരുതെന്ന് ഇരുവരും മത്സരിച്ച് ശ്രമിക്കുകയും ചെയ്യുന്നതുകൊണ്ട് കുടുംബകലഹമില്ല. കുഞ്ഞുങ്ങളില്ല എന്നതുകൊണ്ട് ഓണം അവൾക്ക് അന്യമല്ല. നാലക്കം ശമ്പളം പററുന്ന ഭർത്താവ് തടിപോലെ ജീവിച്ചിരുന്നാലും അച്ഛന്റെ കയ്യ് ഒന്ന് വേറെയാണെന്ന് പല ഓണപ്പുടവ വാങ്ങുമ്പോഴും അവൾ ടേപ്പ് റിക്കാർഡർപോലെ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. കഴിഞ്ഞ തവണ അവൾ ഞാൻ കേൾക്കാനായിരിക്കണം സുലുവിനോട് ഉറക്കെ പറയുന്നതുകേട്ടു.

'അമ്മ അച്ഛനോട് പറയണം. ഓണത്തിന് എനിക്കെടുക്കുമ്പോൾ ജയേട്ടനുംകൂടി എടുക്കണമെന്ന്. അല്ലെങ്കിൽ ജയേട്ടന് ഒരു ഒററപ്പെട്ട ഫീലിംഗാ. ഒന്നാമതെ പുള്ളി സെൻറിമെൻറലാ. കുട്ടികൾ ഉണ്ടായിരുന്നെങ്കിൽ ഇതൊന്നും തോന്നില്ലായിരുന്നു....'

പിന്നെ കേട്ടത് അവളുടെ നീണ്ട നിലവിളിയും തുടർന്നുള്ള മൂക്കുപിഴിച്ചിലുമായിരുന്നു.

അപ്പോൾ ഇക്കുറി വസന്തത്തിന് വാങ്ങുമ്പോൾ ജയനും വാങ്ങണം. വാങ്ങാം.

ബോണസിന്റെ കഴുത്തിൽ മൂന്നാം തിരുമുറിവ്. ഇനി വെട്ടാൻ കഴുത്ത് കുറച്ചേ ബാക്കിയുള്ളു.

'തമ്പ്രാ...'

ജനാലയിലൂടെ അറിയാതെ നോക്കി. നോക്കേണ്ട കാര്യമില്ല. അത് ചാത്തപ്പുലയനാണ്. കഴിഞ്ഞ തലമുറയുമായുള്ള കണ്ണിയാണ്. കുട്ടിക്കാലത്ത് വിരിഞ്ഞ തോളത്ത് എന്നെയിരുത്തി ആന കളിപ്പിച്ച കാര്യക്കാരനാണ്. വർഷങ്ങളായി തറവാട്ടിന്റെ കഴുക്കോലുകൾ തേച്ചുമിനുക്കി സൂക്ഷിച്ച വിശ്വസ്ത പരിചാരകനാണ്. ഇപ്പോൾ സ്വന്തം വാരിയെല്ലുകൾ പുറത്തേക്ക് തള്ളി ശ്വാസോച്ഛ്വാസത്തിന്റെ കണക്കുകൾ ബോധ്യപ്പെടുത്തി, വിറയെങ്കിലും കനത്ത ശബ്ദത്തിൽ പൊതിഞ്ഞ 'തമ്പ്രാ' എന്ന രണ്ടക്ഷരം മാത്രം ആർക്കും കൊടുക്കാതെയും പണയം വയ്ക്കാതെയും എന്റെ മുമ്പിൽ ഓണത്തിനു

# വേർപാടുകളുടെ വിരൽപ്പാടുകൾ

സി. രാധാകൃഷ്ണൻ

മാത്രം അവതരിക്കുന്ന ഒരു അനിഷ്ട യാഥാർത്ഥ്യമാണ്.

ചാത്തപ്പുലയനും തമ്പ്രാനും കഴിഞ്ഞകാലത്തെ വെറും സങ്കൽപ്പങ്ങൾ. ഇന്ന് ചാത്തപ്പുലയൻ ഭരണചക്രം തിരിക്കുന്ന ഭാരതീയ പൗരനാണ്. ചാത്തന്റെ മക്കൾ ദുബായിലെ എണ്ണപ്പാടങ്ങളിൽ മതിമറന്ന് കൊയ്യുന്നവരാണ്. അവർ അച്ഛന് കൊണ്ടുവരുന്ന പുടവയേക്കാൾ നന്നല്ലെങ്കിലും കട്ടയ്ക്ക് കട്ട എങ്കിലും നിന്നെ പററൂ. റോഡ് സൈഡീന്ന് വാങ്ങാമെന്ന് കരുതീട്ട് കാര്യമില്ല....

ബോണസിന്റെ കഴുത്തിൽ അവസാനത്തെ തിരുമുറിവ്.

വെട്ടി. ഇനി ഇല്ല. ഇനി അടുത്ത ഓണത്തിനേ ഈ തിരശ്ശീല ഉയരുന്നുള്ളൂ. പക്ഷെ എനിക്ക്

അതായത് ഈ കേശവൻനായർക്ക്

ഈ കേശുവിന്

ഈ പിള്ളേരുടെ അച്ഛന്

ഈ പപ്പായ്ക്ക്

ഈ തമ്പ്രാന്

ഒരു ഓണപ്പുടവ ആരുതരും.

## പതിന്നാല്

ഞെട്ടിയുണർന്നപ്പോൾ അച്ഛൻ സ്വാധീനമുള്ള ഇടതുകൈ ഉയർത്തി ചുവരിന്റെ മൂലയിലേക്കു ചൂണ്ടിപ്പിടിച്ചിരിക്കുന്നു. വീട്ടിലെ മുറി. രാത്രി എത്ര ചെന്നു എന്നറിയില്ല. പടിഞ്ഞാറേ ജനാലയ്ക്കപ്പുറം കട്ടികുറയാത്ത ഇരുട്ട്. അരണ്ട വെളിച്ചം മാത്രം കൈമുതലായുള്ള ചെറിയ പച്ചബൾബ് ഇമയില്ലാത്ത കൺമണി ഉരുട്ടിമിഴിച്ച് തുറിച്ചുനോക്കുന്നു.

താഴെ നിലത്ത് വിരിച്ചുകിടക്കുന്ന അമ്മ തട്ടിക്കുടഞ്ഞെണീററ് ചുവരിന്റെ മൂലയിൽ കണ്ണുകൊണ്ടു തിരയുന്നു.

ആരെയോ എന്തിനെയോ ആട്ടിയോടിക്കാനെന്നപോലെ അച്ഛൻ ഉറക്കെയുറക്കെ വികൃതസ്വരം പുറപ്പെടുവിക്കുന്നു. എഴുന്നേല്ക്കാനുള്ള തീവ്രശ്രമത്തിൽ തല പൊക്കാൻ പാടുപെടുന്നു. തുറക്കാവുന്ന ഇടതുകണ്ണ് ചുവരിൽ തറച്ചുനില്ക്കുന്നു. വെപ്രാളം

ചൂണ്ടിയുയർത്തിയ കൈയിൽ അമ്മ പിടിക്കുന്നു: ''എന്താ?... എന്താണ്?''

അമ്മയെ തട്ടിമാററി അച്ഛൻ കൂടുതൽ വെപ്രാളപ്പെടുന്നു. കുടഞ്ഞ കൈയിലെ പിടിവിട്ട് അമ്മ പിറകോട്ടു തെന്നി എതിരിലെ ഭിത്തിയിൽത്തട്ടി വീഴുന്നു. ഉറക്കെ നിലവിളിക്കുന്നു: ''എനിക്കു വയ്യേ...!''

വേഗം ചെന്ന് അമ്മയെ പിടിച്ചെഴുന്നേല്പിച്ചു. അച്ഛന്റെ കൈപിടിച്ചു. ആക്രോശവും നടുമാറത്തൊരു തട്ടും. അങ്കം ചുവരിലെ, അഥവാ ചുവരില്ലായ്മയിലെ, ശൂന്യതയിലെ, എന്തിനോടോ ആണ്.

അന്നാദ്യമായി സൗമ്യസ്വഭാവം കൈവിട്ടു കാണുന്നു. പല്ലിറുമ്മുന്നു, കിതയ്ക്കുന്നു, കോറുവായിലൂടെ കേല കിനിയുന്നു. എഴുന്നേല്ക്കാൻ ആയുന്നു.

താങ്ങിയെഴുന്നേല്പിച്ച് ഇരുത്തി: ''എന്താണച്ഛാ?''

കേട്ട ഭാവമില്ല. എഴുന്നേററു നടക്കണമെന്ന് ചലനങ്ങൾകൊണ്ട് ശാഠ്യം. തോളിലൂടെ പിടിച്ച് എഴുന്നേല്പിച്ചു.

അമ്മ പിന്നാലെ: ''എങ്ങട്ടാ, ഈ പാതിരയ്ക്ക്?''

''നോക്കാം.''

''വേണ്ട. പേടിച്ചതാവും.''

വയ്യാത്ത വലതുകാൽ വേച്ചുവലിച്ച് കൊക്കിച്ചാടി അച്ഛൻ നീങ്ങിയത് ചുവരിനുനേരെ. ചുവരവിടെ ഇല്ലെന്നതുപോലെ.

ചെന്നുമുട്ടിയ ചുവരിൽ തല ആഞ്ഞാഞ്ഞ് ഇടിച്ചു. അമ്മ കരഞ്ഞു. അനിയത്തിയും അളിയനും ഉറക്കമുണർന്നു വന്നു.

തല മുറിപ്പെടാതിരിക്കാൻ നെററിയിൽ കൈവച്ച് പിറകോട്ടു പിടിച്ചു. ബലപ്രയോഗം ഇഷ്ടപ്പെട്ടില്ല. തുറിച്ചുനോക്കി. ചുവരിന്റെ മറുപുറത്തെത്താനായി, പിന്നെ പുറപ്പാട്.

പോകുന്നത് എങ്ങോട്ടെന്നറിയണമല്ലോ. പിടിച്ചുനടത്തി. തളം കഴിഞ്ഞ് ഉമ്മറവാതില്ക്കൽ. അടച്ചു ഭദ്രമാക്കിയ വാതിൽ തുറന്നുകൊടുത്തു. വിളക്കുകൾ തെളിയിച്ചു.

''ഇത് നല്ല കഥ!'' അമ്മ തടയാൻ നോക്കി: ''ഈ അസമയത്ത്...''

അച്ഛൻ മുന്നോട്ട് കുതിച്ചു. മുററത്തിറങ്ങി വീടു ചുററിനടന്നു; ഓടാനുള്ള കുതിപോലെ കുതിച്ചുകുതിച്ച് നടത്തം. പ്രദക്ഷിണം. എല്ലാരും പിന്നാലെ.

കിതച്ചു തളർന്ന്, ക്ഷീണിച്ച്, ചാഞ്ഞു നിന്നു.

''ഇനി ചെന്നു കിടക്കാം, അല്ലെ?'' എന്ന് അകത്തേക്കു നടത്തിയപ്പോൾ എതിർപ്പുണ്ടായില്ല. കിടത്തിയിട്ടും പക്ഷേ, കണ്ണ് ചുവരിന്റെ ആ മൂലയിൽ തറച്ചുനിന്നു. അമ്മ വായിലൊഴിച്ചുകൊടുത്ത വെള്ളം പണിപ്പെട്ടിറക്കുമ്പോഴും ആ നോട്ടം മാറിയില്ല.

അച്ഛൻ പുറപ്പെടുവിച്ച വികൃതശബ്ദത്തിന് അമ്മ അർത്ഥം കണ്ടുപിടിച്ചു: ''ആമ എന്നു പറഞ്ഞ്ല്യെ, ഇപ്പൊ! അതെ, ആമക്കാവിലെ അമ്മ!''

കണ്ണുതുടച്ച് അനിയത്തി പരിഭവിച്ചു. ''അതേതെ! സ്വയബോധല്ല്യാതെ പറയണതിനൊക്കെ അമ്മ ഓരോന്ന് അർത്ഥം കണ്ടുപിടിച്ചോളും!''

''നെണക്കറിയില്ല്യ,'' അമ്മ അച്ഛന്റെ നെററിയിലെ വിയർപ്പു തുടച്ച് നിവർന്നു: ''ആമക്കാവിന് ചുമരും മതിൽക്കെട്ടും ഇല്ല്യ.''

''അമ്മടെ വിശേഷബുദ്ധിക്കാണ് ആ വകയൊന്നും ഇല്ല്യാത്തത്!'' അനിയത്തി തിരികെപ്പോയി.

ഒററയുറുപ്പികനാണ്യം തിരഞ്ഞുപിടിച്ച് അച്ഛന്റെ ഉടലുഴിഞ്ഞുവാങ്ങി സൂക്ഷിച്ചുവച്ച് ചുരുണ്ടുകിടക്കുമ്പോൾ അമ്മ ഒരിക്കൽക്കൂടി നെടുവീർപ്പിട്ടു: ''അവിടത്തെ ഭാഗം കഴിഞ്ഞേപ്പിന്നെ ഒക്കെ ഇങ്ങനെ ആയി. മററുള്ളവര് എന്തുചെയ്യാൻ...!''

അച്ഛന്റെ സാമ്രാജ്യത്തിൽ സൂര്യൻ അസ്തമിക്കുകയായിരുന്നു, അച്ഛന്റെ വീട്ടിലെ ഭാഗത്തോടെ. അനിയനും രണ്ട് അനിയത്തിമാരും. സ്വത്ത് രണ്ടാക്കി ഭാഗിച്ചു.

അച്ഛൻ ഒന്നും എടുത്തില്ല. കുട്ടികളില്ലാത്ത മൂത്ത ഓപ്പോളോട് അനിയത്തിയെ ആശ്രയിച്ചോളാൻ പറഞ്ഞു. അനിയന് ഒരുതുണ്ട് തൊടിയും ഒരേക്കർ ഭൂമിയും വച്ചു.

ചെറിയച്ഛന് തൃപ്തിയായില്ല. ശരിയല്ല എന്നായി. ആവലാതി അച്ഛനോടായി. ആവലാതി പിണക്കമായി. പിണക്കം വഴക്കായി. ഒരു രാത്രി വളരെ വൈകുവോളം ഇരുവരും ഉറക്കെയുറക്കെ തർക്കിച്ചു. ഭാഗപത്രം രജിസ്ററർ ചെയ്ത ദിവസം.

രാത്രി കുറെ കഴിഞ്ഞപ്പോൾ, കേൾക്കാനും സഹിക്കാനും വയ്യാതെ, അമ്മ പോയി കിടന്നു. അച്ഛൻ ചെന്നുകിടന്നത് എപ്പോഴാണെന്നറിഞ്ഞില്ല, അമ്മ.

ഏഴരവെളുപ്പിന് അച്ഛന് ചായ വേണം. അതും, പുതുതായി കറന്ന പാലൊഴിച്ചു വേണം. ചായയുമായി ചെന്ന, അമ്മ കണ്ടത് ഒരുവശം തളർന്നും മുഖം കോടിയും വിരിയും കൊതുകുവലയും ചുരുട്ടിക്കൂട്ടിയതിൽ ചുററിപ്പിണഞ്ഞും കിടന്ന് പ്രാണസഞ്ചാരം കൊള്ളുന്ന അച്ഛനെയാണ്.

●

പട്ടണത്തിലെ ആശുപത്രിയിലെ പരിശോധന കഴിഞ്ഞ് ഡോക്ടർ പറഞ്ഞു:

''72 മണിക്കൂർ കഴിയട്ടെ.''

മരിച്ചതിനു തുല്യം.

പക്ഷേ, കാണെക്കാണെ ജീവൻ തിരിച്ചു വന്നു. വെള്ളം തൊണ്ടയിലൂടെ ഇറങ്ങുമെന്നായി. മൂക്കിലെ കുഴൽ നീക്കി. ഒരുകണ്ണ് തുറന്നു. വിളിച്ചാൽ ഞരങ്ങും. ഒരുവശം തളർന്നുതന്നെയെന്നാലും ഇരുത്തിയാൽ ഇരിക്കും.

നഴ്സിംഗ് ഹോമിൽനിന്ന് വിടുതൽ നല്കുമ്പോൾ പ്രസിദ്ധനായ സോക്ടർ വളച്ചുകെട്ടില്ലാതെ അറിയിച്ചു: ''ഇതിനു മരുന്നില്ല. സർജറികൊണ്ടും മെച്ചമില്ല. വാതമാണ്, ആയുർവ്വേദം മതി എന്നൊക്കെ പലരും പറയും. വെറുതെ. ജനിച്ചുവളർന്ന ചുററുപാടിൽ കിടത്തൂ. കാറേറാട്ടം കിട്ടണം. ഫിസിയോതെറാപ്പി ചെയ്യാം. ഇൻഫെക്ഷൻ വരാതെ ശ്രദ്ധിക്കണം, ബെഡ്സോർ വരാതെയും. ചെറിയ മാററങ്ങളെന്തെങ്കിലും ഉണ്ടാവാം. കൂടുതലൊന്നും പ്രതീക്ഷിക്കേണ്ട.''

''ഓർമ്മ?''

''ശരിയായി ഇനി ഉണ്ടാവില്ല.''

''കഷ്ടി നടക്കാൻ...''

''ഭാഗ്യംപോലെ ഇരിക്കും.''

''ഈ മട്ടിൽ എത്രകാലം...?''

''എത്ര കാലവുമാവാം.''

''ഈ സ്ഥിതി വരുന്നതെങ്ങനെ, ഡോക്ടർ?''

പരുക്കൻ ചിരി: ''ശരീരം എന്ന തറവാട്ടിലെ ആദ്യത്തെ ഭാഗപത്രം രജിസ്റ്ററിലായി! പിരിഞ്ഞ താവഴികൾ വീണ്ടും വീണ്ടും പിരിഞ്ഞുപിരിഞ്ഞ് ഒടുങ്ങുവോളം...''

നേരിയ നെഞ്ചുവേദന ആദ്യമായി വന്നപ്പോൾ കൊണ്ടുപോയി കാണിച്ച അതേ ഡോക്ടർ. 'ചങ്ങല'യായി എരിയുന്ന സിഗററ് ഡോക്ടറുടെ കൈയിൽ. രോഗികളെ പരിശോധിക്കുന്നതിനിടയിൽ മുഖവുരയില്ലാതെ അപ്രത്യക്ഷനായി അപ്പുറത്തുപോയി അല്പം വീണ വായിച്ച് തിരികെ വരുന്നു.

പരിശോധനയ്ക്കിടയിൽ അച്ഛനോടു പറയുന്നു: ''പുകവലി നിർത്തണം.''

അച്ഛൻ ചിരിക്കുന്നു: ''അപ്പൊ, ഡോക്ടറോ! ഡോക്ടറെന്താണ് ഈ വലിക്കുന്നത്, പുകയല്ലെ!''

''എന്തിനാണസൂയ?'' ഡോക്ടറുടെ മയമില്ലാ നർമ്മം ഉടൻ: ''നിങ്ങളുടെ സ്ഥിതിയിലെത്തുംവരെ എനിക്കും വലിക്കരുതേ?''

വിധിച്ച ഗുളിക രണ്ടെണ്ണം വാങ്ങി ഒന്ന് ഉടനെയും മറേറത് രാത്രി ഉറങ്ങുമ്പോഴും കഴിച്ച് പിറേറന്ന് വിവരം പറഞ്ഞിട്ടു പോയാൽ മതി എന്ന് കല്പന.

അച്ഛനെ ഹോട്ടൽമുറിയിലാക്കി മരുന്നു വാങ്ങാൻ പോയ സന്ധ്യ. മൂന്നുനാലു കടകളിൽ തിരക്കിയിട്ടും മരുന്നില്ല. ഓട്ടോറിക്ഷയിൽ കയറിയായി, പിന്നെ, അന്വേഷണം. മണിക്കൂറുകളോളം തെണ്ടി. ഒരു കടയിലുമില്ല. രാത്രിയുമായി. ഭാഗ്യത്തിന്, ഒരു പഴയ സുഹൃത്തിനെ ഒരു കടയിൽ കണ്ടുമുട്ടി. ഫോണിലൂടെ അന്വേഷണം നടത്തി എങ്ങാണ്ടൊരു കടയിൽനിന്നു കിട്ടി. രണ്ടു ഗുളികയ്ക്ക് വില പതിന്നാലു പൈസ മാത്രം! മെഡിക്കൽ സ്റേറാർ നടത്തുന്ന പഴയ സുഹൃത്ത് കുററബോധത്തോടെ ചിരിച്ചു: ''വിററാൽ ലാഭം ഒന്നിന് വെറും ഒരു പൈസ! ഷെഡ്യൂൾ മരുന്നുമാണ്; നിയമം കർക്കശവും. അതുകൊണ്ട് അധികമാരും ഇത് വരുത്തിവയ്ക്കാറില്ല. നാട്ടുകാരുടെ ജീവൻ രക്ഷിക്കാനാണോ കച്ചവടം നടത്തുന്നത്?''

●

''ഇതു കേട്ടോ!''

കുലുക്കിയുണർത്തി അമ്മ പറഞ്ഞു: ''അപ്പുനായരെ കാണാല്ല്യാത്രെ!''

അപ്പുറത്തെ മുറിയിൽ പതിഞ്ഞ കരച്ചിൽ.

പടിഞ്ഞാറ് കാറിന്റെ കറുപ്പും കിഴക്ക് ഉദയത്തിന്റെ തുടിപ്പും നടുവിൽ ഒരു ചോദ്യവും.

വയറിൽ അർബുദം വളരുന്ന അപ്പുനായർ എങ്ങുപോയി?

''തീരെ വയ്യാതെ കെടന്ന ആള് എവടെപ്പോവാൻ!'' അമ്മ മൂക്കത്തു വിരൽവച്ച് തരിച്ചുനിന്നു: ''ഏറെ ദൂരെയൊന്നും എന്തായ്യാലും പോയിരിക്കില്ല്യ! ശേഷിയുണ്ടായിട്ടു വേണ്ടേ...?''

മരണത്തിലേക്ക് ഏറെയുണ്ടോ ദൂരം?

പക്ഷേ, മണിക്കിണറിന്റെ ആഴം ആരും

ഇന്നേവരെ അളന്നിട്ടില്ല.

നാലുദിവസം മുൻപാണ് അരികിൽ വിളിച്ചിരുത്തി അപ്പുനായർ ചോദിച്ചത്: ''ചാവാതെ മണിക്കിണററിൽ വീണ ചാവേറുണ്ടോ?''

മദ്യത്തിൻെറ മണം ചോദ്യത്തിന് വേണ്ടത്ര വിശദീകരണമായി എന്ന് അന്നു തോന്നി. മറപുടി ആവശ്യമില്ലെന്ന് തീരുമാനിച്ചു.

ചിരിച്ചു നിന്നു.

''വങ്കമ്മാര്!'' അപ്പുനായരും ചിരിച്ചു: ''സാമൂതിരിയുടെ കുന്തക്കാരോടേററു ചാവണ പടുവങ്കമ്മാര്! നേരിട്ട് ആ മണിക്കിണററിൽ പ്പോയി ചാട്യാപ്പോരെ?''

''ശരിയാണ്.''

''ബുദ്ധി വേണം!'' എന്ന് ചിരിച്ച അപ്പുനായരുടെ ചിരി പെട്ടെന്നില്ലാതെയായി; ''ബുദ്ധി വേണം!'' എന്ന് ചിരിക്കാതെ ആവർത്തിച്ച് പൊടുന്നനെ അയാൾ വിഷയവും മാററി: ''അച്ഛന് എങ്ങനെ?''

''അങ്ങനെതന്നെ.''

''എന്താ ചെയ്യ്വാ! നല്ല ബുദ്ധിമാനായിരുന്നു. ഇപ്പൊ പാതിബുദ്ധി പോയി. ഇനി രക്ഷയില്ല്യ. ഏതു കുന്തംകൊണ്ടും ഇനി ആർക്കും കുത്താം!''

നഴ്സ് സിറിഞ്ചുമായി വന്നു: ''അമ്മാവാ... ഉറങ്ങാൻ മരുന്ന്.''

''ഇതിലും ഭേദം ഒരു ഉറക്കുപാട്ടാ!''

''അമ്മാവി പോയോ?''

''ഇല്ല്യ. കുളിമുറീല്ണ്ട്. നീയൊരു ഉപകാരം ചെയ്യ്, കുട്ട്യേ. ഇന്ന് ഈ മരുന്ന് അവൾക്ക് കുത്തിവെയ്ക്ക്. ഞാൻ ഒന്ന് ഉറങ്ങട്ടെ!''

''വേറെ കൊണ്ടുവരാം.''

''ബുദ്ധിയില്ല്യാത്ത വക! പറഞ്ഞാലും മനസ്സിലാവ്ല്ല്യ! എനിക്കിത് കുത്തീട്ട് ഒരു കാര്യം ഇല്ല! അരമണിക്കൂറോ മറേറാ വേദനയൊന്ന് കൊറയും. അത്രതന്നെ. അവൾക്ക് കുത്ത്യാൽ, പാവം, സങ്കടങ്ങളൊക്കെ മറന്ന് ഒന്ന് നന്നായി ഉറങ്ങും. അല്ലാതെ, എൻെറ താടകയെ ഒന്ന് ഒതുക്കിത്തരണം എന്നൊന്നും അല്ല ഞാൻ പറഞ്ഞത്!''

ഇൻജെക്ഷൻ കഴിഞ്ഞു, ഇതിനിടെ.

അപ്പുനായർ നഴ്സിനോട് മന്ദഹസിച്ചു: ''കുട്ടിക്ക് സമാധാനായീലോ, ഇല്ല്യേ. ഇനി പോയി ഉറങ്ങു.''

നഴ്സ് പോയപ്പോൾ അപ്പുനായർ പുഞ്ചിരിച്ചു: ''എനിക്ക് ആൺമക്കളില്ലാത്തത് ഒരു കണക്കിന് നന്നായി... അവര് വല്ലാതെ കഷ്ടപ്പെടണത് കണ്ട് ഞാൻ വല്ലാതെ കഷ്ടപ്പെടാതെ കഴിഞ്ഞു!''

ചിരിയിൽ ചേരാൻ കഴിഞ്ഞില്ല.

അമ്മ ഒന്നുകൂടി പിടിച്ചുകുലുക്കി: ''ഞാനൊന്ന് ആയമ്മടെ അടുത്ത് ചെല്ലട്ടെ. നീയിവടെ ഉണ്ടാവണം.''

സമ്മതം മൂളി.

പോകാൻ പുറപ്പെട്ട അമ്മ തിരിഞ്ഞുനിന്നു: ''നെണക്കെന്താ ഒരു...? അപ്പുനായര് നിന്നോട് വല്ലതും സൂചിപ്പിച്ചിരുന്നോ?''

മറുപടി രൂപപ്പെടുത്താൻ അല്പം പരുങ്ങി: ''ഇല്ലില്ല.''

ഒരു നിമിഷംകൂടി നിന്നു, അമ്മേ, കൂടുതലെന്തോ കേൾക്കും എന്ന പ്രതീക്ഷയോടെ.

പണ്ടൊരിക്കൻ അമ്മ കരഞ്ഞു: ''എന്തിന് ഞാൻ നിങ്ങളെ ഒക്കെ പ്രസവിച്ചു!... ഞാൻ കാരണം നിങ്ങക്ക്...!''

ക്ഷയം പിടിപെട്ട് അസ്ഥികൂടപ്രായമായ അമ്മ. നാട്ടിൽനിന്ന് അടുത്ത പട്ടണത്തിലേക്കുള്ള പാസഞ്ചർ തീവണ്ടിയുടെ ആവിയെഞ്ചിൻ ചുമച്ചുചീററി ഏങ്ങിവലിച്ച് നിരങ്ങുന്നതിനിടയിൽ, നിവർന്നിരിക്കാൻ ശേഷിയില്ലാതെ ദേഹത്തിൽ ചാരിക്കിടന്ന്.

വിദഗ്ദ്ധനായ ഡോക്ടർ എക്സ്റേ ചിത്രം വെളിച്ചത്തു പിടിച്ച് നെററി ചുളിച്ചു: ''എന്തേ ഇത്രയും കാലം? ശ്വാസകോശത്തിൽ രണ്ടിലും...''

നഗരത്തിലേക്കു അനിയത്തിയുടെ കത്തു വന്നപ്പോഴേ അറിഞ്ഞുള്ളു: ''അമ്മയ്ക്കു രോഗം ക്ഷയമാണത്രെ! ഉടനെ വന്ന് വല്ലതും ചെയ്തില്ലെങ്കിൽ...'' എന്ന് തുടക്കം.

പിന്നെ കൂടുതൽ വിവരങ്ങൾ: ചുമയും പനിയും പതിവായിരുന്നല്ലൊ. ഒരിടയ്ക്ക് ഡോക്ടർ മേനോൻ ഇതിലേ എന്തോ ആവശ്യത്തിനു വന്നപ്പോൾ അമ്മയെ പരിശോധിച്ചു. മരുന്നും കൊടുത്തു. ഈയിടെ കൂടുതലായി. അനിയൻ ഡോക്ടറുടെ അരികിൽ ചെന്നു. മരുന്നുകൊണ്ട് ഗുണമില്ല എന്ന് അവൻ എല്ലാരും കേൾക്കെ പറഞ്ഞത് ഡോക്ടർക്ക് രസിച്ചില്ലായിരിക്കാം. ഡോക്ടറും ഉറക്കെപ്പറഞ്ഞു, ക്ഷയരോഗം അത്ര പെട്ടെന്ന് മാറുന്നതല്ല എന്ന്. അനിയൻ മടങ്ങിവന്ന് കരഞ്ഞുപിഴിഞ്ഞ് അച്ഛനോട് ബഹളവും ഉണ്ണാവ്രതവും.

ലീവിന് അപേക്ഷയുമായി പത്രാധിപരെ ചെന്നു കണ്ടു. ബന്ധങ്ങൾ വഷളായിരിക്കയാണ്, കിട്ടില്ല അവധി എന്ന് അറിയാം. കിട്ടിയതുമില്ല. രാജികൊണ്ട് ഒരു ഗുണമുണ്ടായി. ഒരു ചെറിയ തുക ഒന്നിച്ചുകിട്ടി. ഉർവ്വശീശാപം ഉപകാരം.

അമ്മയെ കണ്ടിട്ട് മനസ്സിലായില്ല. അത്ര മാററം. ജീവൻ കണ്മണികളുടെ മുൾമുനയിൽ മാത്രം ബാക്കി. വലിയമ്മമാർ കിടക്കയ്ക്കരികിൽ. ഗർഭിണിയായ നടുവനിയത്തി പ്രാഞ്ചി പ്രാഞ്ചി അടുക്കളയിൽ.

അച്ഛൻ മുഖമുയർത്താതെ കൈ മലർത്തി: ''എന്താ ചെയ്യ്വാ, സുകൃതക്ഷയം! മരുന്നു കഴിക്കില്ല; പറഞ്ഞാൽ കേൾക്കില്ല. ഞാൻ തോററു!''

''വിവരമറിഞ്ഞിരുന്നെങ്കിൽ നേരത്തെ...''

''ബുദ്ധിമുട്ടിക്കണ്ട എന്ന് വിചാരിച്ചു.''

''കൊണ്ടുപോയി നോക്കാം.''

''എവിടെ കൊണ്ടുപോയാലും, മരുന്നു കഴിക്കാതെ അസുഖമെങ്ങനെ മാറും!''

''കഴിപ്പിക്കാം.''

''ആ, നോക്കു.'' പ്രതീക്ഷയററ നെടുവീർപ്പ്.

വിദഗ്ദ്ധൻ വിധിച്ചു: ചികിത്സ കണിശമായി ചെയ്താൽ രക്ഷ കിട്ടിയേക്കാം. ഒന്നാമതു വേണ്ടത് പരിപൂർണ്ണ വിശ്രമം. പിന്നെ, നല്ല ഭക്ഷണം, കൃത്യനേരങ്ങളിൽ. മൂന്നാമത് മരുന്നും. തവണകളിലായി ഇൻജെക്ഷൻ. മൂന്നുനേരം ഗുളികകൾ. ചട്ടങ്ങളും ചിട്ടകളും കുറിച്ച് മുന്നറിയിപ്പിൻെറ അകമ്പടിയോടെ നീട്ടി: അറിയാമല്ലൊ, പകരുന്ന രോഗമാണ്. പ്രത്യേകിച്ചും, കുട്ടികളേയും ഗർഭിണികളേയും അടുപ്പിക്കരുത്. വസ്ത്രങ്ങളും പാത്രങ്ങളും വേറെയാക്കുന്നതാണ് നല്ലത്.

മുകളിലെ മുറിയിൽ നിർബ്ബന്ധിച്ചു കിടത്തിയ കിടപ്പിൽ കിടന്നാണ് നിങ്ങളെ എന്തിനു പ്രസവിച്ചു ഞാൻ എന്ന് അമ്മ വീണ്ടും കരഞ്ഞത്.

അടുക്കളയിൽ സഹായിക്കാൻ അകന്ന ബന്ധത്തിലെ ഒരു ഓപ്പോളെ കിട്ടി. ഓപ്പോളുടെ ചെറിയ കുട്ടി വരുന്നവരോടും പോകുന്നവരോടും പൂമുഖത്തറയിലിരുന്ന് നീട്ടി നീട്ടി കാനോല് പറഞ്ഞു.

ആരേയും മുകളിലെ മുറിയിലേക്ക് കയററിയില്ല.

അച്ഛൻ വിഷമിച്ചു: ''നീയിങ്ങനെ രാവും





സുറാബ്



# കാമസൂത്രം

ഈറനുടുത്തു വരിക
ഇറയത്ത് കത്തിച്ചുവെക്കുമീ-
കരിന്തിരി വെട്ടത്താൽ
കൈകൂപ്പി നിൽക്കുക
കൈവളകളൂരുക
തിരിയൂതിക്കെടുത്തുക
പിന്നെ ചാണകത്തറയിൽ
നിലംചേർന്നു നനഞ്ഞൊട്ടുക.
തുളസി പൂക്കുന്നു
കരളിൽ കന്യകയുടെ താളം
കിണ്ടിയിൽ വെള്ളം നിറയ്ക്കുക
മന്ത്രജലം കൊണ്ട്
ദേഹം നനയ്ക്കുക
മുറുക്കിക്കെട്ടിയ ചരടഴിക്കുക
വെററില മുറുക്കുക
മുത്തിമുത്തി ചുവപ്പിക്കുക.

തൊടിയിൽക്കിടന്നെൻെറ പുള്ളിപ്പശു
കിനാവു കാണുന്നു.
കറവു വററുംമുമ്പ്
ആരാൻെറ പറമ്പിലേക്കഴിച്ചു വിടുക.
പാലും വെള്ളവും പുതിയ കിനാക്കളും
പഴകിയ തൊട്ടിയിൽ
മുററത്തു കലക്കിവെക്കുക
മുടിയഴിച്ചിടുക
മുററം മെതിക്കുക
അടുപ്പിൽ പാൽക്കഞ്ഞിയും കാമവും
തിളപ്പിക്കുക
മുറവിളിയില്ലാതെ
മൂക്കുതൊടാതെ
വീർത്ത വയറുഴിഞ്ഞ്
മൂക്കുത്തിയഴിക്കുക
നഗ്നമാണിവിടെ വേദം

നഗ്നമാണിവിടെ സത്യം
പരിത്രാണായ സാധുനാം-

ഉടുത്തതിൽ പാതി ചോര
ഉടുക്കുന്നതിൽ പാതി ചേറ്
ഉടയാടകൾ മാററി
കടിഞ്ഞൂൽ വേദനയോടെ
ചേറും ചോരയുമുണക്കുക.
നാണം മറയ്ക്കാൻ
രേഖയില്ല, കൈപ്പത്തി
നിനക്കു ദക്ഷിണ.
ഇതിൽ ധനരേഖയു-
മായുർരേഖയും വരച്ച്
ശാന്തമായി കഴിയുക
നീലാകാശം നിനക്കു മേലെ.

രാവസ്തമിക്കുന്നു
വാത്സ്യായനൻ എഴുതുന്നു
മാഞ്ഞുമാഞ്ഞുപോകും നിലാവിൽ
നക്ഷത്രങ്ങളുടെ ബീജം
അരക്കെട്ടിൽനിന്നും കൈമാററുക
തണുത്ത തടാകത്തിൽ മുങ്ങുക
ഈറൻ മാററുക
എന്നെ മറക്കുക.

പകലും അതിനകത്തിരുന്നാൽ...''

''കാററു നോക്കിയാണ് ഇരിക്കാറ്.''

രണ്ടാഴ്ചയ്ക്കകം പനി കുറഞ്ഞു. ഒരു മാസംകൊണ്ട് ശ്വാസതടസ്സം നീങ്ങി. രണ്ടു മാസമെടുത്തു, ചുമ മാറാൻ. വിശ്രമം പിന്നേയും മൂന്നുമാസം. ആകെ ആറുമാസം. മിഥുനം മുതൽ വൃശ്ചികം വരെ.

ഇതിനിടെ നടുവനിയത്തി ആദ്യത്തെ ആൺകുട്ടിയെ പ്രസവിച്ചു. കോരിച്ചൊരിയുന്ന മഴയുള്ള ആ കാളരാത്രിയിൽ അമ്മ എല്ലാ വിലക്കുകളും തെററിച്ചു.

പ്രസവം പ്രശ്നമായതാണ് ഹേതു. പാതിരായ്ക്ക് പത്തുകിലോമീററർ നടന്നുചെന്ന് ഡോക്ടറെ വിളിച്ചു. വരാൻ ഡോക്ടർ കൂട്ടാക്കിയില്ല. ടൗണിൽനിന്ന് വിളിച്ച ടാക്സിയിൽ പിന്നേയുമലഞ്ഞ് മറെറാരു ഡോക്ടറെ കൂട്ടിക്കൊണ്ടുവന്നപ്പോൾ അമ്മ അനിയത്തിയുടെ അരികിൽ!

വീട്ടിലെ ഒരു അംഗംപോലെയായിരുന്നു ഡോക്ടർ മേനോൻ. വിളിച്ചിട്ടു വരാത്തതിൽ സങ്കടം തോന്നി, അന്ന്. പിന്നീടാണദ്ദേഹം പറഞ്ഞത് കണ്ണിന് കാഴ്ചക്കുറവുണ്ട് എന്ന്; മററുള്ളവരോട് പറയാറില്ല എന്നും.

''അമ്മ എന്തിന്...!''

കരച്ചിൽ: ''എൻെറ കുട്ടി...!''

''കുട്ടിക്കും മുട്ടിക്കും പകർത്തിക്കൊടുത്തേ അമ്മ അടങ്ങൂ എന്നാണോ?''

''മഹാപാപിയായ ഞാൻ...! എന്ന് കുഴഞ്ഞുവീണപ്പോൾ എടുത്തുകൊണ്ടുപോയി മുകളിൽ കിടത്തി. ഒരു ഉണക്കക്കമ്പിൻെറ ഭാരമില്ല, അപ്പോഴും.

താഴെനിന്ന് കുട്ടി കരഞ്ഞപ്പോൾ അമ്മ കെഞ്ചി: ''ഒന്ന് കാണാൻ....!''

വേണ്ടെന്ന് പറയാൻ മനക്കരുത്തുണ്ടായില്ല. താഴേക്ക് കൊണ്ടുപോന്നു. വാതില്ക്കലിരുത്തി, അഞ്ചുമിനിററ്. തിരികെ മുറിയിൽ കൊണ്ടുചെന്ന് കിടത്തിയപ്പോൾ അമ്മയുടെ മുഖത്ത് പുതിയ ജീവൻ ഉദിച്ചുകണ്ടു: ''ഇനി ജീവ്നൊടുങ്ങിയാലും ദെണ്ണല്ല്യ!''

ജീവൻ ഒടുങ്ങിയില്ലെന്നല്ല, വീണ്ടും തഴച്ചു.

ആറുമാസം കഴിഞ്ഞ് ഡോക്ടറെ കാണിച്ചപ്പോൾ വിലക്കുകൾ മാറി; മരുന്നുകൾ മാത്രം തുടർന്നാൽ മതി എന്നായി.

അന്തിത്തീവണ്ടിയിലെ മടക്കയാത്രയിൽ അമ്മ പറഞ്ഞു: ''നീയിനി എങ്ങും പോണ്ട.''

''ഇവിടെ എന്തുചെയ്യാൻ?''

''ഈ ചുററുവട്ടത്ത് എന്തെങ്കിലും....''

''എന്ത്, അമ്മെ?''

രണ്ടാളെ പഠിപ്പിക്കണം, വീട് കഴിയണം.

പൊടിപൊടിച്ച സംബന്ധം എന്ന് കാരണവന്മാർ വിശേഷിപ്പിച്ച വിവാഹവും മോചനവും കഴിഞ്ഞ് ആറേഴുവർഷങ്ങൾക്ക് ശേഷമാണ് നടുവനിയത്തിയെ ശരിയായി കല്യാണം കഴിപ്പിക്കാൻ സാധിച്ചത്. വിവേകവും വിവരവുമുള്ള ഒരാൾ. രണ്ടാംവിവാഹമാണ്; പേരിന്ങ്ങനെയാണല്ലോ, ഇവളുടേയും. സാമ്പത്തിക ശേഷി മോശം. കടം വാങ്ങാവുന്നതും കയ്യിലുണ്ടായിരുന്നതുമൊക്കെ ആ വിവാഹത്തിന് ചെലവായി. അമ്മയുടെ ചികിൽസകൂടി കഴിഞ്ഞപ്പോൾ എല്ലാ കലവറയും കാലി.

''അമ്മ മരുന്ന് ശരിയായി കഴിക്കും എങ്കിൽ എനിക്കിനി പോവാം.''

''എവടയ്ക്ക്?''

''ഡെൽഹിക്ക്.''

''അത്ര ദൂരെ!.....എന്താ അവടെ?''

''തലസ്ഥാനം. അവിടെ ഒരുപണി കിട്ടാൻ വഴിയുണ്ട്.''

''എത്ര ദിവസത്തെ തീവണ്ടി?''

''രണ്ടു ദിവസം.''

''നാരായണ! ആരാ അവടെ ഉള്ളത്, നമ്മക്ക്?''

''പരിചയക്കാരുണ്ട്.''

''നിൻെറ ഒരു യോഗം!''

''കൂടാതെ കഴിയില്ല്യ.''

''തലേലെഴുത്തന്നെ!''

''മരുന്ന് കഴിച്ചോളോ?''

ഇരുന്ന ഇരിപ്പിൽ കുനിഞ്ഞ് കാൽമുട്ടുകളിൽ മുഖമമർത്തി അമ്മ നിശ്ശബ്ദം തേങ്ങി. ശരീരം അല്പം ഭേദമാണെന്നാലും വാരിയെല്ലിടകൾ ശരിയായി നൂർന്നിട്ടില്ല. തൊലിപൊട്ടിച്ച് എല്ലുകൾ പുറത്തുവരുമെന്ന് തോന്നി.

''ഇങ്ങളെന്തൊരാളാന്നും!'' തീവണ്ടിയിൽ എതിരിലിരിക്കുന്ന അപരിചിതനായ കാരണവർ തൻെറ രണ്ടാംമുണ്ടിൻെറ തുമ്പുകൊണ്ട് അമ്മയെ വീശി: ''പെററ തള്ളയെ നൊമ്പരപ്പെടുത്താണ്ടിരിക്കിൻ! കളിതമാശ വല്ലതും പറഞ്ഞൂടേ, ഇന്നേരങ്കൊണ്ട്!''

അമ്മ ഉടനെ നിവർന്നു. കണ്ണുതുടച്ചു. ചിരിക്കാനും നോക്കി: ''അവൻ ഒന്നും പറഞ്ഞ്ല്ല്യ. അതോണ്ടല്ല. എനിക്ക് ദേഹസ്സുഖല്ല്യാഞ്ഞ്ട്ടാണ്. നിങ്ങളെവടേക്കാ?''

അവർ പരിചയക്കാരായി. അച്ഛൻെറ പേരുപറഞ്ഞപ്പോൾ അടുത്തവരായി, കൂടുതൽ. പിന്നെ, ഇറങ്ങുവോളം അവർ തമ്മിലായി, വർത്തമാനം. ഓറഞ്ച്, അരിമുറുക്ക്, ഇഞ്ചിമിഠായി—വണ്ടിയിൽ വില്ക്കാൻ കൊണ്ടുവന്നതൊക്കെ വിലപേശി വാങ്ങി കാരണവർ അമ്മയുടെ കാല്ക്കീഴിലെ സഞ്ചിയിൽ തിരുകിക്കൊണ്ടിരുന്നു.

(തുടരും)

# ചെവിഓർക്കുക! അന്തിമകാഹളം!!

**അനന്തമായ പ്രാർത്ഥനയാകുന്നു ജീവിതം. അനുഗ്രഹങ്ങൾക്കു ദൈവത്തോടു നന്ദി പറയണം. അതുമാത്രമല്ല പ്രാർത്ഥന. നൻമ ചെയ്യുക. അറിയപ്പെടുന്ന ജീവികളിൽ നൻമ ചെയ്യുന്നതു മനുഷ്യൻ മാത്രമാണ്. ദൈവത്തിൻെറ പ്രതിനിധികളായിട്ടാണ് ഇവിടെ ഈ ഭൂഗോളത്തിൽ മാനുഷകുലത്തെ സൃഷ്ടിച്ചിട്ടുള്ളത്. സൃഷ്ടിയിൽ ഒന്നുംതന്നെ സമത്വസുന്ദരമല്ല. അങ്ങനെ ആക്കാൻ ശ്രമിക്കുക.**

**അതിനാണല്ലോ ബുദ്ധി തന്നിട്ടുള്ളത്.... അടക്കമൊതുക്കത്തോടെ നല്ലവരായി നൻമചെയ്ത് ചുറ്റുപാടും, ആരോഗ്യമുള്ളതും സുഖമുള്ളതും സുന്ദരവുമാക്കുക. അനന്തമായ പ്രാർത്ഥനയാകുന്നു ജീവിതം. യാഥാർത്ഥ്യങ്ങൾ, അദൃശ്യങ്ങൾ, സ്വപ്നങ്ങൾ—ഇവയെല്ലാം സന്ധിക്കുന്ന അദ്ഭുതകരമായ—അപാരതീരത്തിലൂടെയാണ് എൻെറ മനസ്സ് സഞ്ചരിക്കുന്നത്. ഭ്രാന്തമായ മനസ്സിൻെറ മായികസ്വപ്നങ്ങൾ!**



ഇന്ന് എൻെറ ജീവിതത്തിലെ ഒരു സുദിനമാണ്. ദിനങ്ങളെല്ലാം—സുദിനങ്ങൾ തന്നെ. ജനനവും മരണവും—ഓർത്തുനോക്കിയാൽ സുദിനങ്ങൾ തന്നെ ആണല്ലോ. സുനിശ്ചിതമായ കാര്യമാണു മരണം. എങ്കിലും അതോർത്തു നമ്മളാരും കരയാറില്ല. പതിവിൻപടി ജീവിക്കുകയാണ്. എന്നാൽ നാമിപ്പോൾ ഒരത്യാഹിതത്തിൻെറ വക്കത്താണ്. നാം എന്നുപറഞ്ഞാൽ സുന്ദരമായ നമ്മുടെ ഈ ഭൂഗോളത്തിലെ മാനുഷകുലം ആകമാനം. മാനുഷകുലം ആകമാനം മാത്രമല്ല; ചരിക്കുന്നതും ചരിക്കാത്തതുമായ സർവ്വമാന ജീവരാശികളും.

ചെവി ഓർക്കുക; അന്തിമകാഹളം!

ലോകാവസാനത്തിൻെറ നീളമേറിയ അന്തിമകാഹളം!

ദൈവമേ, അന്തിമകാഹളം:

നക്ഷത്രയുദ്ധം!

അണ്ഡകടാഹയുദ്ധം!

ആ അത്യാഹിതം, ദൈവമേ ഏതു നിമിഷത്തിലും. അതോർത്തുകൊണ്ടു നമുക്ക് മുന്നോട്ടു നീങ്ങാം—ദൈവാനുഗ്രഹത്തോടെ.

നമുക്ക് മന്ദഹസിക്കുകയും ചിരിക്കുകയും ആവാം. ചിരിക്കാൻ കഴിയുന്ന അറിയപ്പെടുന്ന ഏക ജീവിയാണല്ലോ മനുഷ്യൻ. നമ്മളെ എല്ലാം മനുഷ്യരായി സൃഷ്ടിച്ചതിൽ ദൈവത്തോടു നന്ദി പറഞ്ഞുകൊണ്ട് പതുക്കെ തുടങ്ങാം. എല്ലാം മംഗളകരമായി കലാശിക്കട്ടെ. ജീവിതത്തിലെ ഏറ്റവും ധന്യമായ നിമിഷം . അത് എന്നെ ഈ സുന്ദരമായ ഭൂഗോളത്തിൽ പെറ്റിട്ട നിമിഷമാവാം. ഏതായാലും ഇത് അനുഗൃഹീതമായ ഒരു സുമുഹൂർത്തമാണ്. ഞാനിപ്പോൾ എൻെറ മാതാപിതാക്കളെ ഓർക്കുന്നു; അവരുടെ മാതാപിതാക്കളേയും. എൻെറ എല്ലാ ഗുരുജനങ്ങളേയും ഞാൻ ഓർക്കുന്നു. മഹത്തായ കാലിക്കറ്റ് യൂനിവേഴ്സിറ്റി ഉണ്ടാക്കിയവരിൽ പ്രധാനിയായ എൻെറ സ്നേഹിതൻ സി.എച്ച്. മുഹമ്മദ്കോയായെയും ഞാൻ ഓർക്കുന്നു.

ഈ പറഞ്ഞവർ എല്ലാവരും അവരവരുടെ കടമകൾ നിർവ്വഹിച്ച് കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. ഇന്നലെയുടെ അനന്തകോടി യുഗങ്ങളുടെ ശാശ്വത വിസ്മൃതിയിൽ മാഞ്ഞുപോയി.

അവരുടെ എല്ലാവരുടേയും ആത്മാക്കൾക്ക് കരുണാമയനായ ദൈവം നിത്യശാന്തി നൽകി അനുഗ്രഹിക്കട്ടെ.

ഇവിടെ കൂടിയിരിക്കുന്ന സുഹൃത്തുക്കൾക്കും അപരിചിതർക്കും ഞാൻ ഒരിക്കൽക്കൂടി എല്ലാ സൗഭാഗ്യങ്ങളും നേരുന്നു. നിങ്ങളെയൊക്കെ ഇനി കാണാനോ എന്തെങ്കിലും രണ്ടുവാക്കു കേൾക്കാനോ പറയാനോ എനിക്കു കഴിഞ്ഞില്ലെങ്കിലോ. സുന്ദരമായ ഈ ഭൂഗോളത്തിൽ എനിക്കു അനുവദിച്ചുതന്ന സമയം ഏതാണ്ടു പരിപൂർണ്ണമായി അവസാനിക്കാറായി എന്നു തോന്നുന്നു. സമയം തീരെ ഇല്ല. അല്ലാഹുവിൻെറ ഖജനാവിൽ മാത്രമാകുന്നു സമയമുള്ളത്. ഒരിക്കലും ഒരിക്കലും അവസാനിക്കാത്ത സമയം.....അനന്തം. അനന്തമായ സമയം.

സമയകാലങ്ങളെ മറികടന്നുള്ള ഒരു ചോദ്യം മനസ്സിൽ വരുന്നു. മാനസികമായ വിഭ്രാന്തി പിടിപെട്ടിട്ടുള്ള മനുഷ്യനാണു ഞാൻ. യാഥാർത്ഥ്യങ്ങൾ, അദൃശ്യങ്ങൾ, സ്വപ്നങ്ങൾ—ഇവ എല്ലാം സന്ധിക്കുന്ന അദ്ഭുതകരമായ അപാര തീരത്തിലൂടെയാണു എൻെറ മനസ്സു യാത്ര ചെയ്തുകൊണ്ടിരിക്കുന്നതെന്നു ഓർത്താൽ മതി. അതുകൊണ്ട് എല്ലാം—ഭ്രാന്തമായ ഒരു മനസ്സിൻെറ മായിക സ്വപ്നങ്ങൾ... ചോദ്യങ്ങൾ ഇതാണ്: ആയിരം അല്ലെങ്കിൽ ആയിരംകോടി വർഷങ്ങൾക്കു മുമ്പ് നിങ്ങളും ഈ ഞാനും എവിടെ ആയിരുന്നു? ചിന്തിക്കാനും ഭാവനചെയ്യാനും സ്വപ്നം കാണാനും മറ്റും പറ്റുന്ന ചിരിപ്പിടിയോളം തലച്ചോറു തന്നിട്ടുണ്ടല്ലോ—ദൈവം തമ്പുരാൻ! ചിന്തകളും മറ്റും താനേ ഉദിക്കുന്നു. ചോദ്യങ്ങൾ ഒരു പാട്. വിഷമം ഉത്തരങ്ങൾക്കാണ്. തൃപ്തികരങ്ങളായ ഉത്തരങ്ങൾ ആരു തരും? അതു പറ!

ദിവസവും രാവിലെ കിടക്കപ്പായയിൽ നിന്നു എണീക്കുമ്പോൾ—രാവിലെ എന്നൊന്നും പറയാൻ ഒക്കുകില്ലാ കേട്ടോ—ഉണരുമ്പോൾ ഞാൻ പറയും: സെലാം. സമയകാലങ്ങളുടെ അനന്തതയിൽനിന്നു ഒരു ദിവസം കൂടി എനിക്കു അനുവദിച്ചു തന്നല്ലോ. നന്ദി!

ഞാൻ നന്ദി പറയുന്നതു ദൈവത്തോടാണു കേട്ടോ. മറ്റ് ആരോടുമല്ല. ഞാനീ പറയുന്ന ദൈവത്തെ ഈ നിമിഷംവരെ പ്രപഞ്ചങ്ങളായ പ്രപഞ്ചങ്ങളിൽ ആരും തന്നെ കണ്ടിട്ടില്ല; ഒരു സൃഷ്ടിയും. രൂപമില്ല. സങ്കല്പങ്ങൾക്കെല്ലാം അപ്പുറത്ത്.

അനാദി.

ചുമ്മാ പോ! അങ്ങനെ ഒന്നും ഇല്ല. ദൈവവുമില്ല; ആത്മാവുമില്ല. ഒക്കയും മിഥ്യ. എല്ലാം താനേ ഉണ്ടായതാകുന്നു... സ്വയംഭൂ!.... മനസ്സിലായോ? എല്ലാം സ്വയംഭൂ!.... ഇതാകുന്നു സത്യം. നിങ്ങളും മറ്റുള്ള മനുഷ്യരും എപ്പേർപ്പെട്ട മറ്റു ജീവജാലങ്ങളും പ്രപഞ്ചവും സ്വയംഭൂ ആണെന്നുള്ള പരമസത്യം സ്വീകരിക്കാമോ?

എനിക്കു തോന്നുന്ന ചെറിയ ഒരു സത്യം പറയാം; വൈക്കം മുഹമ്മദ് ബഷീർ എന്ന ഈ ഞാൻ ഒട്ടും സ്വയംഭൂ അല്ല. എന്നെ ഒരു മനുഷ്യസ്ത്രീ ഓർക്കാപ്പുറത്ത് പെറ്റിട്ടതാണ്! എൻെറ ജീവിതത്തിലെ ഒരുപാടു കാര്യങ്ങൾ ഞാൻ മറന്നിരിക്കയായിരുന്നു. എനിക്കു മാനസിക വിഭ്രാന്തി പിടിപെട്ടു ചികിത്സയിലായിരുന്നു. ഭ്രാന്താശുപത്രിയിലും മെൻറൽ സാനിറ്റോറിയത്തിലും ഞാൻ കിടന്നിട്ടുണ്ട്. ആയുർവ്വേദം, അലോപ്പതി, ഹോമിയോപ്പതി, യൂനാനി, മന്ത്രവാദം ഇങ്ങനെ ചികിത്സകൾ. ഈ കാലഘട്ടത്തെപ്പറ്റി 'പാത്തുമ്മയുടെ ആട്' എന്ന ചെറു പുസ്തകത്തിൻെറ മുഖവുരയിൽ പറഞ്ഞിട്ടുണ്ട്. ആ പുസ്തകം മാനസിക വിഭ്രാന്തിയുള്ള കാലത്ത് എഴുതിയതാണ്. എൻെറ ബോധമണ്ഡലത്തിൽ ഭ്രാന്തൊന്നും ഉണ്ടായിരുന്നില്ല. ബോധമണ്ഡലം പ്രകാശിച്ചുകൊണ്ടിരിക്കുന്ന ചെറിയ ഒരു സൂര്യനാണെന്ന് വിചാരിക്കൂ. പേടിപ്പെടുത്തുന്ന കറുത്ത മേഘങ്ങൾ വന്നു നിറയുന്നു. മേഘങ്ങൾ നീങ്ങുന്നു. പിന്നെയും വരുന്നു. ഭീതിജനകമായ കാലഘട്ടം. ആ കറുകറുത്ത മേഘങ്ങളെല്ലാം പോയി ബോധമണ്ഡലം ശുദ്ധമായപ്പോൾ മുമ്പത്തെ ജീവിതം പരിപൂർണ്ണമായി മറവിയിലായിപ്പോയി. എന്നാൽ മിന്നൽപ്പിണരുമാതിരി ചിലതു ചിലപ്പോൾ ഓർമ്മയിൽ തെളിയും. ചില ഗന്ധം, ചില ശബ്ദം, ചില കാഴ്ച—അപ്പോൾ ചിലതു ഓർമ്മയിൽ വരും. ഒരു സന്യാസി എൻെറ വീട്ടിൽ ഇടയ്ക്കിടയ്ക്കു വരുമായിരുന്നു. 'മാന്ത്രികപ്പൂച്ച' എന്ന ചെറു പുസ്തകത്തിൽ അദ്ദേഹത്തെപ്പറ്റി പറഞ്ഞിട്ടുണ്ട്. ഹിന്ദു സന്യാസിയാണ്. അദ്ദേഹത്തെ ആദ്യമായി കണ്ടപ്പോൾ ''ഹെഡാ ഇതു ഞാനാണല്ലോ'' എന്നെനിക്കു തോന്നി. ഞാൻ ഹൈന്ദവസന്യാസിമാരുടെ കൂടെയും മുസ്ലീം സന്യാസിമാരായ സൂഫികളുടേയും കൂടെയും കഴിച്ചുകൂട്ടിയ നാളുകൾ ഓർമ്മയിൽ വന്നു. അന്വേഷണമായിരുന്നു. ദൈവനാമങ്ങൾ ഉരുവിടുമായിരുന്നു. നിരന്തരമായ ധ്യാനമായിരുന്നു. താടിയും മുടിയും നീട്ടി ഏതാണ്ടു പരിപൂർണ്ണ നഗ്നതയിലുള്ള ഇരുപ്പ്—പത്മാസനം, യോഗദണ്ഡ്. ദൈവം തമ്പുരാനേ, ഓർക്കുന്നു പ്രപഞ്ചങ്ങളായ സർവ്വ പ്രപഞ്ചങ്ങളെയും ബോധമണ്ഡലത്തിൽ കേന്ദ്രീകരിച്ച് ധ്യാനത്തിൽനിന്നുണർന്ന്, ഭൂഗോളവും, സൂര്യചന്ദ്രൻമാരും, നക്ഷത്രങ്ങളും, ക്ഷീരപഥങ്ങളും സൗരയൂഥങ്ങളും, അണ്ഡകടാഹങ്ങളും എല്ലാ പ്രപഞ്ചങ്ങളും കേൾക്കുമാറ് വളരെ പതുക്കെ മനസ്സു മന്ത്രിക്കുന്നു; അഹം ബ്രഹ്മാസ്മി. അതുതന്നെ ധ്യാനത്തിൽ നിന്നുണർന്ന്, സൂഫികൾ മന്ത്രിക്കുന്നു; അനൽഹഖ്!

'അനർഘനിമിഷം' എന്ന എൻെറ ചെറു പുസ്തകത്തിൽ 'അനൽഹഖ്' ഉണ്ട്. അര നൂറ്റാണ്ടിനുമുമ്പാണോ? ദൈവത്തിനറിയാം. അന്നു ഞാൻ എഴുതിയതാണ് അനൽഹഖ്! അന്നൊരു ദിവസം ഞാൻ മരിക്കാൻ പോകുകയാണ് എന്നെനിക്കുതോന്നി; ഞാൻ ഇല്ലാതാകാൻ പോകുകയാണല്ലോ! ഞാനും നീയും എന്നുള്ള യാഥാർത്ഥ്യത്തിൽ നിന്നു നീ മാത്രം അവശേഷിക്കാൻ പോകുകയാണ്.

അതാണ് അനർഘനിമിഷം.

ഞാൻ ഒമ്പതു പത്തുവർഷക്കാലം ഇന്ത്യ മുഴുവനും കറങ്ങി. അന്നു അഖണ്ഡ ഭാരതമായിരുന്നു.

അഖണ്ഡഭാരതം.

ഭാരതത്തിനു വെളിയിലും സഞ്ചരിച്ചു. കടൽയാത്ര, എസ്.എസ്.റിസ്വാനി എന്ന കപ്പൽ. അറേബ്യയുടെ തീരങ്ങൾ, ആഫ്രിക്കയുടെ തീരങ്ങൾ. വല വീശിയ മാതിരി ഇന്ത്യ മുഴുവനും. ഗ്രാമങ്ങൾ, പട്ടണങ്ങൾ, നഗരങ്ങൾ, ദേവാലയങ്ങൾ, മലകൾ, ഗുഹകൾ, കോട്ടകൾ, കടലോരങ്ങൾ, മരുഭൂമികൾ—എവിടെയെല്ലാം! മുസ്ലിമീങ്ങൾ, ഹിന്ദുക്കൾ, ക്രിസ്ത്യാനികൾ, സിക്കുകാർ, ഫാർസികൾ, ബുദ്ധമതക്കാർ, ജൈനൻമാർ, ദൈവത്തിലും മതത്തിലും വിശ്വസിക്കാത്തവർ—ഇങ്ങനെയുള്ള മനുഷ്യ



രാണ് എന്നെ സഹായിച്ചത്. തിന്നാതേം കുടിക്കാതേം നടന്നിട്ടുണ്ട്. കിടക്കാൻ സ്ഥലമില്ലാതെയും ഒരു ദിവസം ഒരു നേരം ഞാൻ യാചകനുമായിട്ടുണ്ട്. അതു ഒരു പുസ്തകത്തിൽ പറഞ്ഞിട്ടുണ്ടെന്നു തോന്നുന്നു—ഓർമ്മയുടെ അറകൾ. കുറെ പണ്ട് എഴുതിയതാണ്. അതിൻെറ അവസാനത്തെ അദ്ധ്യായം. ''നമ്മുടെ ഈ ഭൂഗോളം മരിച്ചുകൊണ്ടിരിക്കയാണ്!''

ഞാനും നിങ്ങളും മറ്റുള്ളവരും മരിച്ചുകൊണ്ടിരിക്കയാണ്. എപ്പോഴാണ് തളർന്നു വീഴുന്നതെന്നറിഞ്ഞുകൂടാ മരണം എന്നെ ഭയപ്പെടുത്തുകയോ ഭയപ്പെടുത്താതിരിക്കുകയോ ചെയ്യുന്നില്ല. മരണം ഒഴിച്ചുകൂടാൻ വയ്യാത്ത ഒന്നാണല്ലോ. മരണം വരുമ്പോൾ വരട്ടെ, ജനനം മുതൽ കുറെ അധികം പ്രാവശ്യം മരണത്തെ തൊട്ടുരുമ്മേണ്ടിവന്നിട്ടുണ്ട്. എൻെറ ഇടതുകാലിൽ കൊടിയ വിഷമുള്ള ഒരു പാമ്പുചുറ്റി. വലതുകാലിൻെറ പാത്തിയിലൂടെ ഒരു വലിയ മൂർഖൻപാമ്പ് പതുക്കെ വളരെ പതുക്കെ ഇഴഞ്ഞുപോയി. ഇതു പണ്ടാണ്. ഞങ്ങളുടെ വീട്ടിൽ മൂന്നുനാലു പ്രാവശ്യം മൂർഖൻപാമ്പ് കയറി. രാത്രിയാണ്. ഒടുവിലത്തെപ്രാവശ്യം മരണവുമായി നാലുവിരൽ അകലെ. ഞാൻ പാമ്പിനെ ചവിട്ടുമായിരുന്നു. ഞങ്ങളുടെ പറമ്പിലും ചുറ്റുവട്ടത്തുള്ള പറമ്പുകളിലും പാമ്പുകൾ ധാരാളമുണ്ട്. എലികളും വളരെ. കുറുക്കച്ചാരുമുണ്ട് ധാരാളം. മഴ ഇല്ലാത്ത കാലങ്ങളിൽ ഞാൻ പതിവായി ഇരിക്കുന്നത് പറമ്പിലാണ്. ഒരു മരത്തിൻെറ തണലിൽ. ചാരുകസേരയിൽ. പറമ്പു വളരെ വലുതാണ്. നിറയെ വൃക്ഷങ്ങൾ. പക്ഷികൾ പലജാതി. ഒരുപാടുണ്ട്. അണ്ണാർക്കണ്ണൻമാരും ധാരാളം. പാമ്പുകളെ എപ്പോഴും കാണുകയില്ല. കുറുക്കൻമാരെ മിക്കപ്പോഴും കാണാം. സന്ധ്യയ്ക്കുമുമ്പേ കൂട്ടംചേർന്നു കൂവൽ തുടങ്ങും. പക്ഷികൾ കൂട്ടത്തോടെ കരഞ്ഞു ബഹളം കൂട്ടുമ്പോൾ പാമ്പോ ചേരയോ പറമ്പിലുണ്ടെന്ന് ഓർത്താൽ മതി. പാമ്പുകൾക്കു സംഗീതം ഇഷ്ടമാണോ എന്നറിഞ്ഞുകൂടാ. സംഗീതം എപ്പോഴും എൻെറ അടുത്തുണ്ടാവും. സ്റ്റീരിയോ റെക്കാർഡ് പ്ളെയർ പാട്ടുകേൾക്കാൻ അദൃശ്യജീവികൾ എത്തുമോ? പഴമക്കാർ പറയുന്നത് എത്തുമെന്നാണ്. യക്ഷികൾ, ഗന്ധർവ്വൻമാർ, ജിന്നുകൾ, സാധാരണ പിശാചുക്കൾ ഒക്കയും ഞങ്ങളുടെ പറമ്പിലുണ്ടെന്നാണ് പറയുന്നത്. പാല പൂത്ത പരിമളം പരത്തുമ്പോൾ, നിലാവുള്ള രാത്രികളിൽ വലിയ കഠാരിയും ടോർച്ചുമായി തനിച്ചു പാലച്ചുവട്ടിൽ നിൽക്കാറുണ്ട്. പകൽ അന്തിയാവോളം സംഗീതത്തിൽ മുഴുകി ഞാൻ മരച്ചുവട്ടിൽ ഇരിക്കും. തനിച്ചാകുമ്പോൾ മുൻവശത്തുള്ള ഒഴിഞ്ഞ കസേരകളിൽ ഞാൻ ശ്രദ്ധിക്കാറുണ്ട്. പാട്ടുകൾ എനിക്കിഷ്ടമാണ്. മാനസിക വിഭ്രാന്തി ഉണ്ടായിട്ടുള്ളതുകൊണ്ട് മനസ്സ് ക്ഷോഭിക്കാൻ വലിയ കാരണങ്ങൾ ഒന്നുംവേണ്ട. കൂട്ടായിട്ടുള്ള നിത്യജീവിതത്തിൽ ക്ഷോഭത്തിനു എപ്പോഴും ധാരാളം വകയുണ്ടല്ലോ. എഴുത്തുകാരനെന്ന നിലയ്ക്കും മനസ്സിനു ശാന്തി വേണം. സംഗീതത്തിനു എപ്പോഴും എൻെറ മനസ്സിനെ ശാന്തമാക്കാനുള്ള കഴിവുണ്ട്. വളരെ ചെറുപ്പം മുതലേ എനിക്കു സംഗീതത്തിൽ താൽപ്പര്യമുണ്ടായിരുന്നു. സംഗീതത്തിൻെറ ശാസ്ത്രീയ വശമൊന്നും എനിക്കറിഞ്ഞുകൂടാ. സംഗീതം ഞാൻ ഇഷ്ടപ്പെടുന്നു. ഒരു പത്തറുപതു വർഷങ്ങൾക്കിങ്ങോട്ടുള്ള റെക്കാർഡുകൾ. ഒരുപാട് എൻെറ പക്കലുണ്ട്. പലേ ഭാഷകളിലുമായി. സ്ത്രീകളുടേയും പുരുഷൻമാരുടേയും. ഒന്നുരണ്ടാഴ്ച അഖണ്ഡസംഗീതയജ്ഞം നടത്താൻകഴിയും. മരിച്ചു മൺമറഞ്ഞിട്ടു പത്തറുപതു വർഷങ്ങളായവരുടേതുമുണ്ട്. അവരുടെ അസ്ഥികൾ ദ്രവിച്ചു മണ്ണോടുചേർന്നു പോയി. അവരെ ഓർക്കുന്നവർ തന്നെ അധികംപേർ കാണുകില്ല. അവരുടെ ആത്മാക്കൾ ഇപ്പോൾ എവിടെ? അവരുടെ ഭാവഹാവാദികൾ, ശബ്ദം ഒക്കെ എൻെറ തൊട്ടടുത്തുണ്ട്. മനോഹരമായി അവർ പാടുന്നു. അനന്തതയിൽനിന്നും. ദൈവമെ, എന്തൊരത്ഭുതം! മനുഷ്യൻെറ ബുദ്ധിയാണല്ലോ ഇതൊക്കെ ഇവിടെ നിലനിർത്തുന്നത്. ശാസ്ത്രത്തി

ൻെറ അനന്തമായ കഴിവുകൾ! ഒക്കെയും അദ്ഭുതം തന്നെ. എന്തെന്തു അതിശയകരങ്ങളായ യന്ത്രവിശേഷങ്ങൾ. ശാസ്ത്രജ്ഞരായ മനുഷ്യർ ഇനി എന്തെല്ലാം ചെയ്യാനിരിക്കുന്നു! ആയിരം വർഷങ്ങൾ കഴിയുമ്പോൾ ദൈവമേ, അന്നു മാനുഷകുലം ഇവിടെ ഉണ്ടാകുമോ? അറുപതു വർഷം മുമ്പ് മരിച്ചുപോയ ഒരു പെണ്ണിൻെറ മധുരഗാനമാണ് ഞാൻ കേൾക്കുന്നത്. ഡിസ്ക്കിലെ പേരു മാഞ്ഞുപോയി. പെണ്ണുപാടുകയാണ്. പൊന്നേ, നീ ഇപ്പോൾ എവിടെ? അനന്തതയിലാണോ? എനിക്കു ലേശം കരച്ചിലു വരുന്നതുപോലെ.

മായാപ്രപഞ്ചം!

ആ പെണ്ണിനെപ്പോലെ മരിച്ചുപോയവർ ഒരുപാടു പേരുണ്ട്. ഞാൻ പറയുന്നതു പാട്ടുകാരെപ്പറ്റിയാണ്. അവർ മരിച്ചു മണ്ണടിഞ്ഞുപോയിട്ടും അവരുടെ മധുരശബ്ദങ്ങൾ, ജീവനോടെ ഇവിടെ നിലനില്ക്കുന്നു. മനുഷ്യാ നീ കേമൻതന്നെ; വൃത്തികെട്ട മൃഗമാണെങ്കിലും മനുഷ്യാ നീ കേമൻതന്നെ. ഞാൻ മരിച്ചുപോയാലോ? എന്നെ ആരും ഓർമ്മിക്കണ്ട എന്നാണ് എനിക്കു തോന്നുന്നത്. എന്തിനോർമ്മിക്കുന്നു? കോടാനുകോടി അനന്തകോടി സ്ത്രീപുരുഷന്മാർ മരിച്ചുപോയിട്ടുണ്ടല്ലോ. അവരെ വല്ലവരും ഓർമ്മിക്കുന്നുണ്ടോ? എൻെറ പുസ്തകങ്ങൾ. അതെല്ലാം എത്രകാലം നിലനില്ക്കും? പുതിയ ലോകം വരുമല്ലോ. പഴയ എല്ലാം പുതുമയിൽ മായേണ്ടതുമാണല്ലോ. എൻേറത് എന്നുപറയാൻ എന്താണുള്ളത്? അനുഭൂതികൾ, ആശയങ്ങൾ, അറിവ്. പ്രപഞ്ചങ്ങളുടെ സൃഷ്ടിക്കുശേഷം, ജീവജാലങ്ങളുടെ സൃഷ്ടിക്കുശേഷം—കോടിക്കോടി യുഗങ്ങളിലായി കിട്ടിയിട്ടുണ്ടെന്നു പറയുന്ന അറിവിൻെറ വെളിച്ചത്തിലാണോ ഞാൻ?... അറിഞ്ഞുകൂടാ എൻേറതായി എന്തെങ്കിലും ഒരുതരി അറിവു ഞാൻ സംഭാവന ചെയ്തിട്ടുണ്ടോ? അക്ഷരങ്ങൾ, വാക്കുകൾ, വികാരങ്ങൾ—ഒക്കെയും കോടിമനുഷ്യർ ഉപയോഗിച്ചിട്ടുള്ളതാണല്ലോ. അതൊക്കെ ഞാനും ഉപയോഗിക്കുന്നു. അത്രേയുള്ളൂ. ഭാഷയിലുള്ള അക്ഷരങ്ങളിൽ ചിലതു ഇപ്പോഴും എനിക്കറിഞ്ഞുകൂടാ. വ്യാകരണവും നല്ല വശമില്ല. പിന്നെ ഒരുമൂച്ചിൽ ഇങ്ങനെയൊക്കെ ജീവിക്കുന്നു അത്രേയുള്ളൂ. വായന ഒരു ലക്ഷ്വറിയാണ്. പുസ്തകങ്ങൾ മരിച്ചുകൊണ്ടിരിക്കയാണ്. സംഗീതവും പോയേക്കും. പക്ഷെ മധുരശബ്ദങ്ങൾ, നാദം, നാദബ്രഹ്മത്തിൻെറ ഭ്രമരം, ഇതു അനാദിയാണ്. പ്രപഞ്ചങ്ങളിൽ മുഴുവനുമുണ്ട്. ഇതു കേൾക്കുകയല്ല അനുഭവിക്കുകയാണ്. ഏകാന്തമായ മരുഭൂമിയിൽ തനിച്ചുനിന്നാൽ ഇതു അനുഭവപ്പെടും. പൂർണ്ണചന്ദ്രനും അനന്തകോടി നക്ഷത്രങ്ങളും തെളിഞ്ഞ ഏകാന്തഭീകരാത്ഭുത സുന്ദര രാത്രിയിൽ ചക്രവാളത്തിനകത്തു തനിച്ചു ഞാൻ രണ്ടു മൂന്നു തവണ നിന്നിട്ടുണ്ട്. ഒന്നും ഉൾക്കൊള്ളാൻ കഴിയാതെ പേടിച്ചു കരഞ്ഞുകൊണ്ടു ഞാൻ ഓടിപ്പോന്നിട്ടുണ്ട്. മരുഭൂമിയുമായുള്ള ആദ്യത്തെ കൂടിക്കാഴ്ചയിൽ ഞാൻ മരിക്കേണ്ടതായിരുന്നു. അത് അജ്മീറിന് അടുത്തുവച്ചാണ്. അജ്മീർ ഒരു പുണ്യനഗരം, ഒരു മഹാ സൂഫിവര്യൻ അവിടെ അടങ്ങിയിട്ടുണ്ട്. ഖോജാഗരീബന്നവാസ്. പുരാതനമായ കബറിടവും പള്ളിയും. അവിടെ എപ്പോഴും ആൾക്കൂട്ടമാണ്. അവിടെ ഒരുപാടുപേർ ആ കബർകൊണ്ടു ജീവിക്കുന്നു. വഴിപാടുകൾ, പുഷ്പാർച്ചന. ചന്ദനവും സാമ്പ്രാണിയും. ഞാൻ അവിടെചെന്നപ്പോൾ ആളുകൾ എന്നെ പൊതിഞ്ഞു. അപ്പോൾ എൻെറ കയ്യിൽ മുക്കാൽ രൂപയുണ്ടായിരുന്നു. പന്ത്രണ്ടണ. ഞാനതുകൊടുത്തുരക്ഷപ്പെട്ടു. അവിടെ എപ്പോഴും പരിപ്പും മറ്റും ചേർത്ത ചോറുണ്ട്. ചൂടു പറക്കുന്ന ചോറും പാത്രവും. ആളുകൾ പൊതിയും. എനിക്കു നല്ല വിശപ്പുണ്ടായിരുന്നു. എനിക്കു കിട്ടിയില്ല. വിശന്നുപൊരിഞ്ഞു ഞാൻ നടന്നു. അപ്പോൾ ഹിന്ദുക്കളുടെ വക ഒരു ധർമ്മസത്രം. ചപ്പാത്തിയും പരിപ്പുകറിയും കിട്ടും. ഞാൻ ആ സത്രത്തിൽ താമസമായി. പേര് ശ്രീരാമചന്ദ്രൻ. എൻെറ കയ്യിൽ ഒരു ചെറിയ ഭഗവത്ഗീതയുണ്ട്. ഇംഗ്ലീഷ്.

അപ്പോൾ ഒരു ചെറിയ ന്യൂസുകിട്ടി. എട്ടുമൈൽ അകലെ ഒരു പുണ്യസ്ഥലമുണ്ട്. പുഷ്കർ സാഗർ. വലിയ ദിവ്യമത്സ്യങ്ങളുള്ള പുരാതന കുളങ്ങൾ. ഒരു ഉച്ചസമയം. ഞാൻ തിരിച്ചു. മരുഭൂമിയുടെ ഒരു മൂലയിൽക്കൂടിയാണു വഴി. പണ്ട് വെട്ടുകല്ലുകൾമാതിരി അടയാളങ്ങൾ ഉണ്ടായിരുന്നു; വഴി തെറ്റിപ്പോകാതിരിക്കാൻ. കാലത്തിൻെറ പോക്കിൽ കല്ലുകൾ മിക്കതും കാറ്റടിച്ചു മണ്ണിൽ മൂടിപ്പോയി. എനിക്കു വഴിതെറ്റി. ഭയങ്കര ചൂട്. നല്ല ദാഹവും. വലതുവശത്തേക്കാണ് പോകേണ്ടത്. ഞാൻ പോയതു ഇടതുവശത്തേക്ക്. അന്തമില്ലാത്ത മരുഭൂമി. ചുട്ടുപൊള്ളുന്നു. മുകളിൽ ഭീകര സൂര്യൻ തലയുടെ അടുത്ത്. ലക്കില്ലാതെ നടക്കുകയാണ്. കാലുകൾ പൂണ്ടുപോകുന്നു. തോന്നുന്നതു തണുപ്പുമാതിരി. ചൂടിൽ ഞാൻ വേവുകയാണ്. കൊടിയ ദാഹം. അവശനായി ഞാൻ വീണു. നീളത്തിലുള്ള ഒരു കരിക്കട്ടയാണു ഞാൻ. ഒത്തനടുക്ക് അകത്ത് ഒരു ചെറിയ ചുവപ്പുവെളിച്ചം. അല്ലാഹ് എന്നാണത്. അതും മറഞ്ഞു. ബോധം, തീരെ ഇല്ല. അങ്ങനെ ചുട്ടുപഴുത്ത് എത്ര സമയം കിടന്നു? ദിവസങ്ങളോ മണിക്കൂറുകളോ? അറിഞ്ഞുകൂട. പിന്നെ തണുത്ത മഴത്തുള്ളികൾ. തണുത്ത കാറ്റും വീശുന്നുണ്ടോ? ഒരു ഗംഭീര ശബ്ദം: പീയോ!....കുടിക്ക്. ചുണ്ടത്ത് പാത്രം. പീയോ!... ഞാൻ കുടിച്ചു: മാവുൽ ഹയാത്ത്. ജീവൻെറ ജലം ഞാൻ കുടിച്ചുകൊണ്ടേയിരുന്നു. പിന്നെയും ഗംഭീര ശബ്ദം. ആജ്ഞയാണ്. കണ്ണുകൾ തുറക്ക്!

ഞാൻ കണ്ണുകൾ തുറന്നു.

പരിപൂർണ്ണ ദിഗംബരന്മാർ എന്നുപറഞ്ഞുകൂടാ—നാഭീഭാഗത്ത് ലേശം മറയുണ്ട്. ബാക്കി എല്ലാം നഗ്നം, താടിയും മുടിയും നീട്ടിയ നാലു സന്യാസിമാർ. ഗുരുവും മൂന്നു ശിഷ്യന്മാരുമാണ്. ഗുരുവിൻെറ ഇടതു കക്ഷത്തിൽ യോഗദണ്ഡ്. മറ്റു മൂന്നുപേരുടെ കൈകളിൽ വളരെ നീണ്ട ശൂലങ്ങൾ. യോഗദണ്ഡുകൾ, വെള്ളത്തിനുള്ള പാത്രങ്ങൾ. രണ്ടുപേരുടെ തോളുകളിൽ പൊക്കണങ്ങൾ. ഗുരുവിൻെറ കയ്യിലാണ് വെള്ളപ്പാത്രം. അതിൽനിന്നാണു ഞാൻ കുടിച്ചത്. ഒരു ആൽത്തറയിലാണു ഞാൻ. ആൽമരത്തിൽ ചാരി ഇരിക്കുന്നു.

കുട്ടീ, എങ്ങോട്ടാണ്?

അറിഞ്ഞുകൂട.

അവിടെ കിടന്നു മരിച്ചിരുന്നെങ്കിലോ?

നീയും ഞാനുമെന്നുള്ള യാഥാർത്ഥ്യത്തിൽ നിന്നു നീ മാത്രം അവശേഷിക്കുന്നു.

നടക്കാമോ?

നോക്കട്ടെ.

പിന്നെ അവരുടെകൂടെയായി. മൂന്നുകൊല്ലം അവർ ക്ഷേത്രങ്ങളിൽ പോകാറില്ല, പോയാൽ തന്നെ തൊഴാറില്ല. 'ക്ഷേത്രങ്ങൾ, ആരാധനാലയങ്ങൾ—ഒക്കെ കുട്ടികൾക്കുവേണ്ടി.'' ഇതാണ് ഗുരു പറഞ്ഞിട്ടുള്ളത്, ഇടികുടുക്കവും കൊടുങ്കാറ്റും മിന്നൽപ്പിണരുകളുമുള്ള രാത്രി ഓർമ്മ വരുന്നു. അഞ്ചു ദിഗംബരന്മാർ. ഇതുപോലെതന്നെയാണു സൂഫികളും. അവരുടെ കൂടെയും മൂന്നു മൂന്നര കൊല്ലം





പ്രാർത്ഥന, ദൈവനാമം ഉരുവിടൽ ധ്യാനം.

അനന്തമായ പ്രാർത്ഥനയാകുന്നു ജീവിതം.

ഞാൻ ഇതു എൻെറ പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അനുഗ്രഹങ്ങൾക്കു ദൈവത്തോടു നന്ദി പറയണം. അതു മാത്രമല്ല പ്രാർത്ഥന. നന്മ ചെയ്യുക. അറിയപ്പെടുന്ന ജീവികളിൽ നന്മ ചെയ്യുന്നതു മനുഷ്യൻ മാത്രമാണ്.

ദൈവത്തിൻെറ പ്രതിനിധികളായിട്ടാണു ഇവിടെ ഈ ഭൂഗോളത്തിൽ മാനുഷകുലത്തെ സൃഷ്ടിച്ചിട്ടുള്ളത്. സൃഷ്ടിയിൽ ഒന്നുംതന്നെ സമത്വസുന്ദരമല്ല. അങ്ങനെ ആക്കാൻ ശ്രമിക്കുക. അതിനാണല്ലോ ബുദ്ധി തന്നിട്ടുള്ളത്. കയ്യും കാലും കണ്ണും മൂക്കും ചെവിയും തലയുമൊക്കെയുണ്ടല്ലോ. ഹൃദയവുമുണ്ട്. സ്നേഹം, അനുകമ്പ, സഹാനുഭൂതി, കാരുണ്യം പിന്നെ കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം ഇതെല്ലാമുണ്ട്. അടക്കമൊതുക്കത്തോടെ നല്ലവരായി നന്മ ചെയ്ത് ചുററുപാടും, ആരോഗ്യമുള്ളതും സുഖമുള്ളതും സുന്ദരവുമാക്കുക. അനന്തമായ പ്രാർത്ഥനയാകുന്നു ജീവിതം. ഇതു ഞാൻ എൻെറ രണ്ടു പുസ്തകങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഇതുപോലെയാണോ ജീവിതം എന്നു ചോദിച്ചാൽ—മനുഷ്യനല്ലേ? ചോരയും നീരുമുണ്ട്. പിന്നെ കാമക്രോധലോഭ-ഇത്യാദികളുമുണ്ടല്ലോ, എങ്കിലും ഞാൻ ആർക്കും ഉപദ്രവമൊന്നും ചെയ്യാറില്ല. എന്നാൽ കഴിയുന്ന സഹായം ചെയ്യും. എനിക്കു വലിയ മോഹങ്ങൾ ഇല്ല. മോഹങ്ങൾ ഒട്ടും ഉണ്ടായിരുന്നില്ല. പിന്നെ ഇതൊക്കെ ദൈവാനുഗ്രഹം. അത്രേയുള്ളു. ഞങ്ങൾ ഞങ്ങളുടെ പറമ്പിലുള്ള ഒരു ജീവിയേയും കൊല്ലാറില്ല. ഈയിടെ ഒരു വലിയ മൂർഖൻ പാമ്പ് എൻെറ കസേരയുടെ അടിയിൽ വന്നു ചുരുണ്ടുകൂടിക്കിടന്നു. മെഹദിഹസനോ പങ്കജ്, ഉദാസോ, അതോ അനൂപ് ജലാട്ടോയോ ആരോ പാടിക്കൊണ്ടിരിക്കുന്നു. എൻെറ മുമ്പിൽ കസേരകൾ ഒന്നിൽ ഇരുന്ന സ്നേഹിതൻ മൂത്രം ഒഴിക്കാൻ എണീററു. എന്നിട്ടു ചോദിച്ചു: ''എവിടെ മൂത്രമൊഴിക്കും?'' ഞാൻ പറഞ്ഞു: ''എവിടെ എങ്കിലും ഒഴിക്ക്. രണ്ടേക്കർ സ്ഥലമില്ലേ? മരത്തിൻെറ ചുവട്ടിലാണെങ്കിൽ പത്തുപൈസ തരാം, യൂറിയ.''

അദ്ദേഹം ചിരിച്ചുകൊണ്ട് കാലെടുത്തുവച്ച് ''അയ്യോ?'' എന്നു പറഞ്ഞു. പത്തി വിടർത്തിയ മൂർഖൻ പാമ്പ് എൻെറ തൊട്ടടുത്ത്! സ്ററീരിയോ റെക്കാർഡു പ്ളേയറിൻെറ അടുത്താണ്. എനിക്കു തൊടാം. വേണമെങ്കിൽ ഉമ്മവയ്ക്കാം... ഒരു പത്തു നിമിഷം കഴിഞ്ഞു പത്തി ചുരുക്കി താണ് സ്ളോമൂവിംഗ് ട്രെയിൻ മാതിരി പതുക്കെ ഇഴഞ്ഞു വേലിനൂണ്ട് താഴെ ഇടവഴിയിലേക്കു പോയി. എനിക്കു തോന്നി ഒരുപക്ഷേ പരാതിയുമായി വന്നതായിരിക്കും. ഇണയെ വളരെ ദൂരെയാക്കി. വിരഹവേദനയാണോ?

കുറെ ദിവസംമുമ്പ് ഞങ്ങളുടെ എന്നു പറഞ്ഞാൽ എൻെറ ഭാര്യയുടെ കോഴിക്കൂട്ടിൽ ഒരു വലിയ മൂർഖൻ കയറി നാലു വൈററ് ലഗോൺ കോഴികളെ കൊന്നു. രാത്രി



**ഒരു ആൽത്തറയിലാണ് ഞാൻ. ആൽമരത്തിൽ ചാരി ഇരിക്കുന്നു. കുട്ടി, എങ്ങോട്ടാണ്? അറിഞ്ഞുകൂടാ. അവിടെക്കിടന്നു മരിച്ചിരുന്നെങ്കിലോ? നീയും ഞാനുമെന്നുള്ള യാഥാർത്ഥ്യത്തിൽനിന്നു നീ മാത്രം അവശേഷിക്കുന്നു.**

രണ്ടുമണി. കോഴികളുടെ കരച്ചിൽ കേട്ട് വീടുണർന്നു. ഞാൻ ചെന്നു നോക്കുമ്പോൾ ലൈററുകൾ ഇട്ട് മഹിളാമണികൾ മൂർഖനെ വധിക്കാനുള്ള ശ്രമത്തിലാണ്. മടലുകൾ വച്ച് വേലി ചാടി അയൽപക്കക്കാർ എത്തിയിട്ടുണ്ട്. കല്യാണിയുടെ മേൽനോട്ടത്തിൽ അഞ്ചാറു മഹിളകൾ. ഞാനടക്കം രണ്ടു പുരുഷന്മാർ. രാജ്യഭാരം സുന്ദരികൾ ഏറെറടുത്തിരിക്കയാണ്. മണ്ണെണ്ണപ്പാട്ടയിൽനിന്നു മണ്ണെണ്ണ എടുക്കുന്ന സിറിഞ്ചുപോലുള്ള യന്ത്രംകൊണ്ട് മണ്ണെണ്ണ തക്ഷകൻെറ മുഖത്തടിക്കുന്നു. കൂട് റൊട്ടി മാതിരി. ചുററും മൂന്നുവശം കല്ല്? പുറത്തു പലക നിരത്തിയതാണ്. ഒരുവശം കമ്പിവല. മുൻവശത്തു വാതിൽ. കമ്പിവലയിലൂടെയാണ് തക്ഷകവധം. സുന്ദരികൾ രാജ്യം ഭരിക്കുന്നതു ഞാനൊരു പതിനഞ്ചു മിനിട്ട് വീക്ഷിച്ചു. മൂർഖനു പരമ സുഖം. മണ്ണെണ്ണയിൽ കുളിക്കുകയാണ്. സുന്ദരമായി ചീററുന്നുമുണ്ട്. ഞാൻ പറഞ്ഞു. ''ശേഖരോ സൈക്കിളിൽ പോയിട്ടു ശ്രീജിത്ത് കുട്ടിരാമനെ വിളിച്ചുകൊണ്ടുവാ. മൂപ്പരു കുടത്തിൽ കൊണ്ടുപോയ്ക്കോട്ടെ.''

''കുട്ടിരാമൻ മരിച്ചുപോയി. മകനുണ്ട്. മുതലാളിയാണ് കച്ചവടക്കാരൻ.''

''ചെന്നുവിളിക്ക് ഞാൻ പറഞ്ഞെന്നു പറ!''

കല്യാണിയുടെ ഭർത്താവ് ശേഖരൻ പോയി സൈക്കിളിൽ. ഒന്നരമണിക്കൂറിനുള്ളിൽ കുട്ടിരാമൻെറ മകൻ മുതലാളിയുമായി വന്നു. ആൾ ആറടി പൊക്കം. അത്രയും നീളമുള്ള ടോർച്ചും. അദ്ദേഹം മടലുകൊണ്ട് ഒരു തോട്ടി ഉണ്ടാക്കി വാതിൽ തുറന്നു തക്ഷകനെ വലിച്ചു പുറത്തിട്ട് കുടത്തിൽ കയററി. ചിരട്ടവച്ച് അടച്ച് മൂടിക്കെട്ടിക്കൊണ്ടുപോയി, ക്ഷേത്രവളപ്പിൽ വിടാൻ. ഞാൻ ഇരുപത്തഞ്ചുരൂപയും കൊടുത്തു. ആ കോഴിഘാതുകനായ മൂർഖൻെറ സംഭവം സുന്ദരമായി കലാശിച്ചു എന്നു വിചാരിച്ചു. അഞ്ചാറു മഹിളാരത്നങ്ങളായ സുന്ദരികൾ ഉള്ളപ്പോൾ എവിടെ എങ്കിലും വല്ലതും സുന്ദരമായി കലാശിക്കുമോ? ചായയൊക്കെ കുടികഴിഞ്ഞു സുന്ദരികൾ എൻെറ തല തിന്നാൻ തുടങ്ങി. മാർക്കററു റേറ്റനുസരിച്ചു കോഴികളുടെ വില ഞാൻ കൊടുക്കണം! ഭാര്യാ സുന്ദരിക്കാണു കൊടുക്കേണ്ടത്. ന്യായം പറയാൻ ഹിന്ദു മുസ്ളിം ക്രൈസ്തവ സുന്ദരികൾ. ടൗൺ കേടികൾ മാതിരിയാണ്. കവലച്ചട്ടമ്പികൾ. ന്യായം മഹിളകളുടെ ഭാഗത്താണ്. കാണുമ്പോ, കാണുമ്പോ പാമ്പുകളെ കൊല്ലുക, കുറുക്കനെ എറിഞ്ഞുകൊല്ലുക. ഇതു വേണ്ട സമയങ്ങളിൽ ചെയ്തിരുന്നെങ്കിൽ കോഴികളെ കൊല്ലുമായിരുന്നോ? എട് രൂപ! മാർക്കററു റേറ്റനുസരിച്ചു തന്നെ വേണം! കലപില, കലപില വർത്തമാനങ്ങൾ പറഞ്ഞു എൻെറ തലയിലെ വെള്ളം വററിച്ചു. പുരുഷനല്ലേ ഞാൻ തോററു. കവലച്ചട്ടമ്പികൾ ജയിച്ചു. മൊശട്ടനും കാട്ടാളനുമായ പുരുഷനെ നേർവഴിക്ക് നടത്താനായി ദൈവംതമ്പുരാൻ അനുഗ്രഹമായി സൃഷ്ടിച്ച മൃദുല, സുരഭില, മാദക, മോഹന പ്രതിഭാസമാണു സ്ത്രീ. അമ്മയുടെ പാദങ്ങളിലാകുന്നു സ്വർഗ്ഗം സ്ഥിതി ചെയ്യുന്നത്. പ്രവാചകൻ പറഞ്ഞുവച്ചിട്ടുണ്ട്. സ്ത്രീകളെല്ലാം അമ്മമാരാകേണ്ടവരാണല്ലോ. കുശുമ്പ്, അസൂയ, കുനുഷ്ട്—ഒക്കെ ഉണ്ടെങ്കിലും സ്നേഹമയികളാണല്ലോ! മഹിളാരത്നങ്ങൾ. ഇവരുടെ പക്കലാണല്ലൊ, ജീവൻെറ മധു. ഞാൻ പറയുന്നതു മുലപ്പാലാണ്. ആദ്യമായി ഞാൻ എൻെറ മാതാവിൻെറ മുല കുടിച്ചപ്പോൾ അവരുടെ മുലക്കണ്ണിൽ ഞാൻ കരുതിക്കൂട്ടി കടിച്ചു എന്നാണു പറയുന്നത്. അതിനു ന്യായമായ കാരണവുമുണ്ടായിരുന്നു. തീപ്പാതിയായി ഞാൻ അവതരിച്ച കഥയാണു ഞാൻ പറയാൻ പോകുന്നത്. എൻെറ ജനനം മുതലായവ മറന്നിരിക്കയായിരുന്നു. അങ്ങനെ ഇരിക്കുമ്പോൾ—ഈയിടെ എൻെറ അമ്മയുടെ ജ്യേഷ്ഠത്തിയുടെ ബന്ധത്തിൽപ്പെട്ട ഒരാൾ എൻെറ വീട്ടിൽ വന്നു. ആൾ എൻെറ സമപ്രായക്കാരനാണ്. ഒരുമിച്ച് ഞങ്ങൾ കളിച്ചുവളർന്നതുമാണ്. കഴിഞ്ഞ മുപ്പതു കൊല്ലമായിട്ടു ഞങ്ങൾ നേരാംവണ്ണം കണ്ടിട്ടില്ല. ഒരിക്കൽ ബസ്സിൽ പോകുമ്പോൾ അവരുടെ ബസ് സ്റേറാപ്പിൽ വച്ച് അഞ്ചുമിനിട്ടു സംസാരിച്ചു. പിന്നെ കാണുന്നതു ഈയിടെയാണ്. ആൾ ആയുർവ്വേദവൈദ്യനാണ്. മകളെ ആയുർവ്വേദം പഠിപ്പിച്ചു. ആയുർവ്വേദ ഡോക്ടർ ആയി. ഇവിടെ അടുത്താണു ഉദ്യോഗം. ഭാര്യയും മകളും മകളുടെ കൊച്ചുമകനുമായി വീട്ടിൽ വന്നു. ഞങ്ങൾ ഓരോ വർത്തമാനങ്ങൾ പറഞ്ഞുകൊണ്ട് മരച്ചുവട്ടിൽ ഇരിക്കുകയാണ്. ബന്ധുക്കൾ. പഴയ കാര്യങ്ങൾ ഒക്കെ പറയുന്നതിനിടയ്ക്ക് അദ്ദേഹം ചോദിച്ചു:

''തീപ്പാതിയെ ഓർമ്മയുണ്ടോ?''

(തുടരും)

# രാഷ്ട്രീയസിനിമയുടെ അർത്ഥപൂർണിമ

ചന്ദ്രദാസൻ



ചലച്ചിത്രത്തിലൂടെ ആവിഷ്കൃതമാവുന്ന യാഥാർത്ഥ്യം ആഭിചാരസിദ്ധിയുള്ള അസത്യം തന്നെയെന്ന് എവിടയോ വായിച്ചതോർക്കുന്നു. സിനിമയുടെ സഹജമായ വാസന കള്ളം പറയുന്നതിനത്രേ! സമ്മോഹനമായ ഒരുതരം മാസ്മരശക്തികൊണ്ട് അസത്യത്തെ പൊതിഞ്ഞുവയ്ക്കുകയും, എന്നാൽ കാണുന്നത് സത്യമാണ് എന്നുള്ള മിഥ്യാബോധം പ്രേക്ഷകരിലുളവാക്കുകയും ചെയ്യുന്നതിനുള്ള അന്തർലീനമായ കഴിവു തന്നെ, സിനിമയുടെ മാദ്ധ്യമപരമായ സവിശേഷത. അതായത് കാണികളെ എളുപ്പത്തിൽ വഞ്ചിക്കുകയും വഴിതെറ്റിക്കുകയും ചെയ്യുന്ന ഒരു മാദ്ധ്യമമാണ് സിനിമ. സിനിമയിലൂടെ കാണുന്ന 'യാഥാർത്ഥ്യം' അസത്യമല്ലെങ്കിൽ അപൂർണ്ണമെങ്കിലുമായിരിക്കും; അത് ഫ്രെയിമിന്റെ പരിധികൾക്കുള്ളിലേക്ക് ചുരുക്കിയെടുത്തിരിക്കുന്ന യാഥാർത്ഥ്യപ്രതീതിമാത്രം. ഈ നാലതിരുകൾക്കുള്ളിൽപ്പോലും സമഗ്രമായ ദർശനം അനുവദിക്കുന്നുമില്ല. മറിച്ച് സംവിധായകന്റെ ഇഷ്ടങ്ങൾക്കിണങ്ങുന്ന ഒരു ദൃശ്യകോണിൽ നിന്നുള്ള കാഴ്ചയേ സംഭവിക്കുന്നുള്ളൂ. ഇടുങ്ങിയ ഒരു കാഴ്ചവട്ടത്തിന്റെ അപ്പുറത്തേക്കും വിശദാംശങ്ങളുടെ സൂക്ഷ്മതയിലേക്കും കാഴ്ച വികസിക്കുന്നുണ്ട് എങ്കിൽ, അതും സംവിധായകന്റെ താൽപ്പര്യങ്ങൾക്കിണങ്ങുമ്പോൾ മാത്രമാണ്. യാഥാർത്ഥ്യത്തിനു നേരെ അയാൾ നടത്തുന്ന വ്യക്തിനിഷ്ഠമായ വ്യാഖ്യാനത്തിന്റെ അപൂർണ്ണവും ശ്ലഥവുമായ ചെറുകഷണങ്ങളാണ് ഓരോ ഫ്രെയിമും. യാഥാർത്ഥ്യത്തെ സമഗ്രമായി നോക്കിക്കാണാനുള്ള അനുവാദവും സാവകാശവും ചലച്ചിത്രപ്രേക്ഷകന് ലഭിക്കുന്നില്ല. സിനിമ യാഥാർത്ഥ്യത്തിന്റെ കലയല്ല, യാഥാർത്ഥ്യപ്രതീതിയുടെ കലയാണ് എന്നു ചുരുക്കം. എന്നാൽ ഈ അപൂർണ്ണയാഥാർത്ഥ്യം പ്രേക്ഷകനനുഭവപ്പെടുന്നത് പൂർണ്ണയാഥാർത്ഥ്യമോ അതിയാഥാർത്ഥ്യമോ ഒക്കെയായിട്ടാണുതാനും. സമഗ്രയാഥാർത്ഥ്യത്തെ പുനഃസൃഷ്ടിക്കാനുള്ള യന്ത്രത്തികവ് സിനിമ ഇനിയും ആർജ്ജിച്ചിട്ടില്ലാ എന്ന വസ്തുത പ്രേക്ഷകനറിയുന്നുപോലുമില്ല. മാറിവരുന്ന ദൃശ്യങ്ങളുടെ താളത്തിലേക്കും ആവേഗത്തിലേക്കും പ്രേക്ഷകന്റെ പ്രജ്ഞ എളുപ്പം ഒലിച്ചുപോവുന്നു.

എന്നാൽ സിനിമയുടെ ഈ പരിമിതി കണക്കാക്കാതെയാണ് ചലച്ചിത്രഭാഷയുടെ വ്യാകരണവും ആസ്വാദനത്തിന്റെ അനുശീലനങ്ങളും വികസിപ്പിച്ചെടുത്തിരിക്കുന്നത്. അർദ്ധസത്യങ്ങളേയും അപൂർണ്ണസത്യങ്ങളേയും സത്യത്തിനും യാഥാർത്ഥ്യത്തിനും പകരംവച്ച്, 'സിനിമ യാഥാർത്ഥ്യത്തിന്റെ കലയാണ്' എന്ന അടിസ്ഥാനത്തിന്മേലുള്ള പാനരീതികളാണ് സാധാരണ പതിവ്. ഇത്തരം അപൂർണ്ണമായ നിലപാടുകൾ, ചലച്ചിത്രകാരനെ അയഥാർത്ഥമായ വിലാപങ്ങളിലേക്കും പൊള്ളയായ കലാപങ്ങളിലേക്കുമാണ് നയിക്കുക.

എസ്റ്റാബ്ളിഷ്മെന്റിന്റെ പ്രതിലോമതയ്ക്കെതിരെ നിലകൊള്ളുവാനാഗ്രഹിക്കുന്ന രാഷ്ട്രീയ സിനിമക്കാരെയാണ്, സിനിമയുടെ ഈ 'കൺകെട്ടുവിദ്യ' ഏറെ ബുദ്ധിമുട്ടിലാക്കുന്നത്. മാദ്ധ്യമത്തിന്റെ സഹജമായ ചതിക്കുഴികൾ തിരിച്ചറിയാൻ കഴിഞ്ഞില്ലായെങ്കിൽ അയാൾ മിഥ്യാധാരണകളിലും അയഥാർത്ഥമായ മൂല്യബോധത്തിലുമെത്തിച്ചേരും. അവന്റെ കലാപസൃഷ്ടികൾ, ഉപരിവർഗ്ഗത്തിന്റെ വിഭവസമൃദ്ധമായ തീൻമേശമേൽ രുചിപൂർണ്ണമായ മറ്റൊരു വിഭവമായി ഭവിക്കുകയും ചെയ്യും.

## തിരിച്ചറിവിന്റെ സിനിമ

'രാഷ്ട്രീയ സിനിമ എന്നാൽ പക്ഷംപിടിക്കലിന്റെ സിനിമയാണ്; ചൂഷിതനുവേണ്ടി അതു മുദ്രാവാക്യം മുഴക്കേണ്ടതുണ്ട്' എന്നൊക്കെയാണല്ലോ സാമാന്യമായി പറഞ്ഞുവരാറുള്ളത്. ഇത്തരം ലളിത നിർവ്വചനങ്ങളെ മൂലപ്രമാണങ്ങളാക്കിയ, ഒപ്പം ക്ളാസ്സിക്കൽ വ്യാകരണത്തിന്റേയും ഉപരിവർഗ്ഗസൗന്ദര്യാനുശീലന സമ്പ്രദായങ്ങളുടേയും ശീലങ്ങളെ അനുസരിക്കുന്ന സിനിമകളെയാണ് രാഷ്ട്രീയസിനിമയുടെ പേരിൽ താലോലിക്കാറുള്ളത്. എന്നാൽ ഇത്തരം ചിത്രങ്ങളെ പ്രചരണ സിനിമ എന്നാണ് പേർ വിളിക്കേണ്ടത്; രാഷ്ട്രീയ സിനിമ എന്നല്ല.

എന്തുകൊണ്ടെന്നാൽ, ഇത്തരത്തിലുള്ള ഒരു ഉപരിപ്ളവ സിനിമയും ഒരു അമിതാബ്ബച്ചൻ സിനിമയും തമ്മിലുള്ള വ്യത്യാസം, ഒരു പക്ഷേ, അവയുടെ ആഖ്യാനസമ്പ്രദായത്തിലും ഫോമിലും മാത്രമാണ്. ഉദാഹരണത്തിന് അർത്ഥതലത്തിൽ 'അർദ്ധസത്യ'യും 'കൂലി'യും തമ്മിൽ അന്തരമുണ്ടാവുന്നില്ലല്ലോ. 'അർദ്ധസത്യ'യെപ്പോലുള്ള ഒരു 'ഉപരി-വിപ്ളവ' സിനിമ, ഉപരി-മദ്ധ്യവർഗ്ഗങ്ങളുടെ സൗന്ദര്യാസ്വാദനതൃഷ്ണകളേയും മസോക്കിസ്റ്റ് പ്രവണതകളേയും തൃപ്തിപ്പെടുത്തുക മാത്രമാണ് ചെയ്യുന്നത്. കേവലം 'ഉപരിതല-സത്ത' മാത്രമായി അത് സ്വാഭാവിക മരണം വരിക്കുകയും ചെയ്യുന്നു. അതേസമയം കൂലിയെപ്പോലുള്ള ഒരു സിനിമ ചൂഷിതവർഗ്ഗത്തിനെ ചില സമ്മോഹനദൃശ്യങ്ങളിലേക്കും പാഴ്കിനാവുകളിലേക്കും നയിക്കുകയും അടിസ്ഥാനപ്രശ്നങ്ങളെ തിരിച്ചറിയുന്നതിൽ നിന്ന് അവനെ തടയുകയും ചെയ്യുന്നു. എതിർപ്പുകളെ വിഗ്രഹവത്ക്കരിച്ച് അവനിൽ നിന്ന് അന്യവും വിദൂരവുമാക്കുന്നു. ഈ രണ്ടുവിഭാഗം ചലച്ചിത്രങ്ങളും, ഫലത്തിൽ ഉപരിവർഗ്ഗ-താൽപ്പര്യങ്ങൾക്കുവേണ്ടി നിലകൊള്ളുന്ന പ്രച്ഛന്ന സൃഷ്ടികളാണ്. അടിസ്ഥാനവർഗ്ഗത്തിന്റെ വിമോചനം പോയിട്ട്, സാർത്ഥകമായ പ്രചരണംപോലും അവ സാധിക്കുന്നില്ല.

രാഷ്ട്രീയമായ പരിപ്രേക്ഷ്യത്തിൽ നിന്നുകൊണ്ട്, വർത്തമാനസമൂഹത്തെ കീറിമുറിക്കുകയും വിശകലനം ചെയ്യുകയും സമ്പൂർണ്ണമായി തുറന്നു കാണിക്കുകയും ചെയ്യുന്ന ഒന്നിനെ മാത്രമേ, രാഷ്ട്രീയ സിനിമ എന്നു വിളിക്കുന്നതിൽ അർത്ഥമുള്ളൂ. ഇവിടെ ചിത്രകാരന്റെ കൈകടത്തലുകളോ വ്യാഖ്യാനങ്ങളോ പക്ഷം പിടിക്കലോ ഒന്നുംതന്നെ ആവശ്യമില്ല; ആശാസ്യവുമല്ല. അത്തരം കൈകടത്തലുകൾ സിനിമയുടെ രാഷ്ട്രീയമായ ലക്ഷ്യങ്ങൾ നിറവേറ്റാൻ പര്യാപ്തമാവുന്നില്ല. പക്ഷംപിടിക്കുന്നതിനുള്ള അമിതാവേശത്തിൽ, രാഷ്ട്രീയമായ സത്യങ്ങളിൽ ചിലതിനെ മറച്ചുവയ്ക്കേണ്ടിവരുന്നവർ, അതുവഴി കാഴ്ചയെ അപൂർണ്ണമാക്കുകയാണ് ചെയ്യുന്നത്. അപൂർണ്ണമായ അറിവുകളോടുകൂടി, ഒരു സമൂഹത്തിനും, അതിന്റെ രാഷ്ട്രീയമായ ഭാഗധേയങ്ങൾ നിർണ്ണയിക്കുന്നതിനോ, നിർണ്ണായകമായ ചരിത്രസന്ധികളിൽ ശരിയായ നിലപാടു സ്വീകരിക്കുന്നതിനോ കഴിയില്ല. സമ്പൂർണ്ണവും സമഗ്രവുമായ കാഴ്ചയാണ് ഒരു രാഷ്ട്രീയ സിനിമ പ്രേക്ഷകനു നൽകേണ്ടത്. ഒരു പക്ഷേ, അടിസ്ഥാനവർഗ്ഗത്തിന് ഇഷ്ടപ്പെടാതെ വന്നേക്കാവുന്നതും പ്രത്യക്ഷത്തിൽ പ്രതിലോമം എന്നു തോന്നിക്കുന്നതുമായ ചില അപ്രിയ സത്യങ്ങൾകൂടി ഇത്തരമൊരു സിനിമയിൽ പ്രതിപാദിക്കേണ്ടിവന്നേക്കാം. അന്ധവിശ്വാസങ്ങളും യുക്തിക്കു വിശദീകരിക്കാൻ കഴിയാത്ത ഗോത്രവിശ്വാസങ്ങളും ആചാരങ്ങളും അനുഷ്ഠാനങ്ങളുമൊക്കെ ഇത്തരമൊരു സിനിമയിൽ കണ്ടെന്നുംവരാം. ഇത്തരത്തിലുള്ള ഒരു സിനിമ 'പുരോഗമന സിനിമ'യുടെ ലളിത നിർവ്വചനങ്ങളുടെ മാനദണ്ഡപ്രകാരം 'അരാജകവാദത്തിന്റെ ജീർണ്ണസൃഷ്ടി' എന്നധിക്ഷേപിക്കപ്പെടാനുള്ള സംഗതിയായേക്കാം. (ഉദാഹരണത്തിന് 'അമ്മ അറിയാൻ' തുടങ്ങുമ്പോൾ തന്നെയുള്ള നിമിത്തങ്ങളും ശകുനങ്ങളും ഓർക്കുക. സിനിമയിൽ കടന്നുവരുന്ന കൈനോട്ടക്കാരിയും പ്രാർത്ഥനകളും ഓർക്കുക. പാരമ്പര്യത്തിന്റെ ശുഭ്രവസ്ത്രവും പ്രാർത്ഥനയുമായി, അരയാലിനെ വലംവയ്ക്കുന്ന അമ്മയും കാമിനിയുമാണ് പുരുഷന്റെ—അമ്മ അറിയാൻ എന്ന ചിത്രത്തിലെ പ്രധാന കഥാപാത്രം—നല്ല കിനാവുകളിൽ. ജോൺ എബ്രഹാം ഈ രംഗങ്ങൾ ചിത്രീകരിച്ചിരിക്കുന്നത് കാല്പനികന്റെ ഗൃഹാതുരത്വം കലർന്ന ശൈലിയിലാണ് എന്നുംകൂടി ഓർക്കുക. ലളിത നിർവ്വചനങ്ങളുടെ നേർരേഖയിൽ നില്ക്കുന്ന ഒരു പരമ്പരാഗത മാർക്സിസ്റ്റിനെ ചൊടിപ്പിക്കുവാൻ ഇത് ധാരാളം മതി. എന്നാൽ പുരുഷന്റെ ബോധമണ്ഡലത്തേയും അവന്റെ സമൂഹത്തിന്റെ സംഘമനഃശാസ്ത്രത്തേയും ഈ ഗോത്രാചാരങ്ങളും വിധിവിശ്വാസങ്ങളും വളരെയധികം സ്വാധീനിക്കുന്നുണ്ട് എന്ന് ഓർമ്മിക്കേണ്ടിയിരിക്കുന്നു. സമൂഹത്തിന്റെയും സമൂഹത്തിലെ വ്യക്തികളുടേയും അനുഭവത്തിലും തീരുമാനങ്ങളിലും കലാപങ്ങളിലും എല്ലാം അവ സ്വാധീനം ചെലുത്തുകയും ചെയ്യുന്നുണ്ട് എന്നും മറക്കാതിരിക്കുക.)

ഒരു യഥാർത്ഥ രാഷ്ട്രീയ സിനിമക്കാരൻ



ജോൺ എബ്രഹാം

ആദ്യം കലാപം ചെയ്യേണ്ടത് അവന്റെ മാദ്ധ്യമത്തോടും അതിന്റെ സൗന്ദര്യശാസ്ത്രമൂല്യങ്ങളോടുമാവണം. ജനതയുടെ പാരമ്പര്യത്തെയും വിശ്വാസത്തെയുമല്ല, സിനിമയുടെ പാരമ്പര്യത്തേയും സൗന്ദര്യസങ്കല്പനങ്ങളേയുമാണ് അയാൾ നിഷേധിക്കേണ്ടത്. ഉപരിവർഗ്ഗസൗന്ദര്യാനുശീലങ്ങളുടെ സൃഷ്ടിയായ ഒരു ചലച്ചിത്രഭാഷയെ അയാൾ തകിടം മറിച്ചേതീരു. ചലച്ചിത്രഭാഷയുടെ മിനുസമാർന്നതും മസൃണവുമായ ഉപരിതലത്തേയും, അതിന്റെ സാങ്കേതിക സങ്കീർണ്ണതകളേയും നിരസിച്ച് വളരെ പരുക്കനും സ്വാഭാവികവും ജീവത്തുമായ ഒരു നവ്യഭാഷ അയാൾക്ക് ആവിഷ്കരിക്കേണ്ടിവരുന്നു. അംഗീകൃതമായ ഫോർമാറ്റുകളേയും സൈദ്ധാന്തിക മാനദണ്ഡങ്ങളേയും എതിർക്കുമ്പോൾ, ഒരു അരാജകവാദിയുടെ ഊക്കും ഉണർവ്വും ഊർജ്ജവും അയാൾക്ക് പ്രകടിപ്പിക്കേണ്ടിവരും.

ഇത്തരമൊരു വിശകലനം, നമ്മുടെ രാഷ്ട്രീയ സിനിമാക്കാരായി കൊണ്ടാടപ്പെടുന്ന പലരും കേവലം എടുപ്പുകുതിരകളാണ് എന്ന് വെളിപ്പെടുത്തും. എത്രമേൽ ആത്മാർത്ഥമായിരുന്നിട്ടും, ആനന്ദ് പട്വർത്ഥന്റെ 'ബോംബെ, നമ്മുടെ നഗരം' പോലും പൊള്ളുന്ന ഒരു യാഥാർത്ഥ്യമായിട്ടല്ല, സ്വച്ഛമായ, സംസ്കരിക്കപ്പെട്ട ഒരു സൗന്ദര്യാനുഭവം മാത്രമായിത്തീരുന്നു എന്നത് ശ്രദ്ധിക്കാതെ വയ്യ. ഇതിന്റെ കാരണം കച്ചവടസിനിമയുടെ ജീർണ്ണമായ ചലച്ചിത്രഭാഷയ്ക്ക് ഏറെക്കുറെ സമാന്തരമായ ഒരു ചലച്ചിത്രഭാഷയുടെ സാന്നിദ്ധ്യംകൊണ്ടുതന്നെയാവണം. ഈ ചിത്രത്തിലെ മോഹിപ്പിക്കുന്ന ദൃശ്യചിത്രണവും വർണ്ണാഭമായ ഫ്രെയിമുകളും കൊഴുപ്പുള്ള സംഗീതവും ഇവയെല്ലാംകൂടി ചേർന്നുളവാകുന്ന ദൃശ്യതാളവും കച്ചവടസിനിമയുടെ തായ്‌വഴിയിൽ കാണുന്നതുതന്നെ. ഉപരിവർഗ്ഗത്തിന്റെ ജീവിതമോടിയും ആഡംബരങ്ങളും ചേരിനിവാസിയുടെ പീഢിതാവസ്ഥയ്ക്കെതിരെ താരതമ്യത്തിനായിട്ടാണ് സന്നിവേശിപ്പിച്ചതെങ്കിലും, ഈ വൈരുദ്ധ്യങ്ങൾ തമ്മിലുള്ള സംഘട്ടനത്തിലേക്കും, പിന്നെയൊരു സിന്തസിസിലേക്കും പ്രേക്ഷകൻ എത്തിപ്പെടാതെ പോകുന്നത് എന്തുകൊണ്ട് എന്നത് ചർച്ചചെയ്യപ്പെടേണ്ടതു തന്നെയാണ്. ഒരു രാഷ്ട്രീയ സിനിമയുടെ സൗന്ദര്യശാസ്ത്രവും, അങ്ങനെയല്ലാത്ത സിനിമയുടെ സൗന്ദര്യശാസ്ത്രവും വ്യത്യസ്തമായിരിക്കേണ്ടതുണ്ട് എന്നാണിതു കാണിക്കുന്നത്. ഒരു രാഷ്ട്രീയ ചിത്രത്തിന്റെ സൗന്ദര്യശാസ്ത്രത്തിലും ഭാഷയിലുമെല്ലാം രാഷ്ട്രീയമായ വിവക്ഷകൾ അടങ്ങിയിരിക്കണം. അതായത് ഒരു രാഷ്ട്രീയ സിനിമയുടെ അടിസ്ഥാനം 'രാഷ്ട്രീയമായ ഒരു സൗന്ദര്യശാസ്ത്രത്തിൽ' ത്തന്നെ ആയിരിക്കണം. ഇത്തരമൊരു ഭാഷ വ്യവസ്ഥാപിതമായ മൂല്യങ്ങളേയും മൂർത്തികളേയും തിരസ്കരിക്കുകയും ചെയ്യും.

ഇത്തരത്തിലുള്ള ഒരു പാരമ്പര്യനിഷേധത്തിലാണ്, ഐസൻസ്റ്റീന്റെ മൊണ്ടാഷ് സിദ്ധാന്തത്തെയും തള്ളിപ്പറയേണ്ടിവരുന്നത്.

## പ്രതിലോമമാവുന്ന മൊണ്ടാഷ് തിയറി

രണ്ടു ദൃശ്യങ്ങളുടെ വൈരുദ്ധ്യാത്മകമായ സംഘട്ടനം വഴിയാണ് സിനിമയുടെ അർത്ഥധ്വനികൾ ഉരുത്തിരിയുന്നത് എന്നാണല്ലോ മൊണ്ടാഷ് സിദ്ധാന്തത്തിന്റെ കാതൽ. അതായത് സിനിമയിൽ കാണുന്ന ദൃശ്യങ്ങളല്ല, മിറിച്ച് ദൃശ്യങ്ങൾ തമ്മിലടുക്കുന്നതിലൂടെയും കൂട്ടിച്ചേർക്കുന്നതിലൂടെയും സംവിധായകൻ നിർവ്വഹിക്കുന്ന വ്യാഖ്യാനമാണ് പ്രധാനം എന്നർത്ഥം. ഇത് കാഴ്ചയേയും കാഴ്ചക്കാരനെയും അപ്രസക്തമാക്കുകയും കാഴ്ചയുടെ മേൽ കെട്ടിവയ്ക്കപ്പെടുന്ന, കൃത്രിമമായ കൗശലവിദ്യയോ കരവിരുതോ ആണ് സിനിമാസംവേദനത്തെ ഫലപ്രാപ്തിയിലെത്തിക്കുന്നത് എന്നും വരുന്നു. ദൃശ്യങ്ങളുടെ ശുദ്ധവും കേവലവുമായ അർത്ഥം അപ്രസക്തമായിത്തീരുകയും, ദൃശ്യങ്ങൾ അർത്ഥോത്പാദനത്തിനുള്ള പ്രതീകങ്ങളും ഉപകരണങ്ങളുമായി തരം താഴുകയും ചെയ്യുന്നു. നിഷ്ക്കർഷയോട കൈകാര്യം ചെയ്യപ്പെട്ടില്ലായെങ്കിൽ, എളുപ്പം പ്രതിലോമമായിത്തീരാവുന്ന ഒരു ദൃശ്യപ്രത്യയശാസ്ത്രമാണിത്. കാരണം എസ്റ്റാബ്ളിഷ്മെന്റ് ഏറ്റവുമാദ്യം കീഴടക്കാൻ ശ്രമിക്കുന്നതും എസ്റ്റാബ്ളിഷ്മെന്റിന് ഏറ്റവുമെളുപ്പം വഴങ്ങിക്കൊടുക്കുകയും ചെയ്യുന്നത് പ്രതീകങ്ങളാണ്. പ്രതീകങ്ങളെ കൈപ്പിടിയിലൊതുക്കുന്നതിലൂടെയാണ് ഏതു ജൈവവ്യവസ്ഥയും കീഴടക്കപ്പെടുന്നത്. പ്രതീകങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന സഹജമായ ബലഹീനതയുമാണ്, വ്യവസ്ഥാപിതവൽക്കരണത്തിന് വളരെ വേഗത്തിൽ വഴങ്ങിക്കൊടുക്കുക എന്നത്.

മൊണ്ടാഷ് സിദ്ധാന്തത്തിൽ വേരുറപ്പിച്ചു വളർന്ന രാഷ്ട്രീയ സിനിമ, ഐസൻസ്റ്റീനുശേഷം, ഇതേ സിദ്ധാന്തത്തിന്റെ പ്രതിലോമസ്വഭാവത്തെയാണ് അവലംബിച്ചുകണ്ടത്. സംവിധായകൻ ദൃശ്യങ്ങളുടെമേൽ നിർബ്ബന്ധമായും വ്യാഖ്യാനം നടത്തേണ്ടതുണ്ട് എന്ന പിടിവാശിയിലായിരുന്നു സംവിധായകരും നിരൂപകരും. പിന്നീട് മിന്-എൻ-സീൻപോലുള്ള സൗന്ദര്യചിന്തകൾ കൊണ്ട് അട്ടിമറിക്കപ്പെട്ടിട്ടും മൊണ്ടാഷിന്റെ പ്രതിലോമതയാണ് ഇന്നും ദൃഢമൂലമായിരിക്കുന്നത്-പ്രത്യേകിച്ചും ഭാരതത്തിൽ. ഹോളിവുഡിൽ നിന്നുവരുന്ന കച്ചവടസിനിമയിലാണ് ഇന്ന് മൊണ്ടാഷ് അതിന്റെ ശുദ്ധവും സാങ്കേതികമായ അർത്ഥത്തിൽ ഏറ്റവുമധികം പ്രയോഗത്തിലിരിക്കുന്നത് എന്നത് രസകരമായ മറ്റൊരു വൈരുദ്ധ്യവും.

കൺസ്ട്രക്ടിവിസത്തിന്റേയും ഷഢനോവിന്റെ സോഷ്യലിസ്റ്റ് റിയലിസത്തിന്റേയും ഇടുങ്ങിയ ഉപാധികളിലേക്ക് രാഷ്ട്രീയസിനിമയുടെ ഗതി തിരിച്ചുവിട്ടതുകൊണ്ടാണിതുവന്നത്. ആവർത്തനവിരസങ്ങളും ബാലിശങ്ങളുമായ റഷ്യൻ മാതൃകകൾ ലോകമെങ്ങും അനുകരിക്കപ്പെട്ടു. ആർജ്ജവത്വവും സർഗ്ഗാത്മകതയും രാഷ്ട്രീയസിനിമയ്ക്ക് അന്യമായി. അതേസമയത്ത് എഡിറ്റിംഗിന്റെ സാങ്കേതികതയെ ആധാരപ്പെടുത്തിയ, ശില്പപരതയിലേക്കൂന്നിയ ഒരു പുതിയ ഫോമലിസ്റ്റിക് സൗന്ദര്യവീക്ഷണം സിനിമയിൽ ഉരുത്തിരിഞ്ഞുവരികയും ചെയ്തു—വാസ്തവത്തിൽ ഇതും മൊണ്ടാഷിന്റെ വികാസവും വിപുലീകരണവും തന്നെയാണ്. ക്രമേണ ഉള്ളടക്കത്തിൽ നിന്നും സിനിമയെ ശില്പപരതയിലേക്ക് മാറ്റിയെഴുതിയ ഈ ഫോമലിസ്റ്റ് സൗന്ദര്യചിന്തയേയും സോഷ്യലിസ്റ്റ് റിയലിസത്തിന്റെ സിനിമ സ്വീകരിച്ചു. അതോടെയാണ് സാങ്കേതികമേന്മയും ക്രാഫ്റ്റ്സ്മാൻഷിപ്പും വിലമതിക്കപ്പെടുകയും സർഗ്ഗാത്മകത സൗന്ദര്യചിന്തയുടെ മാനദണ്ഡങ്ങൾക്ക് പുറത്താവുകയും ചെയ്തത്. അങ്ങിനെയാണ് 'രാഷ്ട്രീയസിനിമ' എന്നത്, ശില്പത്തികവാർന്ന, സോഷ്യലിസ്റ്റ് റിയലിസത്തിന്റെ സൃഷ്ടികളെ സൂചിപ്പിക്കുന്ന ഒരുപദമായി സാമാന്യവത്കരിക്കപ്പെട്ടത്.

ബ്രെക്തിന്റെ അന്യവത്കരണസിദ്ധാന്തത്തിന്റെ അനവസരത്തിലുള്ള ഉപയോഗം കൂടിയായപ്പോൾ ഈ പ്രതിലോമത പൂർണ്ണ

മായി. അതോടെ ദൃശ്യത്തിൻെറ വൈകാരികാംശം ഇല്ലാതാവുകയും ദൃശ്യം അപമാനവൽക്കരിക്കപ്പെടുകയും ചെയ്തു. അങ്ങിനെ ചിന്തിക്കാനുള്ള അവകാശത്തോടൊപ്പം വികാരം കൊള്ളാനുള്ള അവസരവും പ്രേക്ഷകനു നഷ്ടമായി. യാന്ത്രികമായ ഒരു പ്രക്രിയയാണ് ആസ്വാദനവും സംവേദനവും ആലോചനാശീലവും എന്ന് പ്രേക്ഷകൻ പരിശീലിപ്പിക്കപ്പെട്ടു. 'മാദ്ധ്യമത്തിൽ അദ്ഭുതം സൃഷ്ടിക്കുന്നതിനുവേണ്ടിയുള്ള' ബിംബകല്പനകളും ജാഡകളും കൂടിയായപ്പോൾ പ്രേക്ഷകൻ സിനിമയിൽനിന്ന് ന്യായമായും അകന്നുപോവുകയും ചെയ്തു.... പിന്നീട് ക്ളാസ്സിക്കൽ മാർക്സിസത്തിൻെറ ബലഹീനതകളെക്കുറിച്ചും മാർക്സിസ്റ്റു പ്രയോഗരീതിയേക്കുറിച്ചും പരാതിപ്പെടുന്ന സിനിമകളെ അടിച്ചമർത്താനുള്ള മർദ്ദനോപാധിയായി, ഈ വിവക്ഷകൾ പ്രയോഗിക്കപ്പെടുകയും ചെയ്തു! പ്രതിലോമതയുടെ അങ്ങേയറ്റം!

സ്വന്തം സമൂഹത്തെ അതിൻെറ ചരിത്രപരവും രാഷ്ട്രീയവും സൗന്ദര്യശാസ്ത്രപരവുമായ അവസ്ഥകളിൽ നിന്നുകൊണ്ട് തിരിച്ചറിയാൻ ശ്രമിക്കുന്ന മൂന്നാംലോക സിനിമക്കാരൻ അന്തമില്ലാത്ത കലാപങ്ങൾക്കു തുടക്കമിടുന്നതിൻെറ കാരണമിതാണ്. ക്ളിപ്തമായ അളവുകോലുകൾകൊണ്ടു കെട്ടിപ്പടുത്ത ഏതു സൗന്ദര്യശാസ്ത്രവും പ്രതിലോമമാവും എന്നവൻ തിരിച്ചറിയുന്നു. മാദ്ധ്യമത്തിൻെറ സങ്കേതബദ്ധമായ എല്ലാ സവിശേഷതകളെയും സൗന്ദര്യമാനദണ്ഡങ്ങളുടെ അനുശീലനങ്ങളേയും അവന് തകിടം മറിക്കേണ്ടിവരുന്നു. നിയതമായ ചിന്താപദ്ധതികളുടെ അപകടങ്ങളെപ്പറ്റി ബോധവാനായിരിക്കെത്തന്നെ, പുതിയൊരു രാഷ്ട്രീയ-സൗന്ദര്യശാസ്ത്രത്തിനു രൂപംകൊടുക്കാൻ അവൻ ശ്രമിക്കുകയും ചെയ്യുന്നു. അവൻെറ സിനിമകളിൽ നിന്ന് നിയതമായ ഒരു കഥയും ആഖ്യാനഘടനയും നഷ്ടമാവുന്നു. വിവിധ രാജ്യങ്ങളിൽ നിന്നെത്തുന്ന, ഒരേ ജനുസ്സിൽപ്പെടുന്ന ഈ നവ-രാഷ്ട്രീയസിനിമകൾ തമ്മിൽ അതിശയകരമായ വൈജാത്യം പുലർത്തുകയും ചെയ്യുന്നു.

## ക്യാമറയുടെ സ്ഥാനവും പങ്കും

സോഷ്യലിസ്റ്റ് റിയലിസത്തിൻെറ ഇടുങ്ങിയ രീതികളിൽ നിന്നും രാഷ്ട്രീയ സിനിമയെ വിമോചിപ്പിക്കാൻ ശ്രമിക്കുന്ന സിനിമാക്കാരന് കൈക്കൊള്ളേണ്ടിവരുന്ന, ഏറ്റവും നിർണ്ണായകമായ തീരുമാനം, തൻെറ ക്യാമറയുടെ നിലപാടിനെക്കുറിച്ചാണ്. വസ്തുനിഷ്ഠതയുടേയും വൈകാരികതയുടേയും ഇടയിൽ സവിശേഷമായ സന്തുലനം പാലിക്കുന്ന ഒരു അകലത്തിലേക്കും ആഖ്യാനരീതിയിലേക്കും, അയാൾക്ക് തൻെറ ക്യാമറയെ പ്രതിഷ്ഠിക്കേണ്ടിയിരിക്കുന്നു.

ഒന്നാമതായി, ജഡമായ ഒരു യന്ത്രം എന്ന നിലയിൽനിന്ന് പ്രതികരണസിദ്ധിയുള്ള ഒരു സജീവചൈതന്യമായി അയാൾ ക്യാമറയെ വളർത്തിയെടുക്കുന്നു. വികാരംകൊള്ളുകയും പീഡനങ്ങളും ദുരന്തങ്ങളും ഏറ്റുവാങ്ങുകയും ചെയ്യുന്ന പ്രേക്ഷകരിലൊരുവനാകുന്നു ക്യാമറയും. ഉദാഹരണത്തിന്, വ്യവസ്ഥാപിതമായ കക്ഷി-രാഷ്ട്രീയത്തിൻെറ കത്തിമുനയിൽ മരിച്ചുവീഴുന്ന സാധാരണ മനുഷ്യൻെറ സ്ഥാനം 'അമ്മ അറിയാൻ' (ജോൺ എബ്രഹാം) എന്ന സിനിമയിൽ ക്യാമറ ഏറ്റെടുക്കുന്നത് ശ്രദ്ധിക്കുക. അതേ സിനിമയിൽ തന്നെ, ചരിത്രസ്മരണകളുടേയും സ്മാരകശിലകളുടേയും ശവകുടീരങ്ങളുടേയും സാന്നിദ്ധ്യത്തിൽ ബഹുമാനപൂർവ്വം ഒതുങ്ങിനില്ക്കുന്ന ക്യാമറയും ഉണ്ട്. യാങ്ചോവിൻെറ ചിത്രങ്ങളിലാകട്ടെ, ആൾക്കൂട്ടത്തിൻെറ വിജയങ്ങളിലും ഉന്മാദങ്ങളിലും ഉത്സവങ്ങളിലും പങ്കാളിയായി, പരിപൂർണ്ണമായ ചലനസ്വാതന്ത്ര്യ









കവടിയാർ രാമചന്ദ്രൻ



# കൈസർ

സഹശയനങ്ങളും
സന്തതിപരമ്പരകളും
നിശ്ചിതമായ നടപ്പുകാലവും
പഴയ പയ്യന്മാർക്ക് നരകകാലം തന്നെ!
വലംകാലുവച്ചകം പൂകുന്ന
സ്വർണ്ണവേണിയുടെ
പിംഗളമിഴികൾക്കുമുമ്പിൽ
അദർശനീയനായ
അസംസ്കൃതപിതാവിൻെറ പ്രദർശനം
അലോസരം തന്നെ;
കല്യാണച്ചെറുക്കന് കല്ലുകടിയായി...
അവൻ
കല്യാവേശാൽ കലുഷിതനായി...!

യൗവനവിചാരത്തിൻെറ
ഇടനാഴിക്കുള്ളിൽ മെഴുതിരികത്തി;
പുതുപ്പയ്യൻ
പത്തിതാഴ്ത്തി ഇഴഞ്ഞെത്തി...!

പ്രാചീനനായ തന്തയെ
മന്ത്രതന്ത്രങ്ങളാൽ ആവാഹിച്ചടക്കി
ബ്യൂട്ടിപാർലറിലേയ്ക്കിഴച്ചു!
'പ്ളക്കിംഗും ട്രെഡിംഗും' കഴിഞ്ഞ്
മിനുങ്ങും മുഖവും അടിമുടി നീറ്റലും
ഇരുളും വ്യഥയുമായി
സുദർശനീയനാകാൻ
ദക്ഷിണായനം കടിച്ചമർത്തുമ്പോൾ...
ആധുനികോത്തരനായ പിതാവിൻെറ
പഴഞ്ചൻ സിരയുടെ
പുതുഞ്ചൻ കോറിഡോറിലൂടെ
പ്രകാശലഹരിയായി
മരുമകൾ മദാമ്മ
മന്ദം മന്ദം പദംകൊന്നി
പതഞ്ഞെത്തുന്നു...!

കുഞ്ഞുനുരകളിൽ പിച്ചവച്ച്
മടിത്തട്ടിലേറുന്ന
സുവർണ്ണരോമനായ
ഇളംകുരുന്നിൻെറ പേര്
കോലായിൽ കിടന്ന് പുഴുത്തുചത്ത
പട്ടിയുടേതാണെന്ന്
കാതിനാൽ കണ്ടത്
സത്യമോ, മിഥ്യയോ...?
നീറിനീറിപ്പുകഞ്ഞെത്തുന്നത്...
എത്തുന്നത്...?

ത്തോടെ ക്യാമറ നൃത്തം ചെയ്യുന്നത് സാധാരണമാണ്. ദൃശ്യങ്ങളെ പിടിച്ചെടുക്കുന്ന ഒരു യന്ത്രം മാത്രമല്ല, സർഗ്ഗശേഷിയുള്ള ഒരു ചലച്ചിത്രകാരൻെറ ക്യാമറ; അത് ആത്മാവും വികാരവുമുള്ള ഒരു ജീവചൈതന്യം തന്നെയാണ്. എന്നാൽ, അപ്പോഴും ക്യാമറ, ദൃശ്യങ്ങളെ പ്രേക്ഷകനു വ്യാഖ്യാനിച്ചു കൊടുക്കുന്നില്ല; മറിച്ച് ആഖ്യാനത്തിൽ പ്രേക്ഷകനു പങ്കാളിത്തം നല്കുകമാത്രമാണ്. ഇത്തരത്തിലുള്ള പങ്കാളിത്തം, ആസ്വാദനത്തേയും സംവേദനത്തേയും കൂടുതൽ വൈകാരികമായ അനുഭവമാക്കുന്നു. എന്നാൽ അതിവൈകാരികതയിലേക്ക് കൂപ്പുകുത്തിപ്പോവുകയോ പ്രേക്ഷകൻെറ ചിന്താശേഷിക്കുമേൽ ഒരു കണ്ണീർമറ സൃഷ്ടിക്കുകയോ ചെയ്യുന്നുമില്ല. നിർണ്ണായകമായ നേരങ്ങളിൽ, വസ്തുനിഷ്ഠത കാത്തുസൂക്ഷിക്കുന്ന, ഒരു കാഴ്ചക്കാരനോ ആഖ്യാതാവോ മാത്രമായി ക്യാമറ മാറിനില്ക്കുകയും ചെയ്യും. ഇരിങ്ങോളിലെ പാറമടയിൽ വച്ച് കാലുനഷ്ടപ്പെട്ട തൊഴിലാളിയോടു സംസാരിക്കുമ്പോൾ ക്യാമറ കേഴ്വിക്കാരൻെറ അകലത്തിൽ മാറിനില്ക്കുകയാണല്ലോ ചെയ്യുന്നത് (അമ്മ അറിയാൻ). വൈകാരികതയുടെയും വസ്തുനിഷ്ഠതയുടേയും ഇടയിൽ ശരിയായ സന്തുലനമാണ് പരമ്പരാഗതസിനിമയിൽ നിന്ന് നവരാഷ്ട്രീയ സിനിമയുടെ ഗുണപരമായ വ്യതിയാനം.

പക്ഷേ, നവരാഷ്ട്രീയ സിനിമയ്ക്ക്, സാർവ്വലൗകികമായി ഒരു പ്രായോഗികരീതിയോ ഘടനാസ്വഭാവമോ നിർവ്വചിക്കാനാവുമെന്നു തോന്നുന്നില്ല.

## ഗോത്രപരമായ പ്രത്യേകതകൾ

ഓരോ രാജ്യത്തിൻേറയും സമൂഹത്തിൻേറയും രാഷ്ട്രീയം അതാതിടത്തെ ഗോത്രപരമായ പ്രത്യേകതകളിലും സവിശേഷമായ പാരമ്പര്യസാഹചര്യങ്ങളിലുമാണ് നിലനില്ക്കുന്നത്. ഓരോ സമൂഹത്തിൻേറയും പരിഗണനകളും സംവേദനശീലവും വ്യത്യസ്തമായിരിക്കും. അതുകൊണ്ട്, അതതു പാരമ്പര്യത്തിലും ഗോത്രവിശ്വാസങ്ങളിലും ശീലങ്ങളിലും ഊന്നിനിന്നുകൊണ്ടേ, ഒരു രാഷ്ട്രീയസിനിമാക്കാരന്, തൻെറ ചലച്ചിത്രഭാഷ രൂപീകരിക്കാനാവൂ. ഉദാഹരണത്തിന് റിപ്പൻറൻസ് (അബുലാഡ്സെ), സെഗാൻ (ഇമാമുറ), അൻേറാണിയോ ദാസ് മോർട്ടസ് (ഹംബർട്ടോ സൊളാസ്) തുടങ്ങിയ സിനിമകൾ തമ്മിൽ, ഇത്രമേൽ വ്യത്യസ്തത പുലർത്തുന്നത്, റഷ്യയുടേയും ജപ്പാൻേറയും ലാറ്റിനമേരിക്കയുടേയും രാഷ്ട്രീയ ചരിത്രവും, പാരമ്പര്യശീലവും വിശ്വാസപ്രമാണങ്ങളുമെല്ലാം വ്യത്യസ്തമായിരിക്കുന്നതുകൊണ്ടാണ്. ഈ ചലച്ചിത്രങ്ങൾ, അതതു സമൂഹങ്ങളുടെ ചരിത്രത്തിലും ഗോത്രപ്രത്യേകതകളിലും മതാത്മകതയിലും രീതികളിലുമെല്ലാം അടിയുറച്ചിരിക്കുന്നു. എന്നാൽ, ഉള്ളടക്കത്തിലും വൈകാരികതയിലും ഇവ തമ്മിൽ പരസ്പരപൊരുത്തം പുലർത്തുകയും അതതു രാഷ്ട്രീയാവസ്ഥകളുടെ സത്യത്തേയും സമഗ്രയാഥാർത്ഥ്യത്തേയും തിരയുകയുമാണ് ചെയ്യുന്നത്. രാഷ്ട്രീയ സിനിമയുടെ നാളിതുവരേയുള്ള സാങ്കേതികബദ്ധതയ്ക്കും നിർവ്വഹണരീതിക്കും പ്രത്യക്ഷപ്രകൃതിക്കുമെതിരെ കലാപം കൂട്ടുകയും, ഒരു 'നവരാഷ്ട്രീയ സിനിമ'യുടെ പിറവിക്ക് വഴിമരുന്നിടുകയും ചെയ്യുന്നു ഇത്തരം ചിത്രങ്ങൾ. അതുകൊണ്ടുതന്നെ യാഥാസ്ഥിതികപക്ഷത്തുനിന്നും വിമർശനവും വിവാദവും ക്ഷണിച്ചുവരുത്തുകയും ചെയ്യുന്നു.

ഈ ജനുസ്സിൽപ്പെടുന്ന നവരാഷ്ട്രീയ സിനിമയുടെ പാഠങ്ങളിലേക്ക് മിത്തുകളും നാടോടിയായ പുരാവൃത്തങ്ങളും ആചാരങ്ങളും ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്നു. ഈ സിനിമകൾ പലപ്പോഴും അപ്രതീക്ഷിതമാംവണ്ണം യോഗാത്മകവും ചിലപ്പോൾ മതാത്മകവും ആകുന്നു. കലാപം പലപ്പോഴും ഒരു ബലിദാനത്തിൻേറയോ പൂജയുടേയോ ആദിമവിശുദ്ധി ആർജ്ജിക്കുകയോ ചെയ്യുന്നു, (ഉദാ-റിപ്പൻറൻസ്). ഓരോ ദേശത്തിൻേറയും രാഷ്ട്രീയമായ പുരോയാനം, അതതു സമൂഹങ്ങളുടെ മതാത്മകതയിൽ നിന്നുകൊണ്ടേ സാധിക്കുകയുള്ളൂ എന്ന ബോധോദയത്തിൽ ഈ സംവിധായകർ എത്തിച്ചേർന്നിരിക്കണം. യുക്തിചിന്തയോടൊപ്പമോ, അതിനേക്കാളേറെയോ, മനുഷ്യമനസ്സിൽ വേരുറച്ചുപോയ ആദ്ധ്യാത്മിക ഭാവങ്ങളെയും കൂടി ഉപാധിയാക്കുകയാണ് ഈ ചലച്ചിത്രകാരന്മാർ. പൈതൃകത്തേയും അനുഷ്ഠാനങ്ങളേയും തള്ളിക്കളഞ്ഞുകൊണ്ടൊരു കലാപം കേവലം ഉപരിതലസ്പർശിമാത്രമാണ് എന്നും, അവബോധം അപ്പോഴും വിങ്ങലനുഭവിച്ചുകൊണ്ടിരിക്കുമെന്നും സമീപകാല മാർക്സിയൻ പ്രയോക്താക്കൾകൂടി സമ്മതിക്കുന്നുവല്ലോ.

ഈയൊരു പരിപ്രേക്ഷ്യത്തിൽ നിന്ന് പരിശോധിക്കുമ്പോൾ ഇന്ത്യയിലാകെ, നാളിതുവരെയുണ്ടായ ഒരേയൊരു രാഷ്ട്രീയ സിനിമ 'അമ്മ അറിയാൻ'' ആണ് എന്നു മനസ്സിലാവുന്നു. 'ചെറിയാച്ചൻെറ ക്രൂരകൃത്യങ്ങളിൽ' പിച്ചവച്ചു തുടങ്ങിയ യഥാർത്ഥ ഇന്ത്യൻ രാഷ്ട്രീയസിനിമ പൂർണ്ണതയിലെത്തുന്നു 'അമ്മ അറിയാനി'ൽ. 'സിനിമ നേരുപറയുന്നതാവണം' എന്ന് കൂടെക്കൂടെ ആവർത്തിച്ചുകൊണ്ടിരുന്ന ജോൺ എബ്രഹാം, വ്യാപാരസിനിമയുടേയും മാമൂൽസിനിമകളുടേയും മാദ്ധ്യമപരമായ ബലഹീനതകളെ എങ്ങിനെ അതിജീവിക്കാം എന്ന വിഷമചിന്തയിലായിരുന്നു എക്കാലവും. അതുകൊണ്ടാണ് ജോണിൻെറ സിനിമ ഒരേസമയം വ്യക്തിപ്രതിഭയുടെ സർഗ്ഗാവിഷ്കാരവും അതേസമയം ഒരു ജനകീയസൃഷ്ടിയുമാവുന്നത്.

**വി.എസ്. രാജേഷ്**

# വേരുകൾമറക്കാത്ത മനസ്സ്

''സ്കോളർഷിപ്പായി 60 രൂപ തരും. ഐ.ഐ.എസ്സി. (ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് സയൻസ്)ലേക്കു വരുന്നോ....? സി.വി. രാമൻ എനിക്കെഴുതി ചോദിച്ചു!

''അന്നെനിക്കു ലയോളാ കോളേജിൽ 180 രൂപ ശമ്പളമുണ്ടായിരുന്നു. ഭാര്യയും കുടുംബവും ഒപ്പമുണ്ട്. പ്രായം തന്നെ 32 വയസ്സോളം. മറ്റൊരുദ്യോഗം എങ്ങനെ ലഭിക്കുമെന്ന് ഉറപ്പില്ല. ജോലി ഉപേക്ഷിക്കുന്നത് മണ്ടത്തരമാണെന്ന് എല്ലാവരും പറഞ്ഞു. എന്നിട്ടും ഞാൻ ജോലി രാജിവച്ചു. അതെൻെറ ജീവിതത്തിൻെറ വഴിത്തിരിവായി.''

പ്രൊഫസർ പി.ആർ. പിഷാരടി സംസാരിക്കുകയായിരുന്നു. ഉപഗ്രഹങ്ങൾ ഉപയോഗപ്പെടുത്തിയുള്ള റിമോട്ട്സെൻസിംഗ് ഇന്ത്യയിൽ പ്രാവർത്തികമാക്കിയ പിഷാരടി..... ഈ 83-ാമത്തെ വയസ്സിലും അദ്ദേഹം അഹമ്മദാബാദിലെ ഫിസിക്കൽ റിസർച്ച് ലബോറട്ടറിയിൽ എമിരറ്റസ് പ്രൊഫസറാണ്.

അടുത്തിടെ തൃശൂരിൽ നടന്ന നാലാം സയൻസ് കോൺഗ്രസ്. ഫുൾസൂട്ടണിഞ്ഞ ശാസ്ത്രജ്ഞൻമാർക്കിടയിൽ പരുത്തിനൂലിൻെറ മുണ്ടും കൈയ്യറ്റം മൂടിക്കിടക്കുന്ന ഷർട്ടും



പ്രൊഫസർ പി.ആർ. പിഷാരടി

കഴുത്തിലൊരു നേര്യതും ചുറ്റി നെറ്റിയിൽ ചന്ദനം ചാർത്തിയ ഒരു വൃദ്ധൻ.

ശാസ്ത്ര-സാങ്കേതിക പരിസ്ഥിതി വകുപ്പ് ചെയർമാൻ ഡോ. ജി.രാമചന്ദ്രൻ നായർ ആദരവോടെ ആനയിച്ചുകൊണ്ടുവന്ന ഈ വയോവൃദ്ധനെ യുവശാസ്ത്രജ്ഞർക്കിടയിൽ പലരും തിരിച്ചറിഞ്ഞിരുന്നില്ല. ലോകമെങ്ങും അറിയപ്പെടുന്ന മലയാളി ശാസ്ത്രജ്ഞനായ പ്രൊഫ. പി.ആർ. പിഷാരടിയായിരുന്നു അത്.

മലയാളത്തിൽ സംസാരിക്കാൻ ബുദ്ധിമുട്ടുണ്ടെന്ന് പറഞ്ഞ മറുനാടൻ മലയാളി ശാസ്ത്രജ്ഞരെയും വർഷങ്ങൾക്കുമുമ്പ് കേരളംവിട്ട പിഷാരടി അമ്പരപ്പിച്ചു. ഉപനിഷത് ശ്ലോകങ്ങളും മലയാള കവിതകളും ഉടനീളം കോർത്തിണക്കിയാണ് അദ്ദേഹം ഉദ്ഘാടനപ്രസംഗം നടത്തിയത്.

പ്രതീക്ഷയും ശുഭാപ്തിവിശ്വാസവും സ്ഫുരിക്കുന്ന കണ്ണുകൾ. 83-ാമത്തെ വയസ്സിലും ഒളിമങ്ങാത്ത കർമ്മചോദന. വിഖ്യാതനായ ഈ വ്യോമശാസ്ത്രജ്ഞൻ സർ സി.വി.രാമൻെറ ശിഷ്യനായിരുന്നു. വിക്രം സാരാഭായിയുടെ സഹപ്രവർത്തകനും.

സി.വി. രാമനോടൊപ്പം ബന്ധപ്പെടാനിടയായ സാഹചര്യത്തെക്കുറിച്ചും അതുല്യനായ ആ ശാസ്ത്രപ്രതിഭയോടൊപ്പമുള്ള തൻെറ അനുഭവങ്ങളെക്കുറിച്ചും തൃശൂർ രാമനിലയത്തിൽ വച്ച് ഈ ലേഖകനുമായി പ്രൊഫ. പിഷാരടി സംസാരിച്ചു.

1931-ൽ തൃശിനാപ്പള്ളി സെൻറ് ജോർജ് കോളേജിൽ നിന്നും റാങ്കോടെ ഓണേഴ്സ് പാസ്സായ പിഷാരടി 1932-ൽ തൃശിനാപ്പള്ളി ഹോളി ക്രോസ് കോളേജിൽ അദ്ധ്യാപകനായി ചേർന്നു. 1934-ൽ അവിടെ നിന്ന് മദ്രാസ് ലയോളാ കോളേജിലേക്കു മാറി.

ഈ അവസരത്തിലാണ് സർ. സി.വി.രാമൻ ബാംഗ്ളൂരിലെ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് സയൻസിൻെറ ഡയറക്ടറായി ചുമതലയേൽക്കുന്നത്.

''ലയോളാ കോളേജിലെ വെക്കേഷൻ കാലത്ത് രണ്ടുമാസം അദ്ദേഹത്തിൻെറ കീഴിൽ പ്രവർത്തിക്കാൻ അനുവദിക്കുമോയെന്ന് ചോദിച്ച് ഞാനെഴുതി. അദ്ദേഹം സമ്മതിച്ചു. ഫിസിക്സിനെക്കുറിച്ച് സർവ്വവിവരങ്ങളും മനസ്സിലാക്കിക്കഴിഞ്ഞുവെന്നായിരുന്നു അന്നെൻെറ സങ്കല്പം. പക്ഷേ, രാമനെ കാണുകയും അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കുകയും ചെയ്തപ്പോൾ എൻെറ ധാരണകളൊക്കെ എത്ര അബദ്ധങ്ങളിലമായിരുന്നുവെന്ന് മനസ്സിലായി.

ശാസ്ത്രമൊരു സാഗരമാണെന്ന് എനിക്ക് വ്യക്തമായി. അതിൻെറയരികിൽ പോലും എത്താൻ കഴിഞ്ഞിട്ടില്ലെന്നും അറിഞ്ഞു.

രാമനെ കണ്ടു. രണ്ടുമാസത്തെ ഗവേഷണ പ്രവർത്തനങ്ങൾക്കായി അദ്ദേഹമെനിക്കൊരു വിഷയം തന്നു. ഞാനത് നിശ്ചിതസമയത്തിനുള്ളിൽ പൂർത്തിയാക്കി. രാമനെ അത് വളരെ ആകർഷിച്ചു. ഐ.ഐ.എസ്സിൻെറ ഗവേഷണശാല ഉപയോഗിക്കാൻ അവസരം ലഭിച്ചു. അന്ന് 75 രൂപ ലബോറട്ടറി ഫീസായി നൽകണമായിരുന്നു. (ഇന്ന് കഥയൊക്കെ എത്രമാറി. ശാസ്ത്രജ്ഞന് പണം അങ്ങോട്ട് നൽകിയാലെ ഗവേഷണം നടത്തുകയുള്ളു. പിഷാരടി ഫലിതരൂപേണ പറഞ്ഞു.)

ഐ.ഐ.എസ്സിലെ പ്രവർത്തനപരിചയം എൻെറ ശാസ്ത്രീയ കാഴ്ചപ്പാടിന് നൂതനാവബോധം പകർന്നു.

രാമൻ വളരെ വിനയസമ്പന്നനായിരുന്നു. എൻെറ ഹൈസ്കൂൾ മാഷ് പെരുമാറുന്നതുപോലെ തികച്ചും സ്നേഹത്തോടും വാത്സല്യത്തോടുമായിരുന്നു അദ്ദേഹം എന്നോടിടപെട്ടത്.

നോബൽ സമ്മാനമൊക്കെ നേടി രാമനന്ന് ലോകപ്രശസ്തനായിമാറിയിരുന്നുവെന്ന കാര്യം പ്രത്യേകം ഓർക്കണം. പ്രഭാതചര്യകളെല്ലാം കഴിഞ്ഞ് രാവിലെ ഏഴുമണിക്ക് രാമൻ ഇൻസ്റ്റിറ്റ്യൂട്ടിൽ വരുമായിരുന്നു. ദിവസം 18 മണിക്കൂർ അദ്ദേഹം പ്രവർത്തിക്കും. ആത്മാർത്ഥതയും അർപ്പണബോധവും കഠിനാദ്ധ്വാനവുമായിരുന്നു അദ്ദേഹത്തിൻെറ കൈമുതൽ.

രാമൻെറ കൂടെയുള്ള പ്രവർത്തനം തുടർന്ന് എല്ലാ വെക്കേഷൻ കാലത്തും നടന്നു. അങ്ങനെയിരിക്കുമ്പോഴാണ് 1941-ൽ ഐ.ഐ.എസ്സിലേക്ക് വരാൻ ആവശ്യപ്പെട്ട് അദ്ദേഹമെഴുതിയത്. അങ്ങനെ ഞാൻ രാമനോടൊപ്പമുള്ള എൻെറ നിതാന്തപ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചു.

ആ അവസരത്തിലാണ് മെറ്റീരിയോളജി (വ്യോമശാസ്ത്രം) ഡിപ്പാർട്ടുമെൻറിലേക്ക് ഐ.ഐ.എസ്സിൽ നിന്നൊരു ശാസ്ത്രജ്ഞനെ വിട്ടുകൊടുക്കണമെന്നാവശ്യപ്പെട്ട് അതിൻെറ അധികൃതർ ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടറായ രാമനെഴുതിയത്. രാമൻ എൻെറ പേര് നിർദ്ദേശിച്ചു. തുടർന്ന് അമേരിക്കയിൽ വ്യോമശാസ്ത്രത്തിൽ നടക്കുന്ന നൂതന പ്രവർത്തനങ്ങളെക്കുറിച്ച് പഠിക്കാൻ എന്നെ അങ്ങോട്ടേക്കയച്ചു. ലോസാഞ്ചലസ്സിലെ പ്രഖ്യാതമായ കാലിഫോർണിയാ സർവകലാശാലയിൽ നിന്ന് ഞാൻ മെറ്റീരിയോളജിയിൽ ഡോക്ടറേറ്റ് നേടി. 'എനർജി ഒഫ് ദി അറ്റ്മോസ്ഫിയർ' എന്നതായിരുന്നു വിഷയം.

ഇന്ത്യൻ മെറ്റീരിയോളജി ഡിപ്പാർട്ടുമെൻറിൽ ഞാൻ 25 വർഷക്കാലം പ്രവർത്തിച്ചു. 1966-ൽ റിട്ടയർ ചെയ്തു. ഇതിനിടയിൽ മെറ്റീരിയോളജി ബഹിരാകാശ ഗവേഷണത്തിന് എങ്ങനെ ഉപയോഗിക്കാമെന്നതിനെക്കുറിച്ച് വിയന്നയിൽ ഒരു കോൺഫറൻസ് നടന്നു. വിക്രം സാരാഭായിയും ഭാഭയും ഞാനുമൊക്കെ അതിൽ പങ്കെടുത്തിരുന്നു.

1966-ൽ ഞാൻ റിട്ടയർ ചെയ്തപ്പോൾ സാരാഭായ് എന്നെ അഹമ്മദാബാദിലെ ഫിസിക്കൽ റിസർച്ച് ലബോറട്ടറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. അങ്ങനെയാണ് റിമോട്ട്സെൻസിംഗിൻെറ മേഖലയിലേക്ക് എൻെറ പ്രവർത്തനം വ്യാപിക്കുന്നത്. പച്ചകാക്കി (കാമോഫ്ളാഷ്)യണിഞ്ഞ വിയറ്റ്നാമീസ് യോദ്ധാക്കളെ തിരിച്ചറിയാൻവേണ്ടിയാണ് അമേരിക്ക റിമോട്ട്സെൻസിംഗ് പ്രാവർത്തികമാക്കിയത്.

ബഹിരാകാശഗവേഷണപ്രവർത്തനങ്ങളിൽ ഒരുപാട് ദൂരം മുന്നോട്ടുപോകാൻ നമുക്ക് കഴിഞ്ഞു. സാരാഭായ് തികഞ്ഞ തന്ത്രശാലി ആയിരുന്നു. ചിലകാര്യങ്ങൾ നടപ്പിലാക്കിക്കിട്ടാൻ ഉദ്യോഗസ്ഥർ തടസ്സം നിൽക്കുമ്പേൾ അദ്ദേഹം എന്നെയും കൊണ്ട് ഇന്ദിരാഗാന്ധിയുടെ അടുത്തുപോകും. ഭക്ഷണമൊക്കെ കഴിഞ്ഞശേഷം കാര്യങ്ങൾ വിവരിക്കാൻ എന്നോട് ആവശ്യപ്പെടും. സംഗതി ആവശ്യമുള്ള കാര്യമാണെന്ന് ബോദ്ധ്യപ്പെട്ടു കഴിഞാൽ ഇന്ദിരാഗാന്ധി സർവസഹായങ്ങളും വാഗ്ദാനം ചെയ്യും. അവ പ്രാവർത്തികമാക്കുകയും ചെയ്യും.

തുമ്പയിലെ ബഹിരാകാശ ഗവേഷണ കേന്ദ്രത്തിൻെറ തീരുമാനംപോലും ഒരു നിമിഷംകൊണ്ടാണ് കൈക്കൊണ്ടത്. പിഷാരടി ഓർമ്മിപ്പിച്ചു.

മനുഷ്യമസ്തിഷ്ക്കം എന്ന ഏറ്റവും സുപ്രധാനമായ പ്രകൃതിവിഭവം കേരളത്തിന് വേണ്ടുവോളമുണ്ട്. ലോകത്തെ ഒരു ജനവിഭാഗത്തിൻെറയും മുമ്പിൽ അപകർഷതാബോധത്തോടെ നമ്മൾ തലകുനിക്കേണ്ടതില്ല.

പക്ഷേ, ആഗ്രഹം, ധൈര്യം, ആത്മവിശ്വാസം, സഹകരണമനോഭാവം എന്നിവ ഉണ്ടായിരിക്കണം.

ഗവേഷണപ്രക്രിയയിൽ നിതാന്ത തപസ്സു കൊണ്ടുമാത്രമേ ശാസ്ത്രലോകത്തിൻെറ ശിരിശൃംഗം കീഴടക്കാൻ കഴിയൂ. ദിവസം 18 മണിക്കൂർ പ്രവർത്തിക്കണം. രാമൻ അങ്ങനെയായിരുന്നു. ഇന്നത്തെ ശാസ്ത്രതലമുറ ഇതൊക്കെ മനസ്സിലാക്കണം.

പാശ്ചാത്യരാജ്യങ്ങളിലെ പ്രവർത്തനങ്ങളുടെ മാതൃകയൊന്നും നമുക്കുവേണ്ട. ന്യൂട്ടന് 300 വർഷം മുമ്പാണ് ഇരിങ്ങാലക്കുടക്കാരനായ മാധവ ഒരു വൃത്തത്തിൻെറ വിസ്താരവും ഡയമീറ്ററും തമ്മിലുള്ള അനുപാതം കണ്ടുപിടിച്ചത്.

''നമ്മുടെ ശാസ്ത്രത്തിനൊരു ക്ളാസിക്കൽ ടച്ച് ഉണ്ട്. അതാണ് സായിപ്പിൻെറ ശാസ്ത്രവുമായി നമ്മൾക്കുള്ള വ്യത്യാസം.'' പിഷാരടി വ്യക്തമാക്കി.

സംസാരിക്കുമ്പോഴൊക്കെ മലയാളത്തിൻെറ മഹിമയെക്കുറിച്ച് ആവേശം കൊള്ളാൻ അദ്ദേഹത്തിന് പ്രത്യേക താൽപ്പര്യം തന്നെയുണ്ടായിരുന്നു.

പാലക്കാട് ജില്ലയിലെ കൊല്ലങ്കോട്ട് സാധാരണക്കാരിലൊരാളായ ഗോപാലവാദ്ധ്യാരുടേയും ലക്ഷ്മിപിഷാരസ്യാരുടേയും മകനായി പിറന്ന ഈ മലയാളി ശാസ്ത്രത്തിൻെറ സർവ്വജ്ഞപീഠം കയറിയത് മറ്റൊന്നും കൊണ്ടല്ല. അചഞ്ചലമായ ആത്മവിശ്വാസവും വേരുകൾമറക്കാത്ത മനസ്സും തികഞ്ഞ അർപ്പണബോധവും കൊണ്ടാണ്.

തൃശൂർ പഴയന്നൂർക്കാവ് സ്വദേശിനിയായ ദ്രൗപദി പിഷാരസ്യാരാണ് ഭാര്യ. കോഴിക്കോട് നേത്ര വിദഗ്ദ്ധയായ ഡോ. രമാനന്ദകുമാരൻ, പൂനയിൽ ഇലക്ട്രിക്കൽ എഞ്ചിനീയറായ ഡോ. നാരായണൻ, ബാംഗ്ളൂരിൽ ഗൈനക്കോളജിസ്റ്റായ ഡോ. ജയാഭട്ട് എന്നിവർ മക്കളാണ്.

അല്പം പ്രശസ്തിയും അംഗീകാരവും പിന്നെ സായിപ്പുമാരുമായിട്ടുള്ള സഹവാസവും കൂടി ആകുമ്പോൾ ജനിച്ച നാടിനേയും ഭാഷയേയും മറക്കുന്നത് ഒരു ക്രെഡിറ്റായി കരുതുന്നവർക്കിടയിൽ പ്രൊഫസർ പിഷാരടി തികച്ചും വ്യത്യസ്തനാകുന്നു.



തൃശൂരിൽ നടന്ന സയൻസ് കോൺഗ്രസ്സിൽ അവാർഡ് ലഭിച്ച യുവശാസ്ത്രജ്ഞർ പ്രൊഫസർ പിഷാരടിയോടൊപ്പം. (ഇടത്തുനിന്ന്) പി.എ. മുഹമ്മദ് ബഷീർ, എസ്. സുഗുണൻ, യു.എം. ചന്ദ്രശേഖർ, പ്രൊഫസർ പിഷാരടി, പി. കോശി, സത്യജിത് മാത്യു, എം.എസ്. ഷീല

എൻ.ആർ.എസ്. ബാബു

# പുതിയ ലോകത്തിന്റെ മൂന്നരുണകൾ

**വാ**ഷിംഗ്ടൺ ഡി.സി.യിലുള്ള അമേരിക്കൻ സർവകലാശാലയിൽ മുപ്പത്താറു വർഷമായി അന്തർദ്ദേശീയ ബന്ധങ്ങളെപ്പറ്റി പഠിപ്പിക്കുന്ന സീനിയർ പ്രൊഫസറാണ് ഡോ. അബ്ദുൾ-–അസീസ് സെയ്ദ്. പശ്ചിമേഷ്യക്കാരനായ അദ്ദേഹം ആഗോള വികസനത്തെയും ആധുനികവല്ക്കരണത്തെയും ബഹുരാഷ്ട്ര കോർപ്പറേഷനുകളെയും മനുഷ്യാവകാശങ്ങളെയും അമേരിക്കൻ വിദേശനയത്തെയും കുറിച്ചൊക്കെ നിരന്തരം എഴുതാറുമുണ്ട്. അമേരിക്ക, ലാറ്റിൻ അമേരിക്ക, യൂറോപ്പ്, ആഫ്രിക്ക, പശ്ചിമേഷ്യ എന്നിവിടങ്ങളിലെ പല സർവകലാശാലകളിലും ഗസ്റ്റ് ലക്ചററുമാണ്.

കഴിഞ്ഞൊരു ദിവസം ഡോ. സെയ്ദ് പത്നിയോടൊപ്പം തിരുവനന്തപുരം സന്ദർശിച്ചിരുന്നു. കോവളത്തും പത്മനാഭപുരത്തും കന്യാകുമാരിയിലും പോയി. കേരള സർവകലാശാലയുടെ പൊളിറ്റിക്സ് വിഭാഗത്തിൽ അന്തർദ്ദേശീയ ബന്ധങ്ങളെപ്പറ്റി പ്രഭാഷണവും ചെയ്തു. ഈ ലേഖകനുമായും അദ്ദേഹം സംസാരിക്കുകയുണ്ടായി. അവിശ്വസനീയമായ വേഗത്തിൽ ലോകരാഷ്ട്രീയം മാറുകയും പുതിയ ക്രമ സങ്കല്പങ്ങൾ രൂപപ്പെട്ടുവരികയും ചെയ്തുകൊണ്ടിരിക്കെ, പ്രൊഫസർ സെയ്ദിന്റെ അഭിപ്രായങ്ങളും നിഗമനങ്ങളും പ്രവചനങ്ങളും വായനക്കാർക്ക് താല്പര്യമുള്ളതാവും. അതുകൊണ്ട് അദ്ദേഹവുമായി നടത്തിയ സംഭാഷണത്തിന്റെ ചില ഭാഗങ്ങൾ:

ചോദ്യം: ഒരു ശതാബ്ദവും ഒരു സഹസ്രാബ്ദവും തീരാൻ പോകവേ, ലോക ക്രമം വലിയൊരു മാറ്റത്തിന്റെ വക്കിലാണെന്നാണ് വിദഗ്ദ്ധർ പറയുന്നത്. ഈ മാറ്റത്തിന്റെ ഫലം രാജ്യങ്ങൾ തമ്മിൽ കൂടുതൽ അടുക്കലാണോ അകലലാണോ? സൂചനകളെ താങ്കൾ എങ്ങനെ വിലയിരുത്തുന്നു?

ഉത്തരം: ഉപഭോഗാടിസ്ഥാനത്തിലുള്ള മുതലാളിത്തവും പടിഞ്ഞാറൻ രീതിയിലുള്ള ജനാധിപത്യവും ഇപ്പോൾ ജയിച്ചിരിക്കുകയാണ്. അതിനോടൊപ്പം മതഭ്രാന്തും വംശങ്ങളും ദേശീയതയുമൊക്കെ ഉയർന്നു [illegible]ക്കുന്നു. ഈ പ്രകൃതത്തിൽ 'ലോകക്രമം' എന്ന സങ്കല്പത്തെക്കുറിച്ച് ആലോചിക്കാം. 'ക്രമം' എന്നാൽ 'നിശ്ചിതമായ വ്യവസ്ഥകൾക്കനുസരിച്ച് പ്രവർത്തിക്കുന്ന സിസ്റ്റം' ആണ്. പക്ഷേ, ലോകരാഷ്ട്രീയം ഏതെങ്കിലും മൂല്യങ്ങളിൽ സംയുക്ത പങ്കാളിത്തമുള്ള ധാരണയ്ക്കൊത്തല്ല നീങ്ങിപ്പോന്നിട്ടുള്ളത്. ശീതയുദ്ധകാലത്ത് ചില പടിഞ്ഞാറൻ മൂല്യങ്ങൾ വച്ചുകൊണ്ട്—കൃത്യമായിപ്പറഞ്ഞാൽ ചില യൂറോപ്യൻ മൂല്യങ്ങൾ വച്ചുകൊണ്ട്—ആയിരുന്നു പല രാജ്യങ്ങളും നീങ്ങിയത്. സോവിയറ്റ് യൂണിയനാകട്ടെ ഈ മൂല്യങ്ങൾപോലും വകവച്ചില്ല. ചൈനയും പല ചേരിചേരാ രാജ്യങ്ങളും നിലവിലിരുന്ന അന്തർദ്ദേശീയ വ്യവസ്ഥയെ ചോദ്യം ചെയ്യുകയായിരുന്നു. ചുരുക്കിപ്പറഞ്ഞാൽ 'പഴയ ലോകക്രമം' എന്നു പറയുന്നതിൽ മൂല്യാധിഷ്ഠിത പങ്കാളിത്തം ഉണ്ടായിരുന്നതേയില്ല.

ഏതായാലും, സോവിയറ്റ് ശൈലിയിലുള്ള സോഷ്യലിസം തകർന്നതുകൊണ്ട് ഒരു ഗുണമുണ്ടായി. അന്തർദ്ദേശീയ രംഗത്തെ രൂപപ്പെടുത്തിക്കൊണ്ടിരുന്ന യഥാർത്ഥ ശക്തികളിന് മേലുണ്ടായിരുന്ന ആശയപരമായ മൂടൽമഞ്ഞ് മാറി. ഈ ശക്തികളിലൊന്നാണ് 'ദേശീയത' എന്ന ആശയം. ഈ നൂറ്റാണ്ടിന്റെ ആരംഭത്തിൽ ലോകം യഥാർത്ഥത്തിൽ യൂറോപ്യൻ ശൈലിയിലുള്ള സാമ്രാജ്യങ്ങളും സ്വാധീനമേഖലകളുമായിട്ടാണ് സംഘടിക്കപ്പെട്ടിരുന്നത്. സ്വയം നിർണ്ണയാവകാശത്തിനു വേണ്ടിയുള്ള വംശീയ സ്വപ്നങ്ങളെ ഇത് അവഗണിച്ചിരുന്നു. ആ പഴയ ലോക വ്യവസ്ഥയുടെ വലിയായിരുന്നു സോവിയറ്റ് സാമ്രാജ്യം. തീർച്ചയായും അതൊരു പുതിയ ലോക ക്രമത്തിന്റെ തുടക്കമായിരുന്നില്ല.

ഇന്നിപ്പോൾ ശീതയുദ്ധത്തിന്റെ ആശയപരമായ മൂടൽ മാറിയിരിക്കെ ഊന്നൽ വീണ്ടും വന്നിരിക്കുന്നത് വംശീയ ദേശീയതകൾക്കും മതവിശ്വാസങ്ങൾക്കുമാണ്.

ചോദ്യം: ഒരു കൂട്ടരുടെ 'ദേശീയത' മറ്റൊരു കൂട്ടർക്ക് 'വിധ്വംസകത' ആയിട്ടല്ലേ മാറുന്നത്?

ഉത്തരം: നയതന്ത്രപരമായി അംഗീകാരമുള്ള ഒരു രാജ്യത്തിനുള്ളിൽ സ്വയം നിർണ്ണയാവകാശത്തിനായി പ്രവർത്തിക്കുന്ന ശക്തികളും, വിധ്വംസകമായ അക്രമശക്തികൾ എന്നു വിശേഷിപ്പിക്കപ്പെടുന്നവയും യഥാർത്ഥത്തിൽ ഒന്നാണ്. നിലവിലുള്ള വ്യവസ്ഥിതികൾ 'പ്രാകൃതം' എന്നു പറയുന്നത് വിപ്ളവകാരിക്ക് 'ദേശീയത'യാണ്. യൂറോപ്യൻ കോളനി വാഴ്ചക്കാർ വരച്ചിട്ട കൃത്രിമമായ അതിർത്തികൾ ഏകീകരണത്തെക്കാൾ ശിഥിലീകരണത്തിനാണ് വഴിവച്ചത്. ഇറാക്ക് ഇറാൻ, ഇന്ത്യ പാകിസ്ഥാൻ, സിറിയ—ലബനൺ,എത്തിയോപ്യ—എറിട്രിയ, സെർബിയ—ക്രോയേഷ്യ ഇവിടങ്ങളിലൊക്കെ നാമിതു കാണുന്നു. അൾസ്റ്ററിലായാലും, ബാസ്ക് പ്രവിശ്യകളിലായാലും, തുർക്കിയിലോ, ശ്രീലങ്കയിലോ ആയാലും നാം കാണുന്ന ഭീകര പ്രവർത്തനങ്ങൾ ആധുനിക ഇറ്റലിയുടെയും ജർമ്മനിയുടെയും സ്വാതന്ത്ര്യത്തിനായി നടത്തിയ 'ദേശാഭിമാന പ്രേരിത'മായ നീക്കങ്ങളിൽ നിന്ന് വ്യത്യസ്തമൊന്നുമല്ല.

1 പറഞ്ഞുവന്നത് ഇതല്ല. ഈ നൂറ്റാണ്ടിന്റെ തുടക്കത്തിൽ വൻശക്തികളായി എണ്ണപ്പെട്ടിരുന്നത് ഗ്രേറ്റ് ബ്രിട്ടനും ഫ്രാൻസും ജർമ്മനിയും ആസ്ട്രോ—ഹംഗറിയും ഇറ്റലിയും റഷ്യയും ജപ്പാനുമൊക്കെയായിരുന്നുവെങ്കിൽ, ഈ നൂറ്റാണ്ട് അവസാനിക്കാനിരിക്കെ ഇപ്പോഴും ഈ ലിസ്റ്റിലേക്കുതന്നെ നാം തിരിച്ചെത്തിയിരിക്കുകയാണ്. തുടത്തിലുണ്ടായിരുന്ന ചൈനയും ബ്രസീലും ഭാവിയിലെ വൻശക്തികളായി ഇപ്പോഴും നിലനില്ക്കുന്നു.

ചോദ്യം: ലോകക്രമത്തെ പുനർ നിർണ്ണയിക്കുന്ന പുതിയ ശക്തികളൊന്നുമില്ലെന്നാണോ?

ഉത്തരം: ദേശീയവും വംശീയവുമായ ശക്തികൾക്കു പുറമേ, അന്തർദ്ദേശീയ രംഗത്ത് മൗലികമായും ഏതാനും പുതിയ ശക്തികൾ കൂടി ഉണ്ടായിട്ടുണ്ടെന്ന് ചില വിദഗ്ദ്ധന്മാർ കരുതുന്നുണ്ട്. ഉദാഹരണം പറയാം. പരിസ്ഥിതിവാദവും ഹരിത രാഷ്ട്രീയ (ഗ്രീൻ പൊളിറ്റിക്സ്)വും പരിസ്ഥിതിപരമായ കെടുതികൾ വ്യവസായവല്ക്കരണത്തിന്റെ ദൂഷ്യഫലമായതിനാൽ, അതിനെതിരായ ചലനങ്ങൾ 18-ാം നൂറ്റാണ്ടിലേ തുടങ്ങിയതായി വേണമെങ്കിൽ പറയാം. അമേരിക്കയിലെ 'ദേശീയ പാർക്കുകൾ' എന്ന മികച്ച സമ്പ്രദായം 19-ാം നൂറ്റാണ്ടിലും ഈ നൂറ്റാണ്ടിന്റെ ആരംഭത്തിലുമുണ്ടായ ഗ്രീൻ പോളിറ്റിക്സിന്റെ ഫലമെന്നും പറയാം. പക്ഷേ, ഇന്ന് ഇതിന്റെ സംഘടിതശക്തി വളർന്ന് വിപുലമായിട്ടുണ്ട്. ഈ വിമർശകരുടെ രാഷ്ട്രീയ ശക്തി അവഗണിക്കാവുന്നതുമല്ല. പ്രകൃതിയിൽ നാം വിതയ്ക്കാത്തതു കൊയ്യാൻ നമുക്കെന്തവകാശം എന്ന ചോദ്യം അവഗണിക്കപ്പെടാവുന്നതല്ല തന്നെ.

ചോദ്യം: ടെക്നോളജി പുതിയൊരു വിമോചന ശക്തിയല്ലേ?

ഉത്തരം: ടെക്നോളജി കൊണ്ടുവന്ന മാറ്റവും അതിന്റെ വേഗവും പ്രാധാന്യമുള്ളതുതന്നെ. എന്നാലിത് അത്ര പുതിയതാണോ? അല്ല. പഴയ ലോകക്രമം മാറ്റിയ ഒന്നായിരുന്നു പഴയ റോമൻ ടെക്നോളജി. എന്നാൽ, ആ ഹൈ ടെക്നോളജി സൃഷ്ടിച്ച ചെമ്പുകുഴലുകളിലൂടെ ഒഴുകിയ വെള്ളം കുടിച്ച് പതിനായിരക്കണക്കിന് റോമൻ പടയാളികൾ മരിച്ച കാര്യം മറക്കണ്ട.

മാറ്റമുണ്ട്. എന്നാൽ, മാറ്റങ്ങൾക്ക് പിന്നിലെ ശക്തികൾ എന്നുമുള്ളതുതന്നെ. മാറ്റങ്ങളെ നാം എങ്ങനെ കാണുന്നു എന്നാണ് നോക്കേണ്ടത്. ഈ ഭൂമിയിൽ ഇന്നും രണ്ടുകോടിയോളം മനുഷ്യർ-അതിൽ ഭൂരിഭാഗവും കുഞ്ഞുങ്ങൾ- വർഷംതോറും പട്ടിണികൊണ്ട് മരിച്ചുവീഴുകയാണെന്ന സത്യം നാം കാണുന്നുണ്ടോ? പുതിയ ലോകക്രമം എന്നുപറയുന്നത് ജനങ്ങളുടെ മനസ്സിലും ഹൃദയത്തിലും നിന്നുയരുന്ന ഒന്നാവണം. വേണ്ടേ?



പ്രൊഫസർ അബ്ദുൾ അസീസ് സെയ്ദും പത്നിയും

ചോദ്യം: ശീതയുദ്ധത്തിന്റെ അന്ത്യം മനുഷ്യ മനസ്സുകളെ എങ്ങനെ സ്വാധീനിക്കുന്നുവെന്നാണ്?

ഉത്തരം: ശീതയുദ്ധകാലത്തിന് എന്തൊക്കെ ദൂഷ്യങ്ങളുണ്ടായിരുന്നാലും ശരി, അന്ന് അരനൂറ്റാണ്ടോളംകാലം ഒരുതരം സ്ഥിരതയുണ്ടായിരുന്നു. ലോക രാഷ്ട്രീയത്തിലെ രണ്ടു ധ്രുവങ്ങളെച്ചുറ്റിയുള്ള സ്ഥിരത. ഇന്ന് ആ ധ്രുവങ്ങളിൽ ഒന്നേയുള്ളൂ. സ്ഥിതി ദ്രവരൂപമാണ്. വേണമെങ്കിൽ ഇതിൽനിന്ന് ഒരുസ്ഥിരത രൂപം കൊള്ളാം. എന്നാൽ ഒന്നാം ലോകമഹായുദ്ധത്തിന് മുമ്പുള്ള കാലത്തേതുപോലെ അസ്ഥിരതകളുണ്ടാവാനുള്ള അപകട സാദ്ധ്യത കാണാതിരിക്കരുത്. ശീതയുദ്ധം തീർന്നതുകാരണം രാജ്യങ്ങൾ ശിഥിലീകരിക്കപ്പെടാം. പുതിയ രാജ്യങ്ങൾ പരസ്പര ഭീതിയാൽ അന്യോന്യം ആക്രമണം നടത്തിയെന്നുവരാം. ആഗോളവൽക്കരണവും സ്വകാര്യവൽക്കരണവും കൂടുതൽ അപകടകരമായ സ്ഥിതിയിലേക്ക് നയിച്ചുവെന്നുതന്നെയും വരാം.

ചോദ്യം: പ്രത്യാശയ്ക്ക് വക എവിടെ?

ഉത്തരം: കൂടുതൽ സ്ഥിരതയുള്ളതും ശാന്തമായ രാഷ്ട്രീയ ക്രമം ഉള്ളതുമായ ഒരു വ്യവസ്ഥിതിയുടെ കാഴ്ചപ്പാട് രാജ്യങ്ങൾക്കുണ്ടാവണം. ഓരോ രാജ്യത്തിന്റെയും ഉന്നതി മാത്രം നോക്കിയാൽ പോരാ. ഓരോരുത്തരുടെയും ലക്ഷ്യം പൊതുലക്ഷ്യവുമായി ബന്ധപ്പെടണം. എന്നാൽ ഇന്ന് അത്തരം ഒരു ദർശനം കാണുന്നില്ല.

പാവപ്പെട്ട രാജ്യങ്ങളെ എന്നും ഉയർന്നുകൊണ്ടേയിരിക്കുന്ന വ്യവസായ രാജ്യങ്ങൾക്കൊപ്പം ഉയർത്താൻ ശ്രമിക്കുന്നതുകൊണ്ട് പുതിയ ലോകക്രമം നേടാൻ കഴിയുകയില്ല. [illegible] ലക്ഷ്യമാകാം. പക്ഷേ ആ ലക്ഷ്യം നേടിയാൽ നമ്മുടെ ഭൂമിക്ക് അതു താങ്ങാനാവുകയില്ല. വ്യവസായ രാജ്യങ്ങൾ പാവപ്പെട്ട രാജ്യങ്ങളുടെ നിലവാരത്തിലേക്ക് താഴുന്നതുകൊണ്ടും ഫലമുണ്ടാവുകയില്ല.

ചോദ്യം: ജീവിത നിലവാരങ്ങൾ തമ്മിലുള്ള ഈ അന്തരം- സമൃദ്ധിയുടെയും ഇല്ലായ്മയുടെയും വ്യത്യസ്ത ധ്രുവങ്ങൾ-നിലനിന്നേതീരൂ എന്നാണോ? അല്ലെങ്കിൽ, എങ്ങനെ ഈ നിതാന്തയില്ലായ്മ മാറും?

ഉത്തരം: നാം ഇന്ന് ജീവിക്കുന്നത് ചരിത്രത്തിലെ ആദ്യത്തെ ആഗോള രാഷ്ട്രീയ സമൂഹത്തിലാണ്. മനുഷ്യ സമൂഹത്തിന്റെ തുണ്ടുകളായല്ല, സമൂഹം ഒന്നായാണ് ഇപ്പോൾ രൂപപ്പെടുന്നത്. കിഴക്കും പടിഞ്ഞാറും എന്ന് ഇപ്പോൾ ലോകത്തെ തിരിക്കുന്നത് തെറ്റും. സമ്പത്തിനെ അടിസ്ഥാനമാക്കി തെക്കും വടക്കും എന്നു തിരിക്കുന്നതും തെറ്റും. ഈ തരംതിരിവുകൾ വെറും സാമാന്യവൽക്കരണ ശ്രമങ്ങളാണ്. വെറും കെട്ടുകഥ. അത് യഥാർത്ഥ രാഷ്ട്രീയ കഥയല്ല. മൂന്നാംലോകം ഉല്പാദിപ്പിക്കുന്ന ചരക്കുകളുടെ മൊത്തവില അമേരിക്ക ഉല്പാദിപ്പിക്കുന്ന ചരക്കുകളുടെ മൊത്ത വിലയ്ക്ക് തുല്യമാവുമെന്ന് പത്തുകൊല്ലം മുമ്പ് ആരു കരുതി! ഉരുക്കിന്റെയും ഇലക്ട്രോണിക് വീട്ടുപകരണങ്ങളുടെയും കമ്പോള ഓഹരിക്കാര്യത്തിൽ ജപ്പാൻ തെക്കേ കൊറിയയോട് തോൽക്കുന്ന ഒരു കാലത്തല്ലേ നാം ഇപ്പോൾ ജീവിക്കുന്നത്? ലോകത്തെ ആദ്യത്തെ ആഗോള വ്യവസായങ്ങൾ ഉയരാൻ പോവുകയാണ്. അതോടെ ആദ്യത്തെ ആഗോള സമ്പദ് വ്യവസ്ഥയും ഉണ്ടാവും. പഴയ റോമാ സാമ്രാജ്യത്തിനുശേഷം ആദ്യമായി നാം ഒരാഗോള സംസ്കാരത്തിലേക്ക് കടക്കുകയാണ്. പഴയ റോമാ സാമ്രാജ്യത്തിന് ചൈനയെക്കുറിച്ചും ഇന്ത്യയെക്കുറിച്ചും മാത്രമേ അറിയാമായിരുന്നുള്ളൂ. ഇന്ന് അതാണോ സ്ഥിതി? ലോകരാഷ്ട്രീയം ഇടത്തും വലത്തും തമ്മിൽ മത്സരിച്ച ലംബമായ അച്ചുതണ്ടിൽ നിന്ന് മാറാൻ പോവുകയാണ്. പകരം സാമ്പത്തിക-ഭൗതിക മൂല്യങ്ങളോട് പരിസ്ഥിതിയുടെയും ആത്മീയതയുടെയും ഫെമിനിസത്തിന്റെയും മൂല്യങ്ങൾ പടവെട്ടുന്ന ഒരു സാഹചര്യം വരികയാണ്. പഴയ വിശ്വാസങ്ങൾ മാറുകയാണ്.

അടുത്ത കുറെ കൊല്ലത്തേക്ക് പ്രധാന പ്രശ്നം ടെക്നോളജി വ്യവസ്ഥകളെ ആരു നിയന്ത്രിക്കുമെന്നും വിശ്വാസ വ്യവസ്ഥകളെ ആരു നിയന്ത്രിക്കുമെന്നുമുള്ള ചോദ്യത്തെച്ചുറ്റിയായിരിക്കും. യഥാർത്ഥത്തിൽ പ്രശ്നം നയങ്ങളല്ല. വിശ്വാസ വ്യവസ്ഥകളാണ്. തുല്യതയാണ് പ്രശ്നമെന്നു പുറമേ തോന്നാം. അല്ല. വിശ്വാസ വ്യവസ്ഥകൾ തന്നെയാണ്. അബോധമായ വിശ്വാസ വ്യവസ്ഥകൾ കാരണമാണ് മൂന്നാംലോകം പട്ടിണികിടക്കുന്ന സാഹചര്യത്തിലേക്ക് തള്ളിവിടപ്പെട്ടുകൊണ്ടിരിക്കുന്നത്.

ചോദ്യം: വിശ്വാസ വ്യവസ്ഥകളെന്നു പറയുന്നത് തെറ്റിനെയും ശരിയെയും കുറിച്ചുള്ള സ്ഥിരം ധാരണകളാണോ? വികസനത്തെയും പുരോഗതിയെയും കുറിച്ചുള്ള സിദ്ധാന്തങ്ങളാണോ? മാതൃകകളെക്കുറിച്ചുള്ള സങ്കല്പമാണോ? അല്ലെങ്കിൽ മറ്റെന്താണ്?

ഉത്തരം: കമ്പോളത്തിൽനിന്ന് ആവശ്യം ഇതെല്ലാം വാങ്ങാനുള്ള ശേഷിയാണ് പുരോഗതിയുടെ സൂചിക എന്ന ഒരു ധാരണയുണ്ട്. എന്തുമാത്രം ഉപഭോഗം നടത്തുന്നുവോ അത്രയും സാമ്പത്തിക വളർച്ചയുണ്ട് എന്ന വിശ്വാസത്തിൽ നിന്നുണ്ടായതാണിത് ഈ തലമുറയെയും അടുത്ത തലമുറകളെയും എല്ലാ രാജ്യങ്ങളെയും, ബാധിക്കുന്ന സാമൂഹിക പ്രശ്നങ്ങൾക്ക് സാമ്പത്തിക കാരണമേയുള്ളൂ എന്ന ഒരു വിശ്വാസമില്ലേ? ഈ സാമ്പത്തിക യുക്തിയാണ് വികസന നയങ്ങളെയൊക്കെ നിയന്ത്രിക്കുന്നത്. പടിഞ്ഞാറൻ ശൈലിയിലുള്ള ഭൗതികശാസ്ത്രമാണ് ലോകത്തിന് കിട്ടാവുന്നതിൽ വച്ചേറ്റവും നല്ല അറിവ് എന്ന

ഒരു വിശ്വാസമുണ്ട്. ഇതെല്ലാം ചെന്നെത്തുന്നത് എവിടെയാണ്? സാമ്പത്തിക വികസനമെന്ന മരീചികയ്ക്ക് പിന്നാലേ പാഞ്ഞ് രാജ്യങ്ങൾ പോകുമ്പോൾ മനുഷ്യാവശ്യങ്ങളും മനുഷ്യാവകാശങ്ങളും മനുഷ്യനും മനുഷ്യനും തമ്മിലുള്ള ഇടപെടലുകളുടെ നിലവാരവും ഒക്കെ ബലികഴിക്കപ്പെടുകയാണ്.

ചോദ്യം: പടിഞ്ഞാറൻ ഭൗതിക ശാസ്ത്രത്തിന് ബദലായി താങ്കൾ എന്താണ് കാണുന്നത്?

ഉത്തരം: അതിലേക്കുവരുംമുമ്പ് ഒന്നുകൂടി പറയട്ടെ. മൂന്നാംലോകം ഇതാ വികസിക്കുന്നു, ടേക്കോഫിനു സമയമായിരിക്കുന്നു എന്നൊക്കെ പറഞ്ഞുകേട്ടിരുന്നല്ലോ. റൺവേയിൽ കൂടി വിമാനം ഓടിച്ചെന്ന് വേഗമാർജ്ജിച്ച് പൊങ്ങിപ്പറക്കാൻ തുടങ്ങുംപോലെ, മൂന്നാം ലോക രാജ്യങ്ങൾ സ്വയം ശക്തിയാർജ്ജിച്ച് ഇതാ ഉയരുന്നു എന്നു തോന്നിച്ചിരുന്നില്ലേ? ഇന്നത്തെ യാഥാർത്ഥ്യമെന്താണ്? മൂന്നാം ലോക രാജ്യങ്ങളിൽ പലതിനും ഒരു





കാലത്തും വികസനം ഉണ്ടാവുകയില്ല. മൂന്നാം ലോകം, നാലാംലോകം, അഞ്ചാംലോകം... അങ്ങനെ ലോകം നീളുന്നു. സ്വയം പര്യാപ്തത അഥവാ സ്വാതന്ത്ര്യം എന്നത് മിഥ്യയാണെന്നു വന്നുകഴിഞ്ഞു. ആ മിഥ്യയുടെ സ്ഥാനത്ത് ഒരു വൈരുദ്ധ്യമാണ് ഇപ്പോളിരിക്കുന്നത് അതാണ് പരസ്പരാശ്രിതത്വം എന്ന സങ്കല്പം.

പ്രശ്ന പരിഹാരങ്ങൾക്കുള്ള പുതിയൊരു വഴി ഇവിടെയാണ് തുറക്കുന്നത്. പരമ്പരാഗത വഴിയല്ല. പുതിയ വഴി. അഞ്ചോ ആറോ രാജ്യങ്ങൾ ചേർന്ന് ലോകഗതി നിയന്ത്രിക്കുന്ന രീതിക്കുപകരം രാജ്യങ്ങളിൽ ഭൂരിപക്ഷവും ചേർന്ന് അഭിപ്രായ സമന്വയമുണ്ടാക്കുന്ന രീതി. ജനങ്ങളും ഗവൺമെൻറുകളും തമ്മിൽ വിശാലമായ അഭിപ്രായ സമന്വയത്തിലെത്തുന്ന രീതി. ഇത് പാടേ പുതിയതെന്നു പറഞ്ഞുകൂടാ. കുറച്ചു പഴയ ചിന്തയും കൂടി ചേർന്നതുതന്നെ. കൂടിയാലോചന, നിർബന്ധം കാണിക്കൽ, വിട്ടുവീഴ്ച കാണിച്ച് കൂടെ നിറുത്തൽ, കുറെയൊക്കെ സമ്മർദ്ദം ചെലുത്തൽ.... ഇതൊക്കെ വേണ്ടിവരും. ഇങ്ങനെയുണ്ടാകുന്ന അഭിപ്രായ സമന്വയത്തിൽനിന്ന് സഹകരണത്തിന്റെ ഒരു യുഗം പിറക്കും. മത്സരയുഗത്തിൽനിന്ന് ഇനി സഹകരണ യുഗം. പൊതുലക്ഷ്യവും സ്വകാര്യ ലക്ഷ്യവും സഹകരിക്കുന്ന ഒരവസ്ഥ കൊണ്ടേ ഇനി പ്രയോജനമുള്ളൂ. സ്വകാര്യം മാത്രം പോരാ. 'പൊതു' മാത്രവും പോരാ. ആഗോള സഹകരണ രാഷ്ട്രീയം: കേൾക്കാൻ തന്നെ എന്തു രസം. അമേരിക്കയ്ക്ക് ഇന്ത്യയും ചൈനയുമായി ജനസംഖ്യാപരമായി സഹകരിക്കാം. അമേരിക്കയ്ക്ക് റഷ്യയും ഫ്രാൻസുമൊക്കെയായി സൈനികമായി സഹകരിക്കാം. ജർമ്മിയും ജപ്പാനുമായി വ്യവസായ–വാണിജ്യ സഹകരണമാകാം. ഈ മേഖലകൾ വ്യാപിപ്പിക്കാം. ഭൗതികശാസ്ത്രവും ആദ്ധ്യാത്മിക ജ്ഞാനവും തമ്മിൽ സമന്വയിപ്പിക്കാം. നല്ല ലോകത്തേക്ക് വഴികൾ എല്ലാമുണ്ട്. അത് നാം കാണണമെന്നേയുള്ളൂ.

ചോദ്യം: പറയാൻ എന്തെളുപ്പം. അല്ലേ?

ഉത്തരം: ഒന്നും എളുപ്പമല്ല. പുതിയ ലോകക്രമം ഉണ്ടാവണമെങ്കിൽ, പടിഞ്ഞാറിന്റെ പുതിയ കാഴ്ചപ്പാടുകൾ പ്രാചീന സംസ്കാരങ്ങളിലെ നന്മകളുമായി കലരണം. ഇതിനർത്ഥം സാമ്പത്തിക തത്വശാസ്ത്രങ്ങളിൽനിന്ന് ജനതകൾ മോചിതരാകണമെന്നു തന്നെ. മാനവിക മൂല്യങ്ങൾക്ക് വേണം കൂടുതൽ പ്രാധാന്യം. സാമ്പത്തിക സ്ഥാപനങ്ങളും ടെക്നോളജിയും വിശകലനങ്ങളുമൊക്കെ നല്ലതുതന്നെ. പക്ഷേ അവ ലക്ഷ്യങ്ങളല്ല. ലക്ഷ്യപ്രാപ്തിക്കുള്ള ഉപകരണങ്ങൾ മാത്രമാണ്. ലക്ഷ്യം ജനതകളുടെ സംസ്കാരത്തോടു ബന്ധപ്പെട്ടു കിടക്കുന്നതാണ്.

ഇന്നത്തെ വ്യവസായ രാജ്യങ്ങളെ ഊന്നി നിന്നുകൊണ്ട് പുതിയ ലോകക്രമം ഉണ്ടാവുകയില്ല. പുതിയ ക്രമത്തിനാവശ്യം നമ്മുടെ നിലനിൽപ്പിന്റെ മൂന്നു തൂണുകൾ ശക്തിപ്പെടുത്തലാണ്. ഒന്ന്:–നമ്മുടെ പരിസ്ഥിതിപരമായ സാഹചര്യം. രണ്ട്:–രാഷ്ട്രീയ സാഹചര്യം. മൂന്ന്:–സാംസ്കാരിക സാഹചര്യം.

പരിസ്ഥിതി സന്തുലനം തകർന്നാൽ എല്ലാം തകരും. മനുഷ്യന് മനുഷ്യനായി ജീവിക്കാൻ പറ്റിയ പരിസ്ഥിതി ഇല്ലാതെങ്ങനെ? രാഷ്ട്രീയ സാഹചര്യമെന്നത് നാം സ്വയം എങ്ങനെ സംഘടിക്കുന്നു എന്നതു തന്നെ. ഇതിന്റെ ആണിക്കല്ല് സഹവർത്തിത്വമായിരിക്കണം. മുതലാളിത്തവും സോഷ്യലിസവും ഒരുപക്ഷേ പുതിയ രൂപങ്ങളിലുള്ള കമ്മ്യൂണിസവും പരസ്പരപൂരകമായി നിൽക്കുന്ന ഒരു രാഷ്ട്രീയ–സാംസ്കാരിക–പാരിസ്ഥിതിക ലോകം. അത് അസാദ്ധ്യമൊന്നുമല്ല.

---


(13-ാം പേജിൽ നിന്നും തുടർച്ച)


അതികായന്റെ മട്ടിൽത്തന്നെ ഉറച്ചുനിന്നു. എതിർപ്പുള്ളവരെ എല്ലാം ഒപ്പംനടത്തി വോട്ടു പിടിച്ച് മുരളി ജയിച്ചു വന്നു. അതും എതിരാളികൾക്കുപോലും ആദരണീയനായ ഇ.കെ. ഇമ്പിച്ചിബാവ എന്ന ദീർഘകാല പാരമ്പര്യമുള്ള കമ്മ്യൂണിസ്റ്റ് നേതാവിനെ പരാജയപ്പെടുത്തിക്കൊണ്ട്. കൃത്യമായി പറഞ്ഞാൽ 28.957 വോട്ടിന്റെ ഭൂരിപക്ഷം.

കേന്ദ്രം വി.പി. സിംഗും കേരളം നായനാരും ഭരിക്കുന്ന കാലം. മുരളിയുടെ ലോകസഭയിലേക്കുള്ള അരങ്ങേറ്റം അത്ര തിളക്കമാർന്നതായില്ല. എങ്കിലും എം.പി. എന്ന നിലയിൽ കോഴിക്കോട്ടും വയനാട്ടിലും മുരളീധരന്റെ സജീവ സാന്നിദ്ധ്യമറിഞ്ഞു, പൊതുചടങ്ങുകളിൽ ഉദ്ഘാടകനായും അദ്ധ്യക്ഷനായും മററും മററും.

അതിനിടയിൽ രാഷ്ട്രീയ നേതാക്കളായി അച്ഛനും മകനും ഒരേ വേദിയിൽ പ്രത്യക്ഷപ്പെടാനും തുടങ്ങി. 1989 ഫെബ്രുവരിയിൽ കോഴിക്കോട് ജില്ലയിലെ കാക്കൂരിൽ മുരളി നായകനായി സംഘടിപ്പിച്ച സേവാദൾ സ്റേറ്റ് ഇൻസ്ട്രക്റ്റേഴ്സ് ക്യാമ്പിന്റെ ഉദ്ഘാടന വേളയായിരുന്നു ആദ്യത്തേത്. ഇതേ ഘട്ടത്തിൽ ലീഡർക്കൊപ്പമോ അതിനേക്കാൾ ഏറെയോ ആയി മുരളീധരൻ ശ്രദ്ധാകേന്ദ്രമായി.

മുരളിയുടെ ശുക്രദശ ആരംഭിക്കുന്നത് യഥാർത്ഥത്തിൽ 1991–ലെ തിരഞ്ഞെടുപ്പോടെയാണ്. എതിർപ്പിനും മുറുമുറുപ്പുകൾക്കും ഒട്ടും സ്ഥാനമില്ലാത്തവിധം കോഴിക്കോട്ട് മുരളിയുടെ സ്ഥാനാർത്ഥിത്വം വീണ്ടും പ്രഖ്യാപിക്കപ്പെട്ടു. മററു ഗ്രൂപ്പിലെ പ്രമുഖർ തന്നെ ഇലക്ഷൻ കമ്മററിയുടെ സാരഥികളായി മാറി. പ്രതിപക്ഷത്ത് ഇക്കുറി സ്ഥാനാർത്ഥി എം.പി. വീരേന്ദ്രകുമാർ ആയിരുന്നു. കേരളത്തിലുടനീളം പാഞ്ഞുനടക്കുമ്പോഴും കോഴിക്കോടൻ യാത്ര മുറതെററാതെ നടത്താൻ ലീഡർ സമയം കണ്ടെത്തി. ബി.ജെ.പി. ബാന്ധവം ശക്തമായി ഉയർന്നു വന്നതും ഇതേ കാലത്തുതന്നെ. ഭൂരിപക്ഷം പതിനയ്യായിരത്തോളമായി കുറഞ്ഞെങ്കിലും മുരളി ജയിച്ചു.

കേന്ദ്രം നരസിംഹറാവുവിനും കേരളം കെ. കരുണാകരനുമായി. കോഴിക്കോടിന് മുമ്പെങ്ങുമില്ലാത്ത തിളക്കം കൈവന്നു. മുരളിക്കു ചുററും തിരക്ക് വർദ്ധിച്ചു. മന്ത്രിസഭയിലെ കോൺഗ്രസ്സ് പ്രതിനിധികളെ തീരുമാനിക്കുന്നതിൽപ്പോലും മുരളിക്കുള്ള പങ്ക് നിർണ്ണായകമാണെന്ന സംസാരം ഉയർന്നു. ഒപ്പം കേരളത്തിലെ കോൺഗ്രസ്സിൽ ഒരു മൂന്നാം ഗ്രൂപ്പും വളർന്നു. പതിററാണ്ടുകളായി കരുണാകരന്റെ ഉററ തോഴരായിരുന്ന പലരും ഈ ഗ്രൂപ്പിന്റെ വക്താക്കളായി. അവരൊന്നിച്ച് മുരളിക്കുനേരെ വിരൽചൂണ്ടി.

എന്നാൽ തന്ത്രജ്ഞനായ ലീഡർ തരത്തിന് കളം മാററി ചവിട്ടി. ഐ. ഗ്രൂപ്പിന്റെ നേതൃത്വം മുരളീധരനിൽ കേന്ദ്രീകരിച്ചു. വിലപേശിനിന്ന മൂന്നാം ഗ്രൂപ്പിനേയും മുരളിയുടെ വരുതിയിൽ വരുത്തി.

ഇതോടെ കോഴിക്കോട് ഒരു മിനി തലസ്ഥാനമായി മാറുകയായിരുന്നു. ഇതിനിടയിൽ നടക്കാവ് വണ്ടിപ്പേട്ടയ്ക്ക് അപ്പുറത്ത് പുതുതായി പണികഴിപ്പിച്ച സ്വന്തം വീട്ടിലേക്ക് മുരളി താമസം മാററിയിരുന്നു. ഇവിടെ രാപ്പകൽ വ്യത്യാസമില്ലാതെ നേതാക്കൾ കയറിയിറങ്ങി. കാലുവച്ചുകുത്തിയ കാര്യം മുതൽ മന്ത്രിസ്ഥാനപ്രശ്നം വരെ പരിഹാരം തേടിയെത്തി.

വർഷങ്ങളോളം രാഷ്ട്രീയത്തിൽ പയററിത്തെളിഞ്ഞവർ മുരളിയുടെ മുന്നിൽ ഓച്ഛാനിക്കാൻ തയ്യാറായി. ഒപ്പം നിൽക്കുന്നവരെ എങ്ങനെയും തുണയ്ക്കുക എന്ന അച്ഛന്റെ സ്വഭാവം മകനും സ്വീകരിച്ചതോടെ സ്തുതിപാഠകരുടെ ആവേശം പെരുത്തു.

''മുഖ്യമന്ത്രി സ്ഥലത്തെത്തിയില്ലെങ്കിലും ഉദ്ഘാടകനായി നമുക്ക് കിട്ടിയത് ഭാവി മുഖ്യമന്ത്രിയെയാണ്'' മാസങ്ങൾക്കുമുമ്പ് നടന്ന ഒരു പൊതുചടങ്ങിൽ ഒരു നേതാവിന്റെ വാക്കുകൾ ഇത്രത്തോളമെത്തി.

മുരളി വീണ്ടും വിവാദനായകനാവുകയായിരുന്നു. പെരുമാററച്ചട്ടം സംബന്ധിച്ച തർക്കത്തിൽ മുരളീധരന്റെ വാക്കുകൾ സൃഷ്ടിച്ച കോളിളക്കം ചുരുങ്ങിയതായിരുന്നില്ല. പെരുമാററച്ചട്ടക്കാരെ മുക്കാലിയിൽ കെട്ടി അടിക്കണമെന്ന പരാമർശം വന്ന കുണ്ടോട്ടി പ്രസംഗമാണ് ഒച്ചപ്പാടുയർത്തിയത്. അന്ന് കെ.പി.സി.സി. പ്രസിഡൻറായിരുന്ന എ.കെ. ആൻറണിയെ സൂചിപ്പിച്ചുകൊണ്ടുള്ള ഈ വാക്കുകൾ മുരളി പിന്നീട് നിഷേധിച്ചെങ്കിലും അതുയർത്തിയ അലകൾ അടങ്ങാൻ സമയം എടുത്തു.

ഒടുവിൽ സംഘടനാ തിരഞ്ഞെടുപ്പു വന്നു. കേരളമൊട്ടുക്കുള്ള എ ഗ്രൂപ്പുകാരുടെ മുഖ്യ ലക്ഷ്യം മുരളിയെ തകർക്കലായിരുന്നു.

അച്ഛനിൽ നിന്നും ചാണക്യസൂത്രം പഠിച്ച മകൻ ആളും അർത്ഥവും ഉപയോഗിച്ച് എതിരാളികളെ നിഷ്പ്രഭരാക്കി.

കെ.പി.സി.സി. യുടെ ജനറൽ സെക്രട്ടറിയായതോടെ ഔദ്യോഗികമായി സംഘടനയുടെ വക്താവാകാൻ മുരളിക്ക് കഴിഞ്ഞിരിക്കുകയാണ്.

ഇനിയെന്ത്? വീട്ടിലെ വിശാലമായ സ്വീകരണമുറിയിലെ കസേരയിൽ ചാരിയിരുന്ന് ലീഡറുടെ മകൻ ചിരിക്കുന്നു. മറുപക്ഷത്തെ പ്രതിഷേധത്തിന്റെ ഇരമ്പം കേട്ടുകൊണ്ടു തന്നെ.

# പുതിയപുസ്തകങ്ങൾ

## ആർ.എസ്.എസ്സും. ഹിന്ദുദേശീയതയും

**അ**ക്കദമിക് പരിമിതികൾക്കുള്ളിൽ നിന്നും സ്വതന്ത്രമായ ഒരു പഠനമാണ് ഡോ. കെ. ജയപ്രസാദിൻെറ 'ആർ.എസ്.എസ്സും ഹിന്ദുദേശീയതയും''. ആർ.എസ്.എസ്സിലൂടെയും ബി.ജെ.പിയിലൂടെയും വളർന്നുവരുന്ന ''ഹിന്ദുദേശീയത'' തന്നെയാണ് ഇതിൽ ചർച്ച ചെയ്യപ്പെടുന്നത്. കേരളത്തിലെ മാർക്സിസ്റ്റു-ക്രൈസ്തവ-മുസ്ളീം ഐഡിയോളജികൾക്കും മതസങ്കല്പങ്ങൾക്കുമിടയിലൂടെ ആർ.എസ്.എസ്സ് വളർത്തിക്കൊണ്ടുവരുന്ന ഹൈന്ദവ ചിന്ത ആഴത്തിൽ അവലോകനം ചെയ്യപ്പെടുന്നു. കേരളത്തിൻെറ രാഷ്ട്രീയ പരീക്ഷണശാലയിൽ നടന്ന എല്ലാ പ്രധാന




പ്പെട്ട സംഭവങ്ങളെയും പശ്ചാത്തലത്തിൽ നിറുത്തിക്കൊണ്ടുള്ളതാണ് ഈ അവലോകനം. ഹൈന്ദവ ചിന്തയിൽ ആദ്യത്തെ 'റെബലി'നെ ശ്രീ ശങ്കരനിലൂടെ സംഭാവന ചെയ്ത കേരളം ഗുരുദേവ ചിന്തയിലും മാർക്സിസത്തിലും നിന്ന് ക്രമേണ അകന്നു മാറിക്കൊണ്ടിരിക്കുന്നുവെന്ന നിഗമനത്തിലാണ് ഗ്രന്ഥകാരൻ എത്തുന്നത്. ഗ്രന്ഥകാരനായ ജയപ്രസാദും, അവതാരികകാരനായ ഇന്ത്യൻ എക്സ്പ്രസ്സിൻെറ ഗുരുമൂർത്തിയും പറയുന്നത് കേരളം അതിൻെറ തനത് മൂല്യങ്ങളിലേക്ക് തിരിച്ചുപോകുന്നുവെന്നാണ്. എന്താണീ തനത് മൂല്യങ്ങൾ? ഇന്ത്യൻ ദേശീയതയിൽ നിന്നും വ്യത്യസ്തമായി ബി.ജെ.പി ഉയർത്തിപ്പിടിക്കുന്ന ഹൈന്ദവദേശീയതയെ വളരാൻ സഹായിക്കുന്ന മൂല്യങ്ങളാണോ അവ. ഈ ചോദ്യത്തിൻെറ ഉത്തരത്തിൽ അവ്യക്തതയുണ്ട്. ഈ മൂല്യങ്ങൾക്കുമപ്പുറം സാധാരണക്കാരന് കേരള രാഷ്ട്രീയത്തെപ്പറ്റി അറിയുന്ന വളരെ ലളിതമായ ഒരു ധാരണയുണ്ട്. ആ ധാരണയാകട്ടെ മാർക്സിസ്റ്റുപാർട്ടിക്കും കേരളത്തിലെ കോൺഗ്രസ്സിനും എതിരായുള്ള നെഗറ്റീവായ ഒരു ചിന്തയാണ്. മുസ്ളീം-ക്രൈസ്തവ ലോബികൾക്കും പാർട്ടികൾക്കും അമിതമായ പ്രാധാന്യം അധികാര വിഭജനത്തിൽ നൽകാൻ മാർക്സിസ്റ്റുപാർട്ടിയും കോൺഗ്രസ്സും പല കാരണങ്ങൾകൊണ്ട് തയ്യാറായി. മുസ്ളീം ലീഗിനെയും കേരളാ കോൺഗ്രസ്സിനെയും തള്ളിപ്പറയാത്ത മാർക്സിസ്റ്റു പാർട്ടിയും കോൺഗ്രസ്സും ആർ.എസ്.എസ്സിനെ തള്ളിപ്പറയുന്നു—ഭൂരിപക്ഷ വർഗീയതയുടെപേരിൽ—എന്ന ഒറ്റ കാരണം മതിയാകും കേരളത്തിലെ സാധാരണക്കാരനായ ഒരു ഹിന്ദുവിനെ ആർ.എസ്.എസ്സിന് അനുകൂലമായി ചിന്തിപ്പിക്കാൻ. ഈ ചിന്തയെ ആർ.എസ്.എസ്സ് പരമാവധി ഉപയോഗിക്കുന്നു.




ഈ പശ്ചാത്തലത്തിലാണ് കേരളത്തിലെ കോൺഗ്രസ്സിനും മാർക്സിസ്റ്റുപാർട്ടിക്കും തങ്ങളുടെ ഹൈന്ദവ വോട്ടുബാങ്കുകളിൽ ചോർച്ച അനുഭവപ്പെട്ടു തുടങ്ങിയതും. ഇരുമുന്നണികളോടും യോജിച്ചും വിയോജിച്ചും നിന്ന കേരളത്തിലെ വോട്ടർമാർക്കുമുന്നിൽ ബി.ജെ.പി പ്രത്യക്ഷപ്പെടുന്നതോടെ വ്യക്തമായി ഒരുചിത്രം തെളിയുകയാണ്. ബി.ജെ.പിയുടെ രാഷ്ട്രീയ രംഗപ്രവേശനത്തിനും തുടർന്നുള്ള പ്രവർത്തനങ്ങൾക്കും വഴിയൊരുക്കിയ ബോധപൂർവ്വമായ സാമൂഹിക, സാംസ്കാരിക, രാഷ്ട്രീയ സംഭവങ്ങളും ചിന്തകളും അക്കദമിക് മിതത്വം പാലിക്കാൻ ശ്രമിച്ചുകൊണ്ടു തന്നെ ജയപ്രസാദ് വിവരിക്കുന്നു. അനുമാനങ്ങളിലും വിവരണങ്ങളിലുമൊക്കെ തൻേറതായ പക്ഷപാതം കടന്നുവരാതെ സൂക്ഷിക്കുന്നുവെന്നതുതന്നെ ഈ ഗ്രന്ഥത്തെ ശ്രദ്ധേയമാക്കുന്നു. കേരളത്തിലെ ആർ.എസ്. എസ്സിൻെറ ആവിർഭാവം, സാമൂഹ്യാടിത്തറ, രാഷ്ട്രീയ താല്പര്യങ്ങൾ എന്നിവയെക്കുറിച്ച് ആദ്യമായി പഠിച്ചെഴുതിയ ഗ്രന്ഥം എന്നനിലയ്ക്ക് ഇതു ശ്രദ്ധേയമാണ്.

ആർ.എസ്.എസ്.ആൻറ് ഹിന്ദു
നാഷനലിസം. ഗ്രന്ഥകർത്താവ് കെ. ജയപ്രസാദ്
ദീപ് ആൻറ് ദീപ് പബ്ളിക്കേഷൻസ്
രജൗരി ഗാർഡൻ, ന്യൂഡെൽഹി
വില: 375 രൂ.

## ഹിമസാഗരം

കിളിമാനൂർ മധുവിൻെറ മൂന്നാമത്തെ കവിതാസമാഹാരമാണിത്. ഈ സമാഹാരത്തിലെ രചനകളെല്ലാം സജീവവും തീവ്രവുമായ ഒരു കാവ്യജീവിതമുള്ള കവിയുടെ രചനകളാണ്. ഇതിലെ പല കവിതകളും ഇതിനകം മലയാളകവിതാസ്വാദകരുടെ മനസ്സിൽ ജീവിക്കുന്നവയാണ്—ഹിമസാഗരം, അയോദ്ധ്യ, വീണ്ടുമൊരു സ്വാതന്ത്ര്യദിനം, ദേവയാനി.




ഹിമസാഗരം
ഗ്രന്ഥ: കിളിമാനൂർ മധു
പ്രസാ: നാഷണൽ ബുക്ക്സ്റ്റാൾ
വില: 8 രൂപ

## തീർത്ഥക്കാവടി

സി.വി. ശ്രീരാമൻെറ ഒമ്പതു കഥകൾ. പറയാൻ കഥകളും കഥപറയേണ്ടരീതിയും കൈവശമുള്ളതിനാൽ മലയാളികളുടെ കഥാകൗതുകത്തിൽ ജീവിക്കുന്ന കഥാകാരനാണ് സി.വി. ശ്രീരാമൻ. ഈ നല്ല കഥകളുടെ രചയിതാവ് മലയാള കഥയിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. കുചേലൻെറ കൊട്ടാരത്തിൽ കൃഷ്ണൻ, ശീമത്തമ്പുരാൻ, അന്യൻെറ ദുഃഖം തന്നിൽ, നിർമ്മലമായ പ്രഭാതം, കുരുതി, വിജയസ്തംഭം മഹാശ്ചര്യം, വർഗ്ഗയുദ്ധം, ആവണി അവിട്ടം നാളിൽ, തീർത്ഥക്കാവടി എന്നിയാണ് കഥകൾ.

ഗ്രന്ഥ: സി.വി. ശ്രീരാമൻ
പ്രസാ: എസ.പി.സി.എസ്
വില: 17 രൂപ







# സാഹിത്യവാരഫലം

1991-ൽ ബുക്കർ സമ്മാനം നേടിയ ബെൻ ഓക്രിയുടെ ''The Famished Road'' എന്ന നോവൽ സാഹിത്യത്തിലെ കള്ളനാണയങ്ങളിൽ ഒന്നാണ്. ''ഞാൻ ഈ പുസ്തകം വായിച്ചുതീർത്തിട്ട് പുറത്തേക്കു പോയപ്പോൾ തെക്കേ ലണ്ടനിലെ എല്ലാ മരങ്ങളിലും മാലാഖമാർ ഇരിക്കുന്നതുപോലെ തോന്നി'' എന്ന് ലിൻഡ ഗ്രാൻറ് പറയുന്നു. ''യൂറോപ്യൻ നോവലിൻെറ പ്രധാനമായ പ്രവാഹത്തിലേക്ക് ഈ ബ്ളാക്ക് ആഫ്രിക്കൻ നോവൽ ഒഴുകിച്ചെല്ലുന്നു''വെന്നു ബുക്കർസ്സമ്മാന ജഡ്ജിമാരുടെ ചെയർമാൻ പ്രസ്താവിക്കുന്നു. പുസ്തകം ചെലവാക്കാനുള്ള ഈ പരസ്യവാക്യങ്ങൾക്ക് ഒരു വലിയ മാർജ്ജിൻ നല്കിക്കൊണ്ടും ഇവ അത്യുക്തിയാണെങ്കിൽത്തന്നെയും സത്യത്തിൻെറ ഒരംശമെങ്കിലും കാണാതിരിക്കില്ല എന്ന ആശ്വാസദായകമായ വിശ്വാസത്തോടുകൂടിയുമാണ് ഞാൻ വലിയ വിലകൊടുത്തു വാങ്ങിയ ഈ നോവൽ വായിച്ചു തുടങ്ങിയതും ക്ളേശിച്ചു വായിച്ചുതീർത്തതും. ഞാൻ താമസിക്കുന്ന സ്ഥലത്ത് മരങ്ങളുടെ ബഹളമാണ്. ഒരു മരത്തിലും മാലാഖയെ കണ്ടില്ല. കാക്കകളെ കണ്ടു. റേറാമസ് മന്നിൻെറ ''മാജിക് മൗണ്ടൻ'', ബ്രോഹിൻെറ ''വെർജിലിൻെറ മരണം'', ആൻഡ്രിച്ചിൻെറ ''ഡ്രീനാനദിയിലെ പാലം'' ഇവയെല്ലാം സൗധങ്ങളാണെങ്കിൽ അവയിൽ താമസിക്കുന്നവർക്ക് ഉപയോഗിക്കാനുള്ള കക്കൂസാണ് ഈ നോവൽ എന്ന പരമാർത്ഥം ഞാൻ ഗ്രഹിക്കുകയും ചെയ്തു. വെറുതെയല്ല ബുക്കർസ്സമ്മാന പ്രാഡ്വിവാകരിൽ ഒരാൾ ഇതിനു സമ്മാനം കൊടുക്കുന്നതിൽ പ്രതിഷേധിച്ചു രാജിവച്ചത്.

നോവലിലെ പ്രധാന കഥാപാത്രം ലാസറോ. ലാസറോയും യേശു ഉയിർത്തെഴുന്നേല്പിച്ച ലാസറസും തമ്മിൽ പേരുകളിൽ സാദൃശ്യമുള്ളതുകൊണ്ട് അമ്മ ലാസറോയെ അസാറോ എന്നാക്കി. അവൻെറ അച്ഛൻ ബോക്സിങ് നടത്തുന്നു. അമ്മ ചന്തയിൽ സാധനങ്ങൾ വില്ക്കുന്നു. വ്യക്തിത്വമില്ലാത്ത ഈ കഥാപാത്രങ്ങളുടെ മകൻ അസാറോ എന്ന കഥാപാത്രം പ്രേതലോകവുമായി ബന്ധം പുലർത്തുന്നു. കൂടക്കൂടെ പ്രേതങ്ങൾ അവനെ തട്ടിക്കൊണ്ടുപോകും. ഒരിക്കൽ അമ്മ രക്ഷിച്ചതിൻെറ വർണ്ണന ഗ്രന്ഥകാരൻെറ വാക്കുകളിലൂടെ കേൾക്കുക:- ''There were dead cockroacnes about her feet. I saw a rope round her neck, connecting her to the sky. The rope transformed into a thread of lightning. For a moment I thought I had known her in another life or in the world of spirits. I pushed past the officer. I stood on the threshold. Then with light in my head and hunger in my voice, I cried: Mother!'' അമ്മ അവനെ ഉയർത്തി എടുക്കുന്നു.

നൈജീരിയൻ എഴുത്തുകാരനാണല്ലോ ബെൻ ഓക്രി. 1960-ലാണ് ആ രാജ്യം സ്വാതന്ത്ര്യം നേടിയതെന്നു തോന്നുന്നു. അതിനു തൊട്ടടുത്തുള്ള കാലയളവാണ് നോവലിസ്ററ് ചിത്രീകരിക്കുന്നത്. പ്രകൃതിശക്തികളുമായി ജനതയ്ക്കു മല്ലടിക്കേണ്ടതായി വന്നതുകൊണ്ട് പല ദൈവതങ്ങളും കുത്സിതദൈവതങ്ങളും അവിടെ രൂപം കൊണ്ടിട്ടുണ്ട്. സ്വാതന്ത്ര്യം ജനത ആഗ്രഹിച്ച രീതിയിലാവാത്തതുകൊണ്ട് അവർ ഈ ദൈവതങ്ങളുടെ ലോകത്തേക്കു സഞ്ചരിച്ചു എന്നാവാം നോവലിസ്ററ് വിചാരിക്കുന്നത്. പക്ഷേ ആ സഞ്ചാരത്തെ പ്രധാന പ്രമേയമാക്കുകയും അതിനെസ്സംബന്ധിച്ച 'വിഷൻ' രൂപവത്കരിക്കുകയും അതിന് അനുരൂപമായവിധത്തിൽ കഥാപാത്രങ്ങളെക്കൊണ്ട് പ്രവർത്തിപ്പിക്കുകയും ചെയ്തിരുന്നെങ്കിൽ ഇതു കലാസൃഷ്ടി ആകുമായിരുന്നു. ഓക്രിക്ക് അതിനുള്ള ഉദ്ഗ്രഥിതമായ ഭാവനാശക്തിയില്ല. അദ്ദേഹം 'സീക്വെൻസി'ല്ലാതെ കുറെ വാക്യങ്ങളെഴുതുന്നു. തികഞ്ഞ അസംബന്ധം എന്നു വിളിക്കാവുന്ന ചില ഫാൻറസികളിൽ വിലയംകൊള്ളുന്നു. കമ്പിക്കാലുകൾ പുഷ്പിച്ചെന്നും ഒരുസ്ത്രീ മുതുകത്തു മുലകളോടുകൂടി നടന്നുവെന്നും പറഞ്ഞാൽ നമ്മൾ എന്താണ് മനസ്സിലാക്കേണ്ടത്? പ്രയാസപൂർണ്ണമാണ് ലോകജീവിതമെന്നും അതിൽ മദ്യപാനം മാത്രമേ വാസ്തവികമായുള്ളുവെന്നും ജീവിതത്തിൻെറ സമുന്നതബിന്ദു സ്വപ്നമാണെന്നും പ്രഖ്യാപിക്കുന്ന നോവലിസ്ററ് തൻെറ രാജ്യത്തിൻെറ ദയനീയാവസ്ഥയെയാകാം സൂചിപ്പിക്കുന്നത്. പക്ഷേ അതു ഭാവനാത്മകമായ അനുഭവമായിത്തീരുന്നില്ല. കുറെ കഥാപാത്രങ്ങളുടെ പ്രവർത്തനങ്ങളും പ്രതിപ്രവർത്തനങ്ങളും വർണ്ണിച്ചുവച്ചിട്ട് ഓക്രി മാറിനിന്നു പത്തുലക്ഷം രൂപ കൈനീട്ടി വാങ്ങുന്നു. വാങ്ങട്ടെ. എന്നാൽ ഇതു

**ദൈനംദിന ജീവിതത്തിൽ മാന്യത പുലർത്താത്തവൻ കവിയെന്ന നിലയിലും പ്രഭാഷകനെന്ന നിലയിലും മാന്യനായിരിക്കില്ല.**




കലാസൃഷ്ടിയാണെന്നു മാത്രം അദ്ദേഹം വായനക്കാരോടു പറയരുത്.

ഈ കലാഭാസത്തിൽ മനുഷ്യജീവിതമില്ല, ഉത്കടവികാരങ്ങളില്ല. നിയതങ്ങളായ മാനുഷികപ്രവർത്തനങ്ങളില്ല, ചിന്താപദ്ധതിയില്ല. വിശ്വാസ്യത നല്കുന്ന ഇമേജറിയില്ല. ആകെയുള്ളത് ഒരുതരം സങ്കീർണ്ണത മാത്രം. അത് അനുവാചകരെ വൈരസ്യത്തിലേക്കു വലിച്ചെറിയുന്നു. നീന്താനറിഞ്ഞുകൂടാത്തവർ അതിൻെറ കയത്തിൽ വീണു വെള്ളംകുടിച്ചും ശ്വാസംമുട്ടിയും മരിച്ചുപോകും. (The Famished Road—Ben Okri—Vintage—UK.£ 5 = 99 Spl. £ 2 = 00)

## രണ്ടു സത്യങ്ങൾ

ബാല്യകാലത്ത് അഷ്ടമുടിക്കായലിൻെറയും ശാസ്താംകോട്ടക്കായലിൻെറയും വേമ്പനാട്ടുകായലിൻെറയും തീരങ്ങളിലുള്ള പ്രദേശങ്ങളിലാണ് ഞാൻ താമസിച്ചതെങ്കിലും നീന്താൻ പഠിച്ചില്ല. എങ്കിലും ഓക്രിയുടെ കോക്രിത്തടാകത്തിൽ വീണുപോയ ഞാൻ നീന്തി രക്ഷപ്പെട്ട് ശ്രീ. എം. രാഘവൻെറ ''തുണ്ടുകൾ'' എന്ന ചെറുകഥാദ്വീപിൽ കയറിയിരുന്നു (മാതൃഭൂമി വാരിക). ആശ്വാസമായി. രണ്ടു യാഥാതഥ്യങ്ങളാണ് ഇക്കഥയിലുള്ളത്. ഒന്ന്: പ്രച്ഛന്നം. രണ്ട്: പ്രകടം. പ്രച്ഛന്നമായ സത്യം ഭർത്താവു നഷ്ടപ്പെട്ട സ്ത്രീയുടെ ദുഃഖവും നൈരാശ്യവുമാണ്. പ്രകടമായ സത്യം. അവൾ അതു മറച്ചുവച്ചുകൊണ്ടു സുഖജീവിതം നയിക്കുന്ന ചേച്ചിയെ കാണാൻ വരുന്നു എന്നതാണ്. ആ ചേച്ചിക്ക് അനിയത്തിയോടു തോന്നുന്ന സ്നേഹവും അവളുടെ ദുരന്തജീവിതത്തെസ്സംബന്ധിച്ചുള്ള വിഷാദവും പ്രച്ഛന്നം. അതു മനസ്സിലാക്കിക്കൊണ്ട് അതൊന്നും സാരമില്ല എന്ന മട്ടുകാണിച്ച് അനുജത്തിയെ യാത്രയാക്കുന്നത് പ്രകടസത്യം. ഈ പ്രച്ഛന്നസത്യങ്ങളെയും പ്രകടസത്യങ്ങളെയും കലാപരമായി കൂട്ടിയിണക്കി മനുഷ്യജീവിതത്തിൻെറ സവിശേഷത എടുത്തുകാണിക്കുന്നു രാഘവൻ.



കലാലോകത്ത് ആകർഷകങ്ങളായ സംഭവങ്ങളുണ്ട്; അദ്ഭുതാവഹങ്ങളായ സംഭവങ്ങളുണ്ട്. രണ്ടിനും ഉദാഹരണങ്ങൾ നല്കട്ടെ.

മായകോഫ്സ്കിയുടെ കവിത ആകർഷകം പസ്തർനക്കിൻെറ കവിത അദ്ഭുതാവഹം.
വള്ളത്തോളിൻെറ ''മഗ്ദലനമറിയം'' ആകർഷകം കുമാരനാശാൻെറ ''ചിന്താവിഷ്ടയായ സീത'' അദ്ഭുതാവഹം.
ഉറൂബിൻെറ ''വാടകവീടുകൾ'' ആകർഷകം കാരൂരിൻെറ ''മരപ്പാവകൾ'' അദ്ഭുതാവഹം.
മാർകേസിൻെറ ''കുലപതിയുടെ പതനം'' ആകർഷകം.
റോ ആ ബാസ്തോസിൻെറ ''I The Supreme'' അദ്ഭുതാവഹം.

## ചോദ്യം, ഉത്തരം

''ജലദോഷം വന്നാൽ നിങ്ങൾ എന്തു ചെയ്യും?''

''ആശുപത്രികളിൽ ബന്ധുക്കളോ സ്നേഹിതന്മാരോ രോഗികളായി കിടക്കുന്നുണ്ടോ എന്ന് അന്വേഷിക്കും. ഉണ്ടെങ്കിൽ അവിടെ പോയി ജലദോഷം അവർക്കു പകർത്തിക്കൊടുക്കും.''

''ജീവിക്കാൻ പററിയ ഒരുപദേശം തരാൻ നിങ്ങൾക്കു കഴിയുമോ?''

''കഴിയുമെങ്കിൽ ഞാൻ ഇത്തരത്തിൽ ആകുമോ? എങ്കിലും പറയാം. 'സ്നേഹിക്കയുണ്ണീ നീ നിന്നെ ദ്രോഹിക്കുന്ന ജനത്തെയും.' സ്നേഹിക്കാൻ വയ്യെങ്കിൽ ശത്രുക്കളോടു കാരുണ്യം കാണിച്ചാൽ മതി. എന്നാലും അവർ തുടർച്ചയായി നിങ്ങളെ ഭർത്സിക്കും. അത് വകവയ്ക്കരുത്. ഞാൻ അടുത്തകാലത്ത് ഒരു പ്രതിയോഗിയോടു കാരുണ്യം കാണിച്ചു. ഫലം ഇപ്പോഴും അസഭ്യപദവർഷമാണ്. സാരമില്ല. കാരുണ്യമേ ജയിക്കൂ.''

''നിത്യജീവിതത്തിൽ മാന്യനല്ലാത്തവൻ കലയുടെ മണ്ഡലത്തിൽ മാന്യനായിരിക്കുന്നതിൻെറ രഹസ്യമെന്താണ്?''

''നിത്യജീവിതത്തിൽ മാന്യരായിരുന്നു ഞാനറിഞ്ഞ കവികൾ; വള്ളത്തോൾ, ജി. ശങ്കരക്കുറുപ്പ്, ചങ്ങമ്പുഴ, ഇടപ്പള്ളി രാഘവൻപിള്ള ഇവർ. ദൈനംദിന ജീവിതത്തിൽ മാന്യത പുലർത്താത്തവൻ കവിയെന്ന നിലയിലും പ്രഭാഷകനെന്ന നിലയിലും മാന്യനായിരിക്കില്ല.''

''ക്വയിന, അർജ്ജിറോൾ, ആവണക്കെണ്ണ, ഉമിക്കരി, ഈർക്കിൽ ഇവയുടെ കാലത്തു ജീവിച്ച കടൽക്കിഴവനല്ലേ നിങ്ങൾ? അങ്ങനെയുള്ള പഴഞ്ചൻ ഇന്നത്തെ യുവാക്കന്മാരായ സാഹിത്യകാരന്മാരെ പരിഹസിക്കുന്നതിൽ അദ്ഭുതം വല്ലതുമുണ്ടോ?''

''ആൻറിബയോട്ടിക്സിൻെറ ഈ കാലത്തു ജീവിക്കുന്ന നിങ്ങൾ അതു ഉള്ളിലാക്കി ഒരു രോഗം ഭേദമാക്കി വേറൊരു രോഗം വരുത്തുന്നു. വള്ളത്തോൾ, ആശാൻ ഇവരെ നിന്ദിക്കുന്ന നിങ്ങൾ വൃത്തമില്ലാതെ, മനസ്സിലാക്കാൻ പ്രയാസമുള്ള കവിതയെഴുതുന്നവരെ ബഹുമാനിക്കുന്നു. കടൽക്കിഴവനല്ലേ നിങ്ങളെക്കാൾ ഭേദം?''

''ബസ്സിൽ സ്ത്രീകൾക്കു സീററൊഴിഞ്ഞു കൊടുക്കുന്നവർ മാന്യരല്ലേ?''

''അല്ല. തരുണി അല്ലെങ്കിൽ സുന്ദരി ഇവർക്കേ പുരുഷന്മാർ ഇരിപ്പിടം ഒഴിഞ്ഞു കൊടുക്കൂ. അത് അവരുടെ ചെറുപ്പത്തിനോ സൗന്ദര്യത്തിനോ ഉള്ള 'കോംപ്ളിമെൻറാ'ണ്. പിന്നെ നിങ്ങൾ ചോദിച്ചതുകൊണ്ടു പറയുകയാണ്. ഒരു സ്ത്രീക്കും മറെറാരാൾ സീററൊഴിഞ്ഞു കൊടുക്കുന്നത് ഇഷ്ടമല്ല. അവർക്കു മുകളിലത്തെ കമ്പിയിൽ പിടിച്ചുകൊണ്ട് അങ്ങനെ നില്ക്കുന്നതാണ് ഇഷ്ടം.''

''താൻ വൈകാതെ ചത്തൊഴിയുമെന്ന് ഒരു കഥാകാരൻ ചെറുകഥയിൽ എഴുതിയിരുന്നു. ആ പ്രതിഭാശാലി പറഞ്ഞ കാലം കഴിഞ്ഞിട്ടും താൻ ജീവിച്ചിരിക്കുന്നല്ലോ! എന്നു ചാകും താൻ?'' (ഒരു പത്രാധിപരുടെ പേരിലാണ് ഇമ്മാതിരിച്ചോദ്യങ്ങൾ എനിക്കു പലപ്പോഴും കിട്ടുക.)

''എൻെറ മരണത്തെക്കുറിച്ച് ഒന്നും എഴുതരുതെന്ന് അബുദാബിയിൽനിന്ന് മുന്നൂറുനാഴിക അകലെ താമസിക്കുന്ന ശ്രീ. വെൺകുളം മണി എന്ന എഴുത്തുകാരൻ ഇന്നലെ മുന്നൂറുരൂപയോളം ചെലവാക്കി എന്നെ ടെലിഫോണിൽ വിളിച്ചു പറഞ്ഞു. 'ഇല്ല' എന്നു ഞാൻ മറുപടിയും നല്കി. അതുകൊണ്ട് ഈ ചോദ്യത്തിന് ഉത്തരം നല്കുന്നില്ല.''

**അർത്ഥം പകരുക എന്ന കൃത്യംപോലും അനുഷ്ഠിക്കാതെ 'ക്ളീഷേ' എന്നു വിളിക്കാവുന്ന കുറെ വാക്കുകൾ പ്രയോഗിക്കുന്നതിൽ മാത്രം തൽപരരാണ് നമ്മുടെ പല എഴുത്തുകാരും.**

## പെരുമ്പാമ്പ്, കയർ

എം.എ ഒന്നാംക്ളാസ്സിൽ ജയിച്ച് കോളേജിൽ അധ്യാപകനാകാം. പക്ഷേ അയാൾ യഥാർത്ഥത്തിലുള്ള ഗുരുവായിരിക്കണമെന്നില്ല. സന്തത്യുൽപാദനം നടത്താൻ പുരുഷനു കഴിയും. അയാളുടെ ഭാര്യ പ്രസവിക്കുന്ന കുഞ്ഞിൻെറ അച്ഛനായിരിക്കാൻ അയാൾക്കു കഴിവില്ലാതെ വരും പലപ്പോഴും. കല്യാണമണ്ഡപത്തിൽ കയറിനിന്ന് തൊഴുതു പുടവ വാങ്ങുന്നവൾ അതു കൊടുത്തവൻെറ ഭാര്യയാണ്. സംശയമില്ല. എന്നാൽ അവൾ അയാളുടെ സഹധർമ്മിണി ആയിരിക്കണമെന്നില്ല. കോളേജിൽ പഠിപ്പിക്കുന്നവരാകെ, സന്തത്യുൽപാദനം നടത്തുന്നവരാകെ, പുടവ വാങ്ങുന്നവരാകെ യഥാക്രമം അധ്യാപകരാണ്, കുഞ്ഞുങ്ങളുടെ ജനയിതാക്കളാണ്, ഭാര്യമാരാണ്. പക്ഷേ അവർ ഗുരുനാഥന്മാരാവണമെന്നില്ല, പിതാക്കന്മാരാവണമെന്നില്ല, സഹധർമ്മിണിമാരാവണമെന്നില്ല. ആകണമെങ്കിൽ ജന്മസിദ്ധമായ സ്നേഹവും കാരുണ്യവും വേണം. കഥയെഴുതുന്നവരെല്ലാം എഴുത്തുകാർതന്നെ. അവർ കഥാകാരന്മാരായേ തീരൂ എന്നില്ല. ആകുമെങ്കിൽ കുങ്കുമം വാരികയിൽ ''നീർപ്പോള'' എന്ന കഥയെഴുതിയ ശാലിനിക്ക് ആ സമുന്നതമായ വിശേഷണം ചേരുമായിരുന്നു. നീർപ്പോള തകർന്നുപോയ പ്രേമബന്ധമാണ്. ആയിരമായിരം പേർ കൈകാര്യം ചെയ്ത വിഷയം നൂതനമായി വായനക്കാരന് അനുഭവപ്പെടണമെങ്കിൽ ആവിഷ്കാരത്തിലും ദർശനത്തിലും നൂതനത്വം വരുത്തണമല്ലോ. കൃത്രിമത്വം കൊണ്ട് അതു വരുത്താനുള്ള ശാലിനിയുടെ യത്നം പരിഹാസ്യമാകുന്നു. തീവണ്ടിസ്സവാരി. ഇടയ്ക്കിടയ്ക്കു ഗതാവലോകനം. ഭൂതകാലവും വർത്തമാനകാലവും കൂട്ടിക്കുഴച്ച് വായനക്കാരെ പീഡിപ്പിക്കൽ. അതും കുറച്ചു പുറങ്ങളോ? അഞ്ചു പുറങ്ങളോളം പെരുമ്പാമ്പിനെപ്പോലെ ഇഴയുന്ന രചനാവൈകൃതം. എനിക്കോർമ്മ വരുന്നത് ആരോ പറഞ്ഞ ഒരു കഥയാണ്. ഭാരം കൂടിയ ഒരുത്തനെ തൂക്കിക്കൊല്ലാൻ തട്ടിൽക്കയററി നിറുത്തി. മുകളിൽനിന്നു കയറിട്ടിരിക്കുന്നു. അതിൻെറ കനക്കുറവുകണ്ടു മരിക്കാൻ പോകുന്നവൻ അധികാരികളോടു ചോദിച്ചു: 'ഈ കയറ് എന്നെ താങ്ങുമോ? പൊട്ടിപ്പോകില്ലേ?' അനുവാചകനുവേണ്ടി ശാലിനി തൂക്കിയിട്ട ഈ കഥാരജ്ജു പലതവണ പൊട്ടിപ്പോയി. കൂട്ടിക്കെട്ടി വീണ്ടും വീണ്ടും അയാളെ അതുകൊണ്ടുതന്നെ കൊല്ലാൻ ശ്രമിക്കുകയാണ് അവർ. എങ്കിലും ഭാഗ്യംകൊണ്ടു അയാൾ മരിച്ചില്ല. മരിച്ചില്ല എന്നതിനു തെളിവ് അയാൾ സാഹിത്യവാരഫലം എഴുതുന്നു എന്നതുതന്നെ.

## വെറും വാക്കുകൾ

മാർഗററ് മിച്ചലിൻെറ ''Gone with the Wind'' ജാക്ക് ലണ്ടൻെറ കൃതികൾ മുട്ടത്തുവർക്കിയുടെ നോവലുകൾ ഇവ സാഹിത്യമല്ല. ''Gone with the Wind'' എന്ന നോവലിന് 'അനുബന്ധം' എന്ന രീതിയിൽ അടുത്തകാലത്ത് ഉണ്ടായ ''സ്കാർലെററി''ന് പൈങ്കിളിനോവലിനെക്കാൾ അധമത്വമേയുള്ളൂ. സത്യമിതാണെങ്കിലും മിച്ചലും ലണ്ടനും വെറുതെ വാക്കുകൾ പ്രയോഗിച്ചിട്ടില്ല. കലയുടെ തലത്തിലേക്ക് അവ ഉയരുന്നില്ലെങ്കിലും അർത്ഥം പകർന്നുതരും. യഥാർത്ഥമായ കലയിൽ സാഹിത്യത്തിൽ വാക്കുകളുടെ മാർജ്ജനം ഇല്ലാതെയാവൽ നടക്കും. അതിനാലാണ് ''മാർത്താണ്ഡവർമ്മ'' എന്ന നോവൽ വായിക്കാൻ തുടങ്ങുന്നയാൾ സി.വി.രാമൻപിള്ളയുടെ വാക്കുകൾ കാണാതെ മുറിവേററു കിടക്കുന്ന യുവാവിനെയും അയാളെ എടുത്തുകൊണ്ടുപോകുന്ന ആളുകളെയും മാത്രം കാണുന്നത്.

അർത്ഥം പകരുക എന്ന കൃത്യംപോലും അനുഷ്ഠിക്കാതെ 'ക്ളീഷേ' എന്നു വിളിക്കാവുന്ന കുറെ വാക്കുകൾ പ്രയോഗിക്കുന്നതിൽ മാത്രം തൽപരരാണ് നമ്മുടെ പല എഴുത്തുകാരും. അവരിൽ ഒരാളാണ് ദേശാഭിമാനി വാരികയിൽ ''അപർണ്ണ'' എന്ന കഥയെഴുതിയ ശ്രീമതി എസ്.ഗായത്രി. അവർക്കു പറയാനുള്ളത് ഒരു സ്ത്രീ വളരെക്കാലം കാത്തിരുന്ന ഒരുത്തൻ സന്ന്യാസിയായി വന്നെത്തിയെന്നും അവളുടെ കാല്ക്കൽ നമസ്കരിച്ചുവെന്നുമാണ്. ആരാണാവോ ഇത്ര വിശുദ്ധിയുള്ള ഈ മദർതെരേസ എന്നു സംശയരന്ധ്രത്തിൽക്കൂടി ഉയർന്നുവരുന്ന വാക്കുകളെ സൗഹൃദത്തിൻെറ ചൂണ്ടുവിരൽ കൊണ്ടു രന്ധ്രം അടച്ചുപിടിച്ച് ഞാൻ താഴോട്ട് അമർത്തിക്കൊള്ളട്ടെ.

നമുക്കു ബോധമണ്ഡലമുണ്ട്. അതിന് എല്ലാമറിയാൻ കഴിയുകയില്ല. കലാകാരൻ വാക്കുകൾ കൊണ്ട് ഭൗതികവും ഭൗതികമല്ലാത്തതുമായ വസ്തുക്കളെയും വസ്തുതകളെയും വാക്കുകൾ കൊണ്ട് പിടിച്ചെടുത്തു പരിവർത്തനം ചെയ്യുമ്പോൾ ബോധമണ്ഡലംകൊണ്ടു നമ്മൾ അറിയാത്തവയെ നമ്മൾ അറിയുന്നു. ആ പരിവർത്തനത്തിൽ വാക്കുകൾ അപ്രത്യക്ഷങ്ങളാവുന്നു. ബഷീറിൻെറ ''പൂവമ്പഴ''മെന്ന കഥയിൽ പൂവമ്പഴം കൊതിക്കുന്ന തരുണിയേയുള്ളൂ. അവളെക്കൊണ്ട് ഓറഞ്ച് തീററിച്ചു പൂവമ്പഴം എന്നു പറയിക്കുന്ന ഭർത്താവേയുള്ളൂ. തകഴിയുടെ ''വെള്ളപ്പൊക്കത്തിൽ'' എന്ന കഥയിൽ പെരുവെള്ളപ്പാച്ചിലിൽ മുങ്ങിയ കുട്ടനാടൻ പ്രദേശമേയുള്ളൂ. മരിക്കുന്ന ശ്വാനനേയുള്ളൂ. ഗായത്രിയുടെ കഥയിൽ വാക്കുകളേയുള്ളൂ.



തകഴി

## നിരീക്ഷണങ്ങൾ

ഷെയ്ക്സ്പിയറിനെ ഇഷ്ടപ്പെടാത്ത ചിലരിൽ ഒരാളായിരുന്നു തൻെറ അച്ഛനെന്നു ഇംഗ്ളീഷ് നോവലിസ്ററ് സാമുവൽ ബട്‌ലർ പറഞ്ഞു. ഷെയ്ക്സ്പിയറിൻെറ കവിത അപരിഷ്കൃതമോ അസംസ്കൃതമോ ആണെന്ന് അച്ഛൻ അഭിപ്രായപ്പെട്ടതിൽ തെററു കാണുന്നില്ല ബട്‌ലർ. പക്ഷേ ടെനിസൺ എഴുതിയ കാവ്യങ്ങൾ അദ്ദേഹം ഇഷ്ടപ്പെട്ടത് കൊടും പാതകമാണെന്നു ബട്‌ലർ ചൂണ്ടിക്കാണിക്കുന്നു. കുട്ടിക്കൃഷ്ണമാരാർക്കു ചങ്ങമ്പുഴക്കവിത ഇഷ്ടമില്ലാതിരുന്നുവെന്നതു നമുക്കു മനസ്സിലാക്കാവുന്നതേയുള്ളൂ. പക്ഷേ ജന്മനാ കവിയായ അദ്ദേഹത്തെ നിന്ദിച്ചിട്ട് ആഭ്യാസികൻ

**പുസ്തകം കിട്ടിയപാടെ അതു വെട്ടിവിഴുങ്ങുന്ന നിരൂപകർ, 'ഹാ ഹാ ഭേഷ്' എന്നു ഉദ്ഘോഷിക്കുന്ന നിരൂപകർ ഇവർ ധാരാളമുള്ള നാടാണ് കേരളം.**



ബർട്രൻഡ് റസ്സൽ

കഥയെഴുതുന്നവരെല്ലാം എഴുത്തുകാർതന്നെ. അവർ കഥാകാരൻമാരായേ തീരൂ എന്നില്ല.

മാത്രമായ (രാജശേഖരനെന്ന ആലങ്കാരികൻ കവികളെ കാവ്യകവി, ഗദ്യകവി, സാരസ്വതൻ എന്നൊക്കെ വിഭജിച്ചിട്ട് വെറും അഭ്യാസംകൊണ്ടു കവിയായവനെ ആഭ്യാസികൻ എന്നു വിളിക്കുന്നു.) നാലപ്പാട്ടു നാരായണമേനോനെ കവിയായി കൊണ്ടാടുന്നു. ഇതു വേറൊരു കൊടും പാതകം. ചങ്ങമ്പുഴയുടെ ''സ്പന്ദിക്കുന്ന അസ്ഥിമാട''ത്തിന് അത്രകണ്ടു അനുകൂലമല്ലാത്ത റെവ്യു എഴുതിയ പ്രഫെസർ എൻ.കൃഷ്ണപിള്ള വേറെ ചില കവികളെക്കുറിച്ചു അതിപ്രശംസ കലർത്തി എഴുതിയതു വായിച്ചാൽ കൊടും പാതകമെന്ന പ്രയോഗം വെറും 'മൈൽഡ് എക്സ്പ്രെഷ'നാണെന്നു ഗ്രഹിക്കാം.

2. ഒരിക്കൽ എഴുതിയതാണ്. വായനക്കാർ ക്ഷമിക്കട്ടെ. തിരുവനന്തപുരത്ത് സ്ററാറ്റ്യു ജങ്ഷനടുത്ത് ആശുപത്രി നടത്തിയ ഒരു വിദഗ്ദ്ധനായ ഡോക്ടർ മുൻപുണ്ടായിരുന്നു; ഡോക്ടർ രാമകൃഷ്ണപിള്ള. സാഹിത്യനിരൂപകൻ എ.ബാലകൃഷ്ണപിള്ള നിർദ്ദേശിച്ചതനുസരിച്ചാണ് അദ്ദേഹം ''കഷണ്ടി'' എന്ന സുന്ദരമായ ലേഖനം എഴുതിയത്. ഇക്കാര്യം ഡോക്ടർ തന്നെയാണ് എന്നോടു പറഞ്ഞത്. പറഞ്ഞപ്പോൾ എൻെറ കൂടെ പി.കെ.പരമേശ്വരൻ നായരുമുണ്ടായിരുന്നു. കാലിൽ വ്രണവുമായി ഡോക്ടറെ കാണാൻ വന്ന ആളിനു ഡോക്ടർ കുടിക്കാൻ മരുന്നുകൊടുത്തു; പുറത്തു പുരട്ടാൻ കുഴമ്പും. കുറച്ചുദിവസം കഴിഞ്ഞ് രോഗി ഡോക്ടറെക്കണ്ടു പറഞ്ഞു രോഗത്തിനു കുറവില്ലെന്ന്. അദ്ദേഹം വ്രണത്തിലേക്കു നോക്കിയിട്ടു ''പുറത്തു മരുന്നു പുരട്ടിയില്ലേ'' എന്നു ചോദിച്ചു. ''പുരട്ടിയല്ലോ'' എന്ന് രോഗി. ''എവിടെ?'' എന്നു ഡോക്ടർ. രോഗി ഷേർട്ട് ഉയർത്തി മുതുകു കാണിച്ചു. രാമകൃഷ്ണപിള്ള ഒന്നും മിണ്ടാതെ ''ഈ മരുന്നുകൾ തന്നെ കുറച്ചുദിവസം കൂടി ഉപയോഗിക്കൂ. പിന്നെ പുറത്തു പുരട്ടാനുള്ള കുഴമ്പ് വ്രണത്തിൽ പുരട്ടണം. വേണമെങ്കിൽ മുതുകിലും പുരട്ടിക്കൊള്ളൂ'' എന്നു പറഞ്ഞു.

രോഗമില്ലാത്ത സ്ഥലങ്ങളിൽ കുഴമ്പു പുരട്ടുന്നവരാണ് നമ്മുടെ നിരൂപകർ. ഔഷധം കഴിക്കാതെ അതിൻെറ പേരെഴുതിയ കുറിപ്പു ചവച്ചുതിന്നു രോഗം ഭേദമാക്കിയ ഒരുത്തനെക്കുറിച്ചു ബട്‌ലർ എഴുതിയിട്ടുണ്ട്. പുസ്തകം കിട്ടിയപാടെ അതു വെട്ടിവിഴുങ്ങുന്ന നിരൂപകർ, 'ഹാ ഹാ ഭേഷ്' എന്നു ഉദ്ഘോഷിക്കുന്ന നിരൂപകർ ഇവർ ധാരാളമുള്ള നാടാണ് കേരളം.

3. വിശപ്പിനു വെറുപ്പോളമശിച്ചാലും വിശിഷ്ട ഭോജ്യങ്ങൾ മുൻപിൽ കൊണ്ടുവയ്ക്കുമ്പോൾ, അതിൻെറ മണം മൂക്കിനകത്തേക്കു കയറുമ്പോൾ ഉമിനീരു ധാരാളമായി ഉണ്ടാകും ആർക്കും. ഞാൻ ഒരുകാലത്ത് മത്സ്യം, മാംസം, മുട്ട ഇവ കഴിച്ചിരുന്നു. കഴിഞ്ഞ മുപ്പതു കൊല്ലമായി ഇവ കഴിക്കാറില്ല. കുറച്ചു വർഷങ്ങൾക്കു മുൻപ് കൊല്ലത്തു വച്ചു മററു മാർഗ്ഗമില്ലാതെ ചിക്കൻ ഫ്രൈ ഭക്ഷിക്കേണ്ടിവന്നു. അന്ന് എൻ.വി.കൃഷ്ണ വാരിയരും ഡോക്ടർ അയ്യപ്പപ്പണിക്കരും എൻെറ കൂടെ ഉണ്ടായിരുന്നു എന്നാണെൻെറ ഓർമ്മ. ഫ്രൈ കഴിച്ചതുകൊണ്ടു രാത്രി മുഴുവൻ എനിക്ക് ഓക്കാനമായിരുന്നു. എങ്കിലും ഇപ്പോഴും ചിക്കൻ ഫ്രൈ ആവിപറക്കുന്ന രീതിയിൽ മേശപ്പുറത്ത് മററുള്ളവർക്കുവേണ്ടി കൊണ്ടുവയ്ക്കുമ്പോൾ എൻെറ വായിൽ ഉമിനീരു നിറയും. എല്ലാവർക്കും ആ വിധത്തിൽ ലാലാജ്ജലമുണ്ടാകുമെന്നാണ് എൻെറ തോന്നൽ. ഉമിനീരുണ്ടായാൽ അതു മറയ്ക്കാൻ ചിലർ വാതോരാതെ സംസാരിക്കുമെന്നു ഓക്രി The Famished Road എന്ന നോവലിൽ പറയുന്നു. അതു ശരിയല്ല. സംസാരിച്ചാൽ തുപ്പൽ വെളിയിലേക്കു തെറിച്ചുവീഴില്ലേ? അതുകൊണ്ട് ചിലർ മുൻപിൽ കൊണ്ടുവച്ച പച്ചവെള്ളമെടുത്തു കുടിക്കും. ദാഹമെന്നു ഭാവം; പക്ഷേ ഉമിനീരു വിഴുങ്ങാനുള്ള സൂത്രമാണത്. വേറെ ചിലർ ആരും കാണാതെയിരിക്കാൻ വേണ്ടി കൈലേസെടുത്തു മുഖം തുടയ്ക്കും. തുടയ്ക്കുന്ന വേളയിൽ തുപ്പലിറക്കുകയും ചെയ്യും. എൻെറ വിദ്യ, എഴുന്നേററ് ചുവരിലുള്ള കലണ്ടറോ പടമോ നോക്കുക എന്നതാണ്. പുറംതിരിഞ്ഞു നിന്ന് അതു നോക്കുന്ന ഞാൻ ഉമിനീരിറക്കിയാൽ ആരറിയും?

പുതിയ പുസ്തകങ്ങൾ കണ്ടാൽ ലാലാജ്ജലമൂറുന്നവനാണ് ഞാൻ. പരിമളം ആസ്വദിച്ച് വലിയ വിലകൊടുത്തു വാങ്ങി വീട്ടിൽ കൊണ്ടുവന്നു വായിക്കുന്നു. ഫലമോ? ചിക്കൻ ഫ്രൈ കഴിച്ചപ്പോഴുണ്ടായ ഓക്കാനംപോലുള്ള ഓക്കാനം. ഘാനയിലെ നോവലിസ്ററ് Ayi Kwei Armah എഴുതിയ The Beautyful Ones Are Not Yet Born (Beautiful എന്ന ശരിയായ രൂപമല്ല, Beautyful എന്നതുതന്നെ) എന്ന നോവൽ കണ്ടു. വില £ 4=95. പവൻെറ റെയ്ററ് അമ്പതുരൂപയായതുകൊണ്ട് ഇരുന്നൂറുരൂപ. പരിമളം പരന്നു. ലാലാജ്ജലം ഉണ്ടായി. ഈ ചിക്കൻ ഫ്രൈ ഉത്കൃഷ്ടമാണെന്ന രീതിയിൽ വൊള സോയിൻക പറഞ്ഞതും ഓർമ്മയിലെത്തി. പക്ഷേ ഭക്ഷിച്ചു കഴിഞ്ഞപ്പോൾ തുടർച്ചയായ വമനേച്ഛ. ഘാന സ്വതന്ത്രമായി ങ്ക്രൂമയുടെ കാലം (Nkrumah) അഴിമതിയോട് അഴിമതി. കൈക്കൂലി വാങ്ങാത്ത ഒരു റെയിൽവേ ക്ളാർക്ക് തകർന്നടിയുന്നതിൻെറ ചിത്രം വരയ്ക്കുകയാണ് നോവലിസ്ററ്. ഓരോ സംഭവവും എന്നല്ല ഓരോ വാക്യവും പ്രചിന്തിതമാണ് (Contrived). ഈ ഉപായചിന്തനം ഇതിൻെറ മുദ്രയായതുകൊണ്ട് കലയുടെ സത്യം ഇതിലില്ല. ആഫ്രിക്കൻ നോവലുകളെ അവിടത്തെ മഹാരഥൻമാർ വാഴ്ത്തിയാലും നമ്മൾ അവ വാങ്ങുന്നതു സൂക്ഷിച്ചുവേണം. കൊളോണിയലിസത്തിൻെറയും പോസ്ററ് കൊളോണിയലിസത്തിൻെറയും നൃശംസത കണ്ട് സോയിൻക പോലുള്ളവർപോലും അന്ധരായിപ്പോകും.

4. മൂലകാരണവാദം മിഥ്യാബോധജനകമാണ് എന്നു ബർട്രൻഡ് റസ്സലിൻെറ ഏതോ പുസ്തകത്തിൽ വായിച്ച ഓർമ്മയുണ്ട് എനിക്ക്. First cause argument is fallacious എന്നാണ് റസ്സലിൻെറ വാക്യമെന്നു തോന്നുന്നു. പുസ്തകം ഏതെന്ന് ഓർമ്മയില്ലാത്തതുകൊണ്ട് അതെടുത്തു നോക്കാൻ കഴിയുന്നില്ല. എന്തുകൊണ്ടു മിഥ്യാബോധജനകം? റസ്സൽ പറയുന്നു:- നിങ്ങളെ ആരു സൃഷ്ടിച്ചു എന്ന ചോദ്യത്തിന് ഉത്തരം നല്കാൻ കഴിയില്ല. കാരണം ഈശ്വരനെ ആരു സൃഷ്ടിച്ചു എന്ന ചോദ്യത്തിനും ഉത്തരമില്ല എന്നതുതന്നെ.

പ്രപഞ്ചത്തിന് ആദിയില്ല, അന്തവുമില്ല; അത് Self-existent ആണ് എന്ന് വിവേകാനന്ദസ്വാമി



ഭാരതീയ സങ്കല്പത്തിന് അനുരൂപമായി പറഞ്ഞിട്ടുണ്ട്. പിടികിട്ടാത്ത ഈ വിഷയത്തെക്കുറിച്ചാണ് ശ്രീ.ഫിലിപ്പ് എം.പ്രസാദ് ചിന്തിക്കുന്നത്. മനോരാജ്യം വാരിക. അദ്ദേഹത്തിൻെറ പ്രബന്ധം ചിന്താസുന്ദരവും വിദ്വജ്ജനോചിതവുമായിരിക്കുന്നു.

## മഹനീയമായ കവിത

സീതാകാന്ത് മഹാപത്ര (ഇംഗ്ളീഷ് ലിപിയിൽ അച്ചടിച്ച പേര് മലയാള ലിപിയിൽ ഞാനെഴുതുമ്പോൾ തെററുവരാം. തെററാണെങ്കിൽ വായനക്കാർ തിരുത്തിത്തരട്ടെ.) മഹാനായ ഒറിയാകവിയാണെന്നും അദ്ദേഹത്തിൻെറ കാവ്യങ്ങൾ ഇംഗ്ളീഷ്, ഫ്രഞ്ച്, ജർമ്മൻ, സ്വീഡിഷ്, റൊമേനിയൻ ഈ ഭാഷകളിലേക്കു തർജ്ജമ ചെയ്തിട്ടുണ്ടെന്നും ഞാൻ അദ്ദേഹത്തിൻെറ Death of Krishna and other Poems'' എന്ന കാവ്യസമാഹാര ഗ്രന്ഥത്തിൻെറ കവർ പെയ്ജിൽനിന്നു മനസ്സിലാക്കുന്നു. അദ്ദേഹത്തിൻെറ കാവ്യങ്ങൾ ഡാനിഷിലേക്കു തർജ്ജമ ചെയ്ത ഡാനിഷ് കവി Erik Stinus പറയുന്നു:- each of his poem seems to be one complete symbol, one action. What it prescribes for itself is a journey towards a listening to things, to the other, to the others.

അന്യാദൃശങ്ങളായ കാവ്യങ്ങളാണ് ഈ കവിയുടേത്. Time Does Not Fly എന്ന കാവ്യത്തിൻെറ തുടക്കം നോക്കുക:-

It is not time that flies
It is men, all creatures
everywhere
The cloud in brown coat flies away
waving goodbye to my father
as he sits like a portrait,
his head propped against the wall
of the front verandah of our house
Next day, his back towards us
father flies away and sinks
below the horizon
along with the setting sun

തുടർന്നു വരുന്ന എല്ലാ വരികളും ഇതുപോലെ ഉദാത്തങ്ങളാണ്. പ്രപഞ്ചത്തെയാകെ ഒരു മണൽത്തരിയിൽ കാണുന്ന രീതി. സ്വർഗ്ഗത്തെയാകെ കാട്ടുപൂവിൽ കാണുന്ന രീതി.

(Death of Krishna& other Poems-Rup & Co. Rs.50)

★ ★ ★

ഭാഗ്യം. വലിയ ഭാഗ്യം. ഇരുപതു ഷീറെറഴുതിക്കഴിഞ്ഞു. ഇനി ഒരു പുറംകൂടി പാടില്ല. അതുകൊണ്ട് കലാകൗമുദിയിൽ ശ്രീ.ബി.ഹരികുമാർ എഴുതിയ ''ഓം ശാന്തി'' എന്ന കഥ വായിച്ചെങ്കിലും അഭിപ്രായം എഴുതുക എന്നതിൽനിന്ന് ഞാൻ രക്ഷപ്പെട്ടിരിക്കുന്നു.

''ബസ്സിൽ സ്ത്രീകൾക്കു സീററൊഴിഞ്ഞു കൊടുക്കുന്നവർ മാന്യരല്ലേ?''
''അല്ല. തരുണി അല്ലെങ്കിൽ സുന്ദരി ഇവർക്കേ പുരുഷൻമാർ ഇരിപ്പിടം ഒഴിഞ്ഞുകൊടുക്കൂ. അത് അവരുടെ ചെറുപ്പത്തിനോ സൗന്ദര്യത്തിനോ ഉള്ള 'കോംപ്ളിമെൻറാ'ണ്...''

23-ാം പേജിൽ നിന്നു തുടർച്ച

ന്നാണ്. പക്ഷെ സോഷ്യലിസം തകർന്നിട്ടില്ല. നിലനില്ക്കുന്നു. സോഷ്യലിസം ജീവിക്കുന്നുവെന്ന് പറഞ്ഞിട്ട് അദ്ദേഹം സോഷ്യലിസമായി പറയുന്നത് വലതുപക്ഷ സോഷ്യലിസമാണ്. സ്ററാലിൻെറ കാലത്തുണ്ടായ വ്യതിയാനങ്ങളെയും പരിമിതികളെയുമെല്ലാം നിർദ്ദയം തുറന്നുകാണിക്കുന്ന ഗോർബച്ചേവ് ഇന്നത്തെ സോവിയററ് റഷ്യയിൽ വലതുപക്ഷ സോഷ്യലിസത്തിൻെറ കീഴിൽ എന്തു നടന്നുവെന്നുള്ളത് ആലോചിക്കുന്നുണ്ടോ?

1917-ൽ റഷ്യയിൽ വിപ്ളവം നടന്നു. 1915-ൽ ജർമ്മനിയിൽ വിപ്ളവം നടന്നു. 1917-ൽ റഷ്യയിൽ സോഷ്യലിസ്ററുകാർ അധികാരമേറെറടുത്തു. ആ ഭരണാധികാരത്തിൻെറ ഫലമായി ലോകത്താദ്യമായി റഷ്യയിൽ സോഷ്യലിസം കെട്ടിപ്പടുക്കാൻ കഴിഞ്ഞു. ഒട്ടേറെ നവീകരണവും വ്യതിയാനങ്ങളും വന്നു. ജനങ്ങളുടെ ജീവിതം നന്നാക്കിയെടുക്കാനുതകുന്ന തരത്തിൽ വ്യാവസായിക വിപ്ളവവും കാർഷിക പുനർനവീകരണവും നടപ്പിലാക്കുന്ന വ്യവസ്ഥ വന്നു. ഇതാണ് സോഷ്യലിസ്ററ് റഷ്യയിൽ നടന്നതെങ്കിൽ ജർമ്മനിയിൽ വിപ്ളവത്തിനുശേഷം നടന്നതെന്താണ്? അവിടെ അധികാരം കിട്ടിയത് കമ്മ്യൂണിസ്ററുകാർക്കല്ല, വലതുപക്ഷ സോഷ്യലിസ്ററുകാർക്കാണ്. വലതുപക്ഷക്കാർ കൈയിൽ കിട്ടിയ അധികാരം പിന്നീട് ബൂർഷ്വാസികളെ ഏല്പിച്ചുകൊടുത്തു. ആ സ്ഥിതിവിശേഷമാണ് നാസിസമായി വളർന്നുവന്നത്. ഇതു ജർമ്മനിയിൽ മാത്രം നടന്നതല്ല. കിഴക്കൻ യൂറോപ്പിലെ എല്ലാ രാജ്യങ്ങളിലും നടന്നിട്ടുണ്ട്. വിപ്ളവത്തിൻെറ ഫലമായി അധികാരം കൈയിൽ കിട്ടിയ രാജ്യങ്ങൾ സോഷ്യലിസം കെട്ടിപ്പടുക്കുന്നതിനു പകരം ബൂർഷ്വാസിക്കു കൊടുത്തു.

ഈ ബൂർഷ്വാസി പിന്നീട് സ്ററാലിൻെറ കാലത്ത് പുതിയ രൂപം കൈക്കൊള്ളുകയും ചെയ്തു. അങ്ങനെ ഇന്ന് ഗോർബച്ചേവ് പുലർത്തുന്ന വലതുപക്ഷ സോഷ്യലിസം അധികാരം കിട്ടിയിട്ടുള്ള എല്ലായിടത്തും മാനവികതയ്ക്കെതിരായിട്ടുള്ള, കടകവിരുദ്ധമായിട്ടുള്ള സമീപനമായിരുന്നു. അതുകൊണ്ട് എനിക്കു പറയാനുള്ളത് സ്ററാലിൻ ഭരണകാലത്തു നടന്ന പൗരാവകാശലംഘനവും ജനാധിപത്യലംഘനവും ഉൾപ്പാർട്ടി ജനാധിപത്യമില്ലായ്മയുമെല്ലാം വച്ചുകൊണ്ട് ഞങ്ങളാരും ഗോർബച്ചേവിനെതിരല്ല. എന്നാൽ ഞങ്ങളെല്ലാം മാർക്സും ഏംഗൽസും ലെനിനും വിഭാവന ചെയ്തിട്ടുള്ള പൗരാവകാശങ്ങളും മനുഷ്യാവകാശങ്ങളും പൂർണ്ണമായി ഉൾക്കൊണ്ടുകൊണ്ട് തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിൻെറ ഭാഗത്താണ് ഞങ്ങൾ നിലകൊള്ളുന്നത്. തൊഴിലാളിവർഗ്ഗ സർവ്വാധിപത്യംതന്നെ ബഹുഭൂരിപക്ഷ സർവ്വാധിപത്യമായിരിക്കും. ഈ സർവ്വാധിപത്യംതന്നെ തൊഴിലാളി നേതാക്കളുടെ സർവ്വാധിപത്യവുമായിരിക്കും. മനുഷ്യസമൂഹത്തിൻെറ പുരോഗതി പല പരീക്ഷണങ്ങൾക്കും ശേഷമാണ്. ആ പരീക്ഷണത്തിൻെറ കൂട്ടത്തിൽ സ്ററാലിനിസത്തിന് അത്യുജ്ജ്വലമായ വിജയമുണ്ടായി. അതുപോലെതന്നെ ചില വൈകല്യങ്ങളും ഉണ്ടായി. ഈ നിലയ്ക്ക് മനുഷ്യരാശിയുടെ പുരോഗതിക്ക് ഇങ്ങനെയൊരു സോഷ്യലിസമാണ് ആദ്യമുണ്ടായത്. സോവിയററ് യൂണിയനിൽ സംഭവിച്ചിട്ടുള്ളത്. അതിൽനിന്ന് നേട്ടങ്ങളും കോട്ടങ്ങളുമുണ്ടായിട്ടുണ്ട്. കോട്ടങ്ങൾ ഇനി ആവർത്തിക്കരുത്. നേട്ടങ്ങൾ ആവർത്തിക്കണം. ഇത്തരത്തിലുള്ള ഒരു സാമൂഹ്യവ്യവസ്ഥയ്ക്കുവേണ്ടി പോരാടുകയെന്നതാണ് മാർക്സിസ്ററ് ആശയത്തിൻെറ അടിസ്ഥാനത്തിൽ ഞങ്ങളുടെ പാർട്ടി വിഭാവന ചെയ്തിട്ടുള്ളത്. സോവിയററ് പരീക്ഷണത്തിൽ ഉണ്ടായ സാമൂഹ്യവ്യവസ്ഥയ്ക്കുവേണ്ടി, തുല്യ വ്യവസ്ഥയ്ക്കുവേണ്ടി ആഗോളതലത്തിൽ പോരാടുകയെന്നതാണ് മാനവികതയ്ക്കെതിരെയുള്ള വെല്ലുവിളികളെ നേരിടാനുള്ള മാർഗ്ഗം. ഇതിൻെറ ഭാഗമായിത്തന്നെ ഇന്ത്യയിൽ, കേരളത്തിൽ, കേരളത്തിൻെറ എല്ലാ പ്രദേശങ്ങളിലും ചൂഷിതവർഗ്ഗങ്ങളുടെ പ്രതിനിധികളായിട്ടുള്ള സംഘടനകൾ, ട്രേഡ് യൂണിയനുകൾ ഉണ്ടായി. അതിൻെറ വിശദാംശങ്ങളിലേക്കു ഞാൻ കടക്കുന്നില്ല. അഖിലേന്ത്യാതലത്തിൽ, കേരളത്തിൽ, കേരളത്തിൻെറ ഓരോ ഭാഗത്തും പ്രത്യേകം പ്രത്യേകം ചൂഷിതവർഗ്ഗങ്ങളും ചൂഷണവർഗ്ഗങ്ങളും തമ്മിൽ നടന്നുകൊണ്ടിരിക്കുന്ന സമരത്തിൽ ചൂഷകവർഗ്ഗത്തിനെതിരെ ചൂഷിതവർഗ്ഗത്തോടു കൂടെനിന്ന് പോരാടുകയെന്നുള്ളതാണ് മാനവികതയെ രക്ഷിക്കാനുള്ള മാർഗ്ഗം.

(തുടരും)













Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.